# വചനത്തിന്റെ നീരുറവകൾ

(ആരാധനാ വേദവായന ചിന്തകൾ)

## ഫാദർ ഡോ. റ്റി. പി. ഏലിയാസ്

വെട്ടിക്കൽ ഐനാട്ട് ഇട്ടൻ പത്രോസിന്റെ മകനായി 1945 ൽ ജനിച്ചു.
കേരളാ യൂണിവേഴ്സിറ്റിയിൽ നിന്നും രസതന്ത്രത്തിൽ ബിരുദം.
ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ നിന്നും ജി. എസ്. ടി.
സെറാമ്പൂർ സർവകലാശാലയിൽ നിന്നും ബി. ഡി.
എഫ്. എഫ്. ആർ. ആർ. സി. യിൽ നിന്നും
ക്രൈസ്തവ വേദശാസ്ത്രത്തിൽ എം. റ്റി. എച്ച്.
"ഭാരതമതങ്ങളിലും സംസ്കാരത്തിലും
കിഴക്കൻ സുറിയാനി സഭാ പാരമ്പര്യത്തിന്റെ സ്വാധീനം"
എന്ന വിഷയത്തെ അടിസ്ഥാനമാക്കി രചിച്ച
ഗവേഷണ പ്രബന്ധത്തിന് മഹാത്മാഗാന്ധി
സർവകലാശാലയിൽ നിന്നും ഡോക്ടറേറ്റ്.

മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രയിനിംഗ്
സെന്ററിൽ അദ്ധ്യാപകൻ.
കണ്ടനാട് ഭദ്രാസനത്തിൽ വൈദികസേവനം.

**ഗ്രന്ഥങ്ങൾ:**

യാക്കോബിന്റെയും പത്രോസിന്റെയും ലേഖനങ്ങൾ ഒരു വ്യാഖ്യാനം
(തിരുവചനഭാഷ്യം പരമ്പര)

ജ്ഞാനത്തിന്റെ ഗ്രിഗോറിയൻ പർവം

New Vision New Humanity.

പ്രമുഖ ധ്യാനഗുരു, പ്രഭാഷകൻ, സംഘാടകൻ
എന്നീ നിലകളിൽ അറിയപ്പെടുന്നു.

ഭാര്യ: കടയിരുപ്പ് കാരമോളയിൽ ചെറിയപത്രോസിന്റെ മകൾ ഏലിയാമ്മ

മക്കളും കൊച്ചുമക്കളും: എൽദോ, ലിസ, ലിൻസ്, ലാബി, സേയറാ

# ആമുഖം

പ്രക്ഷുബ്ധമായ സഭാന്തരീക്ഷം ആത്മിക വളർച്ചയ്ക്കോ തളർച്ചയ്ക്കോ കാരണമാകാറുണ്ട്. ഇരുപതാം നൂറ്റാണ്ടിന്റെ അന്ത്യപാദം മുതൽ മലങ്കരസഭ വലിയ പ്രതിസന്ധി അഭിമുഖീകരിച്ചു വരികയായിരുന്നു. സഭാതർക്കങ്ങൾ ഓരോ ഇടവകയിലും, പ്രത്യേകിച്ച് വടക്കൻ പ്രദേശങ്ങളിൽ ശാന്തമായ ആരാധനയും ആദ്ധ്യാത്മിക പ്രവർത്തനങ്ങളും അവതാളത്തിലാക്കി.

മലങ്കര ഓർത്തഡോക്സ് സഭയുടെ മുഖ്യധാരയോട് ഇണങ്ങിനിന്ന കണ്ടനാടു ഭദ്രാസനത്തിലെ സത്യവിശ്വാസികൾക്ക് ഭാഗ്യസ്മരണാർഹനായ ജോസഫ് മാർ പക്കോമിയോസ് തിരുമേനി ഭദ്രാസനാധിപനായി സ്ഥാനാരോഹണം ചെയ്തതോടെ പുത്തനുണർവ്വുണ്ടായി.

പ്രശ്നബാധിതമായ ഇടവകകളിൽ സ്വതന്ത്രമായ ആരാധനയും ആദ്ധ്യാത്മിക പ്രവർത്തനങ്ങളും സാദ്ധ്യമാക്കുവാൻ തിരുമേനി കാതോലിക്കേറ്റ് സെന്ററുകൾ സ്ഥാപിച്ചു. ആദ്ധ്യാത്മിക സംഘടനാ പ്രവർത്തനങ്ങളിലൂടെ മാത്രമേ ഭദ്രാസനത്തെ പുനരുദ്ധരിക്കുവാൻ കഴിയുകയുള്ളു എന്ന ബോദ്ധ്യത്തിൽ തിരുമേനിയും വൈദികരും ശെമ്മാശന്മാരും അത്മായ പ്രവർത്തകരും ഭദ്രാസനാസ്ഥാനമായ വെട്ടിക്കൽ ദയറായിൽ ഒത്തുചേർന്ന് സമയാസമയങ്ങളിൽ കർമ്മപദ്ധതിയുണ്ടാക്കി.

ഓർത്തഡോക്സ് സഭയിലെ സൺഡേസ്കൂൾ, യുവജനപ്രസ്ഥാനം, വനിതാസമാജം, ബാല – ബാലിക സമാജങ്ങൾ, പ്രാർത്ഥനായോഗം മുതലായ ആത്മിക പ്രസ്ഥാനങ്ങൾക്ക് ഇടവക, മേഖല, ഭദ്രാസന തലങ്ങളിൽ ചുമതലക്കാരേയും പ്രവർത്തകരെയും സംഘടിപ്പിച്ചു. ഈ പ്രസ്ഥാനങ്ങളുടെ പ്രത്യേകം പ്രത്യേകം മേഖലാതല യോഗങ്ങളും ക്രമമായും സജീവമായും നടത്തി. പള്ളികളിൽ സഭാ തർക്കങ്ങൾ കാരണം അദ്ധ്യാത്മിക പ്രവർത്തനങ്ങൾ അസാദ്ധ്യമായ ഇടവകകളിൽ ഭവനങ്ങൾ കേന്ദ്രീകരിച്ച് അതിനു വേദിയൊരുക്കി.

എല്ലാ പ്രസ്ഥാനങ്ങളുടെയും സംയുക്ത യോഗങ്ങൾ വൈദികരും ശെമ്മാശന്മാരും അത്മായ സഹോദരീ സഹോദരങ്ങളും തോളോടുതോൾ ചേർന്ന് നിശ്ചിത കാലയളവുകളിൽ സംഘടിപ്പിച്ചു. സഭാ നേതൃത്വത്തിലേക്ക് രണ്ടാം നിരയും മൂന്നാം നിരയും ഉയർന്നുവരുമാറ് വെട്ടിക്കൽ ദയറായിൽ വച്ച് ലീഡർഷിപ്പ് ട്രയിനിംഗ് ക്യാമ്പ് വർഷം തോറും നടത്തി. മാസം തോറും അതിന്റെ തുടർ പരിശീലന പരിപാടിയും ഉണ്ടായിരുന്നു. ഇടവകകളെ ആദ്ധ്യാത്മികമായി ഉണർത്തുവാൻ വൈദികരും അത്മായ നേതാക്കളും ചേർന്ന് ഇടവകകളിൽ മാറി മാറി ഭദ്രാസന പാരിഷ് മിഷൻ പ്രവർത്തനങ്ങൾ നടപ്പാക്കി. ഓരോ മേഖലയിലെയും ഇടവകകളിൽ ഇതര മേഖ

ലയിലെ വൈദികരും ശെമ്മാശന്മാരും അന്മേനിമാരും സന്ദർശനം നടത്തി അദ്ധ്യാത്മിക ഉണർവു പകരുന്ന യോഗങ്ങളും പഠനക്ലാസ്സുകളും ക്രമീകരിച്ചു. ഇത്തരം ആത്മിക പരിശീലന പരിപാടികളിൽ സജീവമായി പങ്കെടുത്ത് ആത്മിക ലഹരിയുടെ രുചിയറിഞ്ഞ അന്മായ സഹോദരീ സഹോദരങ്ങൾ ഇന്നും കണ്ടനാടു ഭദ്രാസനത്തിലെ ഇടവകകളിൽ നേതൃരംഗത്തുണ്ടെന്നുള്ളത് കാണുമ്പോൾ അന്നത്തെ പ്രവർത്തനങ്ങൾ ഫലപ്രദമായിരുന്നുവെന്ന ചാരിതാർത്ഥ്യമുണ്ട്.

അക്കാലത്ത് അജപാലന ശുശ്രൂഷയിൽ വൈദികരോടും ശെമ്മാശന്മാരോടും ചേർന്നുനിന്ന് ആത്മീക തീക്ഷ്ണതയോടെ നേതൃത്വം നല്കിയവരിൽ ശ്രീ. മാത്യു ഇട്ടൻ സാർ (പെരുമ്പടവം) തുടങ്ങി പലരും നിത്യതയിലേക്കു വാങ്ങിപ്പോയി. ശ്രീമാന്മാരായ എ. സി. ഐപ്പ്, എം. എ. ജോൺ, പി. തോമസ്, ജോൺസൺ മാമലശ്ശേരി, വി. യു. പൗലോസ്, ചിന്നമ്മ ജേക്കബ്, തങ്കമ്മ ബേബി, കെ. സി. തമ്പി, വി. പി. ലില്ലി തുടങ്ങിയ അനേകർ സംഘാടകരുടെ നിരയിൽ നിന്ന് സേവനം നൽകി.

പ്രതിസന്ധിയിലും കണ്ടനാടു ഭദ്രാസനം തളർന്നില്ല. വളർന്നു. കാറും കോളും നിറഞ്ഞ അക്കാലത്ത്, ആധുനിക കണ്ടനാട് ഭദ്രാസനത്തിന്റെ അടിത്തറയിട്ട് ആദ്ധ്യാത്മിക ചൈതന്യത്തിൽ പണിതുയർത്തി, ഇതര ഭദ്രാസനങ്ങൾക്കൊപ്പം അതിനെ ഉയർത്തിക്കൊണ്ടുവരുവാൻ ദൈവം എടുത്തുപയോഗിച്ച പുണ്യശ്ലോകനായ ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ ഊഷ്മളമായ സ്മരണയ്ക്ക് ഈ രചന ആദരവോടെ സമർപ്പിക്കുന്നു.

2004 അസ്തമിച്ച മാസം. കണ്ടനാട് ഭദ്രാസനാധിപനായ അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ പിറവം കാതോലിക്കേറ്റ് സെന്ററിൽ ചേർന്ന പ്രാർത്ഥനായോഗ പ്രവർത്തകരുടെ യോഗത്തിൽ വച്ച് ഇടവകകളിലെ അദ്ധ്യാത്മിക പ്രവർത്തനങ്ങളിൽ വൈദികരെ സഹായിക്കുവാൻ രണ്ടാം നിര പ്രവർത്തകരെ സജ്ജരാക്കുവാൻ ശ്രമിക്കണമെന്നു തീരുമാനിച്ചു. അത്തരം പ്രവർത്തകർക്കു പ്രസംഗ പരിശീലനത്തിന് രൂപരേഖയായി സഭയുടെ ആരാധനാവർഷത്തിന്റെ വായനാപാഠങ്ങൾ അടിസ്ഥാനമാക്കി പ്രസംഗക്കുറിപ്പുകൾ തയ്യാറാക്കി വിതരണം ചെയ്യണമെന്ന നിർദ്ദേശമുണ്ടായി. റവ. ഫാ. പി. യു. കുറിയാക്കോസ് പോത്താറ, റവ. ഫാ. ഒ. പി. വറുഗീസ്, ശ്രീ. പി. തോമസ് എന്നിവരുടെ പങ്കാളിത്തത്തോടെ അതിന്നായി തയ്യാറാക്കിയ പ്രസംഗക്കുറിപ്പുകളിൽ നിന്നു രൂപപ്പെടുത്തിയതാണ് പുസ്തകരൂപത്തിൽ വെളിച്ചം കാണുന്ന ഈ "വചനത്തിന്റെ നീരുറവകൾ." ഇനിയൊരു ആത്മിക ഉണർവ്വിന്റെ ചാലകശക്തിയായി ഇത് പരിവർത്തിക്കുവാൻ ദൈവം അനുഗ്രഹിക്കണമെന്നാണ് പ്രാർത്ഥിക്കുന്നത്.

ഭാരത ക്രൈസ്തവർക്കു മാത്രമല്ല, ആഗോള തലത്തിൽ തന്നെ ക്രൈസ്തവർക്കും ഇതര മതസ്തർക്കും ചിന്തകർക്കും ആരാദ്ധ്യനും അനശ്വരതേജസ്സുമായ പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ പൗരസ്ത്യ വേദശാസ്ത്ര ദർശനങ്ങൾ, ആ ഗുരുമുഖത്തുനിന്ന് ഏറ്റുവാങ്ങി, അനുവാചകർക്കു ദഹിക്കാനുതകുംവിധം ലളിതമാക്കി പരിചയപ്പെടുത്തിവരുന്ന ആ മഹാത്മാവിന്റെ രണ്ടു ശിഷ്യരുടെ - അഭിവന്ദ്യ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, ഫാ. ഡോ. ബേബി വറുഗീസ് എന്നിവരുടെ - പഠന ലേഖനങ്ങൾ ഇതിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. രണ്ടുപേരോടും ഹൃദയം നിറഞ്ഞ നന്ദി രേഖപ്പെടുത്തുന്നു.

പൗരസ്ത്യ ആരാധനയുടെ പശ്ചാത്തലത്തിൽ ഈ രചന നിർവ്വഹിക്കുവാൻ എനിക്ക് സാധിച്ചത് മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയിൽ "ഭാരതമതങ്ങളിലും സംസ്കാരത്തിലും കിഴക്കൻ സുറിയാനി സഭാ പാരമ്പര്യത്തിന്റെ സ്വാധീനം" എന്ന വിഷയത്തിൽ ഗവേഷണ ബിരുദത്തിനു പഠനം നടത്തുവാൻ എനിക്കു പ്രേരണ നല്കുകയും അതിന് എന്റെ ഗൈഡ് ആയിരിക്കുകയും ചെയ്ത ഫാ. ഡോ. ബേബി വറുഗീസ് അവർകളുടെ എഴുത്തുകളും ചിന്തകളുമാണ്. ആ ഗുരുപാദങ്ങളിൽ എന്റെ വിനീതമായ കൃതജ്ഞതാപുഷ്പം അർപ്പിക്കുന്നു.

എനിക്ക് ഏറെ സ്നേഹം തരികയും ഞാനേറെ ബഹുമാനിക്കുകയും ചെയ്യുന്ന കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായാണ് ഇതിന് പ്രൗഢമായ ഒരു അവതാരിക എഴുതിയത്. തിരുമനസ്സിലേക്ക് നിറഞ്ഞ മനസ്സോടെ നന്ദി പറയുന്നു.

ഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണം ഏറ്റെടുത്തത് അഭിവന്ദ്യ ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് തിരുമേനി അദ്ധ്യക്ഷനായുള്ള കോട്ടയം സോഫിയാ ബുക്സ് ആണ്. ഭാഷാപരിശോധന എന്റെ സ്നേഹിതൻ ശ്രീ. പി. തോമസ് (പിറവം) നിർവ്വഹിച്ചു. എന്റെ കുടുംബ സുഹൃത്ത് ശ്രീ. ജോയ്സ് തോട്ടയ്ക്കാട് ആണ് ഇത് മുദ്രണം ചെയ്തത്. ഇവരെല്ലാവരോടും എനിക്കുള്ള നന്ദി പ്രകാശിപ്പിക്കുന്നു.

ദൈവനാമം മഹത്വപ്പെടുവാൻ ഈ പുസ്തകത്തിലെ അക്ഷരങ്ങളിലൂടെ ദൈവാത്മാവ് വ്യാപരിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.

**ഫാ. ഡോ. ടി. പി. ഏലിയാസ്**

മുളന്തുരുത്തി
2005 ഈസ്റ്റർ

# അവതാരിക

ആവുന്നിടത്തോളം അനുഭവിച്ച് സായൂജ്യമടയുവാൻ വെമ്പൽ കൊള്ളുന്ന ആധുനിക തലമുറ നാശോന്മുഖമായ ഉപഭോഗസംസ്കാരത്തിന്റെ മായാവലയത്തിൽ ദിശാബോധമറ്റ വവ്വാലിനെ പോലെ വട്ടമിട്ട് പറക്കുകയാണ്. മരണത്തിന്റെ യാഥാർത്ഥ്യം അനുഭവങ്ങളുടെ തൃഷ്ണയ്ക്ക് ആക്കവും തൂക്കവും കൂട്ടിക്കൊണ്ടിരിക്കുന്നു. തീക്കുണ്ഡത്തെ ഉള്ളിലാക്കുവാൻ ആർത്തിയോടെ വട്ടമിട്ടുപറക്കുന്ന ഈയലിനെപ്പോലെ ലോകസുഖാനുഭവങ്ങളുടെ അമിതാവേശത്തിൽ മോഹച്ചിറകുകളോടെ അതിവേഗം പറന്നടുക്കുന്ന മനുഷ്യപക്ഷികൾ ലൗകികസുഖങ്ങളുടെ അമിതാനുഭവത്തിൽ ചിറകറ്റ് കരിഞ്ഞുവീഴുന്ന കാഴ്ചയിലേക്ക് ആധുനിക ലോകത്തിന്റെ മാരകരോഗങ്ങൾ വിരൽ ചൂണ്ടുന്നു. ഭക്ഷണവും മറ്റു സുഖസൗകര്യങ്ങളും അമിതമായി അനുഭവിച്ച് ദൈവം തന്നിരിക്കുന്ന ജീവിതത്തെ നിരുത്തരവാദമായി നശിപ്പിക്കാനുള്ളതല്ല, മറിച്ച് ദൈവസൃഷ്ടിയിൽ നല്ലതായി സൃഷ്ടിക്കപ്പെട്ട മനുഷ്യജീവിതം പരിശുദ്ധമായി സൂക്ഷിക്കുവാനുള്ള ബോധപൂർവ്വമായ ശ്രമം നമ്മുടെ ഭാഗത്തു നിന്നുണ്ടാകുവാൻ പരിവ്രാജകത്വത്തിന്റെ മാർഗ്ഗം ഏദൻതോട്ടത്തിൽ വച്ചു തന്നെ ദൈവം മനുഷ്യന് നൽകി. അനുഭവതൃഷ്ണയെ നിയന്ത്രിക്കുവാനും മനുഷ്യ സ്വാതന്ത്ര്യത്തിന്റെ മാറ്ററിയുവാനും വിലക്കപ്പെട്ട ഫലം മനുഷ്യന് ഇല്ലാതായിത്തീർന്നു. അവശ്യമായും അനിവാര്യമായും ഉള്ളവ മാത്രം അനുഭവിക്കുവാൻ മനുഷ്യൻ പഠിക്കുന്നതോടുകൂടി സ്വന്തം ജീവനെ ഉത്തരവാദപൂർവ്വം ലോകോപകാരത്തിനായി സമർപ്പിക്കുവാനും സമസൃഷ്ടങ്ങൾക്കുള്ള അനുഭവങ്ങൾക്ക് കൂടുതൽ സാധ്യത തെളിച്ചുകൊടുക്കുവാനും നമുക്ക് കഴിയുന്നു. ദുർച്ചെലവും അനാവശ്യ അനുഭവങ്ങളും പ്രകൃതിയുടെ വിഭവങ്ങൾ അമിതമായി ചൂഷണം ചെയ്യുവാൻ നമ്മെ പ്രേരിപ്പിക്കുകയും 'നമുക്കു നാമേ പണിവതു നാകം, നരകവും അതുപോലെ' എന്ന കവിവാക്യം അന്വർത്ഥമാകുകയും ചെയ്യുന്നു.

വിഘടനവാദവും വർഗ്ഗാവബോധവും അതിന്റെ തീവ്രതയിൽ മനുഷ്യസമൂഹത്തെ ഛിന്നഭിന്നമാക്കിക്കൊണ്ടിരിക്കുന്നു. മനുഷ്യൻ എന്ന സമൂഹത്തെ മത – ദേശ – ഗോത്ര – വർഗ്ഗ വ്യത്യാസങ്ങൾക്കതീതമായി കാണുവാൻ നാം പരാജയപ്പെടുന്നു. വിഘടനവാദവും അതെ തുടർന്ന് അസ്തിത്വത്തിനുള്ള പരിശ്രമവും ഒന്നാം സഹസ്രാബ്ദത്തിന്റെ മുഖമുദ്ര ആയിരുന്നുവെങ്കിൽ വർഗ്ഗീയാവബോധവും അതെ തുടർന്ന് വംശീയത്തനിമ നിലനിർത്തുവാനും വ്യതിരിക്തമാക്കുവാനുമുള്ള അശ്രാന്ത പരിശ്രമവും രണ്ടാം സഹസ്രാബ്ദത്തിന്റെ സവിശേഷത ആയിരുന്നു.

മൂന്നാം സഹസ്രാബ്ദത്തിന് അനുരഞ്ജനമാണ് മുദ്രാവാക്യമാക്കേ

ണ്ടത്. അഹങ്കാരത്തിന്റെ വേരറുത്തെങ്കിലേ അനുരഞ്ജനത്തിന്റെ ആപ്തവാക്യം ഹൃദയങ്ങളിൽ രൂഢമൂലമാകൂ. 'നീച: കലഹമിശ്ഛന്തി, സന്ധി മിശ്ഛന്തി പണ്ഡിതാ:' എന്ന 'സർവ്വ ശാസ്ത്ര സാമഹ്യത' വാക്യം ആധുനികലോകത്തിന് ഇന്നും ഒരു വെല്ലുവിളിയായി അവശേഷിക്കുന്നു. ഈ വെല്ലുവിളി സ്വീകരിക്കുവാനും അതിനോട് അർത്ഥപൂർണ്ണമായി പ്രതികരിക്കുവാനും നമുക്ക് സാധിക്കണം.

നന്മയ്ക്കു വേണ്ടിയുള്ള സത്താപരമായ അഭിവാഞ്ചയാണ് ശുഭപ്രതീക്ഷകളോടെ മൂന്നാം സഹസ്രാബ്ദത്തെ വരവേൽക്കുവാൻ നമ്മെ ഉത്സുകരാക്കുന്നത്. തിന്മയുടെ അതിപ്രസരവും അതിൽ നിന്ന് ഉരുത്തിരിയുന്ന മനുഷ്യബന്ധങ്ങളിലെ വൈകല്യങ്ങളും കാപട്യവും ഒട്ടൊക്കെ ഇരുപതാം നൂറ്റാണ്ടിന്റെ കലാശക്കൊട്ടിലിൽ ബാധിച്ചിട്ടില്ലെന്ന് പറയാനാവില്ല. പരാജയത്തിന്റെ നിഴലുകളെ പിന്നിലാക്കിക്കൊണ്ട് വിജയത്തിന്റെ സൂര്യന് അഭിമുഖമായി യാത്ര ചെയ്യുവാൻ മനുഷ്യനിലെ നന്മയുടെ സത്താത്മകത നമ്മെ പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നു.

പൗരസ്ത്യ വേദശാസ്ത്രം വളരെ സ്പഷ്ടവും അതേസമയം തന്നെ രഹസ്യാത്മകവുമായ ഒരു സരണിയാണ്. എല്ലാ പൗരാണിക മതങ്ങളുടെയും ഈറ്റില്ലമായ പൗരസ്ത്യദേശത്തിന്റെ ആരാധനയിലധിഷ്ടിതമായ അനുഭവത്തിന്റെ താളാത്മകത ഉൾക്കൊള്ളുവാൻ പാശ്ചാത്യ ശാസ്ത്രീയതയ്ക്ക് പലപ്പോഴും കഴിഞ്ഞെന്നു വരികയില്ല. പൗരസ്ത്യ വേദശാസ്ത്ര വിശകലനങ്ങളുടെയും ആരാധനാ ജീവിതത്തിന്റെയും, ആത്മീയാവിഷ്ക്കരണങ്ങളുടെയും 'ക്രമമില്ലായ്മയിലെ ക്രമം' മനസ്സിലാക്കുകയെന്നത് ശ്രമകരം തന്നെ. അടിസ്ഥാനപരമായ വീക്ഷണങ്ങളെ സ്പഷ്ടമാക്കുവാൻ ശ്രമിക്കയെന്നല്ലാതെ സർവ്വ പരമാണുക്കളെയും സംബന്ധിച്ച് ശാസ്ത്രീയാപഗ്രഥനം നടത്തി അവയ്ക്കെല്ലാം വേദശാസ്ത്ര വിശദീകരണം നൽകുവാൻ പൗരസ്ത്യചിന്ത തുനിയുന്നില്ല. അതിനുള്ള സ്വാതന്ത്ര്യം അവയുമായി ബന്ധപ്പെടുന്നവർക്ക് നൽകുന്നുവെന്നതാണ് അതിന്റെ ശ്രേഷ്ഠത.

ഈ സ്വാതന്ത്ര്യം ബോധപൂർവ്വം ഉപയോഗപ്പെടുത്തുവാൻ ശ്രമിക്കുന്നവർ സഭയുടെ പാരമ്പര്യത്തിന് ഇതരനാകാതിരിക്കുവാൻ ശ്രമിക്കേണ്ടതാണെന്നുള്ളത് കൂടുതൽ വ്യക്തിപരമായ ഉത്തരവാദിത്വത്തിലേക്ക് വിരൽ ചൂണ്ടുന്നു. 'പട്ടാളച്ചിട്ട'യിൽ വേദശാസ്ത്രത്തിന്റെ ചുവടുവയ്ക്കുവാൻ പൗരസ്ത്യർ പഠിപ്പിക്കാറില്ല; നേരെമറിച്ച് ആരാധനാജീവിതത്തിന്റെ സ്വതന്ത്രമായ ആവിഷ്ക്കാരത്തിൽ ഓരോ സന്ദർഭങ്ങളേയും സാഹചര്യങ്ങളേയും ഉൾക്കൊണ്ടുകൊണ്ട് തത്സംബന്ധമായ വിശ്വാസം പ്രകടമാക്കുകയാണ് ചെയ്യുന്നത്. അതുകൊണ്ടുതന്നെ എന്തിനെക്കുറിച്ചും ഏതിനെക്കുറിച്ചും എപ്പോഴും ഔദ്യോഗികമായ വിശ്വാസപ്രഖ്യാപനങ്ങൾ

ഉണ്ടാക്കിക്കൊണ്ടിരിക്കയെന്നത് സഭാപിതാക്കന്മാരുടെ ഉപദേശശൈലിക്ക് അന്യമാണ്.

പൗരസ്ത്യ ഓർത്തഡോക്സ് ആരാധന ദൈവീകരണ ലക്ഷ്യത്തിൽ അധിഷ്ഠിതവും സമൂഹനിബദ്ധവുമാണ്. ഈ ആരാധനയിൽ ഉൾപ്പെടുന്ന വ്യക്തികൾ പുരോഹിതനായാലും അത്മായക്കാരനായാലും അയാളുടെ വ്യക്തിത്വ വികസനമോ വൈകാരിക സംതൃപ്തിയോ ആഗ്രഹങ്ങളുടെ പൂർത്തീകരണമോ അല്ല, ദൈവം എന്ന ഏക ലക്ഷ്യത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കുക എന്നതത്രേ പ്രഥമമായ ശ്രമം.

പുരോഹിതന്റെ സന്മാർഗ്ഗ നിലവാരത്തിന്റെ അടിസ്ഥാനം ഓർത്തഡോക്സ് ആരാധനയുടെ ശ്രദ്ധയല്ല. പുരോഹിതനെയല്ല, ദൈവത്തെ ആരാധിക്കുവാനും ദൈവസ്വഭാവത്തെ സ്വാംശീകരിക്കുവാനുമാണ് ഓർത്തഡോക്സ് വിശ്വാസി പള്ളിയിൽ വരുന്നത്. സുമുഖനും വാഗ്മിയും സുശീലനുമായ പുരോഹിതൻ ഉണ്ടായിരിക്കുന്നത് അഭികാമ്യമാണ്, പക്ഷേ അത്യന്താപേക്ഷിതമല്ല. അത് ചോറിനു രുചികരമായ കറികൾ കൂടുതലാവുന്നതു പോലെ മാത്രമേ ഉള്ളൂ.

സഭയെന്നത് വിശ്വാസികളായ വ്യക്തികളുടെ ആകെത്തുകയല്ല. അത് ഒരു സമൂഹമാണ്. ക്രിസ്തു തന്റെ രക്തത്താൽ സമ്പാദിച്ച് സ്ഥാപിച്ച ഒരു ദൈവിക സ്ഥാപനം. വി. ത്രിത്വവും കന്യകമറിയാമും പരിശുദ്ധന്മാരും വാങ്ങിപ്പോയവരും ജീവനോടിരിക്കുന്നവരും ഇനി വരാനുള്ളവരും കൂടി ഉൾപ്പെടുന്ന ഒരു കൂട്ടായ്മ (Communion) ആണത്. ഇതുകൊണ്ട് വ്യക്തിപരമായ ഉത്തരവാദിത്വത്തിൽ നിന്ന് ആരും ഒഴിവാകുന്നില്ല. ഒരുവന് നരകത്തിൽ പോകുവാൻ സ്വയം സാധിക്കും. പക്ഷേ സ്വർഗ്ഗത്തിൽ പോകണമെങ്കിൽ സഭ വേണം.

ഒരു ഓർത്തഡോക്സ് വിശ്വാസി സഭയോടും സമൂഹത്തോടും പ്രതിബദ്ധതയുള്ളവനായിത്തീരുന്നതിന് ആരാധനയും വേദപുസ്തക പഠനവും അത്യന്താപേക്ഷിതമാണ് (മത്താ. 18:17, യോഹ. 20:23). വ്യക്തികളുടെ ജീവിതത്തിൽ ഉണ്ടാകുന്ന പരാജയങ്ങൾ സഭയെയും സമൂഹത്തെയും സാരമായും പ്രതികൂലമായും ബാധിക്കും എന്നുള്ളതുകൊണ്ട് അവയിൽ നിന്ന് ഒരുവൻ സ്വതന്ത്രനാകണം എന്നത് സഭയ്ക്കും സമൂഹത്തിനും ഒരുപോലെ ആവശ്യമാണ്. ഈയർത്ഥത്തിൽ വ്യക്തികളുടെ മാനസ്സാന്തരവും പാപമോചനവും (വി. കുമ്പസാരം) സഭയുടെയും സമൂഹത്തിന്റെയും ആവശ്യമാണ്. കാരണം അവർ സമൂഹമെന്ന വസ്ത്രത്തിലെ ഒരു ഇഴ മാത്രമാണ്. ഇത് പൗരസ്ത്യ വേദശാസ്ത്ര വീക്ഷണമാകുന്നു. സ്വന്ത ജീവിത നൈർമ്മല്യതയുടെയോ സൽക്കർമ്മങ്ങളുടെയോ അവകാശവാദം അല്പം പോലും ഇല്ലാതെ ദൈവതിരുമുമ്പിൽ ഏറ്റം വിനയത്തോടെ

എപ്പോഴും കരുണയ്ക്കായി സമീപിക്കുന്ന സഭയെയും വ്യക്തിയെയും ആണ് പൗരസ്ത്യ ദർശനത്തിൽ കാണുന്നത്. അതുകൊണ്ട് 'കർത്താവേ കരുണ ചെയ്യണമേ' എന്ന പ്രാർത്ഥന ഏതു പൗരസ്ത്യ ആരാധനയിലും മുഴങ്ങി കേൾക്കും. ആത്മ സന്തോഷത്തിലുള്ള ഹർഷോന്മാദം പൗരസ്ത്യ വീക്ഷണത്തിൽ ഒട്ടുമേ ഇല്ല.

പൗരസ്ത്യ ആരാധനയുടെ അന്തസത്ത വെളിവാക്കുന്ന ലേഖനങ്ങളും ദർശനങ്ങളും വേദപുസ്തക വിശകലനങ്ങളും ഉൾക്കൊള്ളുന്ന 'വചനത്തിന്റെ നീരുറവകൾ' എന്ന ഈ ഗ്രന്ഥത്തിന് പ്രചുര പ്രചാരം ലഭിക്കുമെന്നതിൽ സംശയമില്ല. ഇതിനുവേണ്ടി അദ്ധ്വാനിച്ചവരെ അനുമോദിക്കുന്നു. വിജയാശംസകൾ നേരുന്നു.

**ഡോ. മാത്യൂസ് മാർ സേവേറിയോസ്**
**മെത്രാപ്പോലീത്താ**

# പ്രസാധകക്കുറിപ്പ്

1997 –ലാണ്  സോഫിയാ ബുക്സ് എന്ന സംരംഭം ആരംഭിക്കുന്നത്. ഓർത്തഡോക്സ് വൈദിക സെമിനാരി അദ്ധ്യാപകനായ ഫാ. ഡോ. കെ. ജെ. ഗബ്രിയേലും, മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രയിനിംഗ് സെന്റർ അദ്ധ്യാപകനായ ഫാ. റ്റി. പി. ഏലിയാസും ഞാനും ചേർന്നുള്ള ഒരു കൂട്ടായ്മയായി രൂപപ്പെട്ട ഈ പ്രസ്ഥാനം കഴിഞ്ഞ എട്ടു വർഷം കൊണ്ട് 25 ഗ്രന്ഥങ്ങൾ മലങ്കരസഭയ്ക്കും മലയാള ഭാഷയ്ക്കും നൽകി ക്കഴിഞ്ഞിരിയ്ക്കുന്നു.

സുഹൃത്തുക്കളെന്നതിലുപരി ഞങ്ങൾ മൂവരെയും ഒരുമിപ്പിച്ചു നിർത്തി യതു പൗലൂസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ദർശനങ്ങളോടുള്ള അതിരറ്റ താല്പര്യവും ആ വ്യക്തിത്വത്തോടുള്ള ബഹുമാനവുമാണ്. അതു കൊണ്ടു പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജീവചരിത്ര മായ 'പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര' പ്രസിദ്ധീകരിച്ചുകൊണ്ടാണ് ഞങ്ങൾ ഈ സംരംഭത്തിനു തുടക്കമിട്ടതു തന്നെ. പിന്നീട് തിരുമേനിയുടെ ജീവചരിത്രം കുട്ടികൾക്കു വേണ്ടിയും പ്രസിദ്ധീകരിക്കാൻ സാധിച്ചു. കൂടാതെ ഗ്രിഗോറിയൻ ദർശനങ്ങളെക്കുറിച്ചുള്ള മൂന്നു ഗ്രന്ഥങ്ങളും പ്രസി ദ്ധീകരിച്ചു.

പൗരസ്ത്യ സഭാപിതാക്കന്മാരുടെ ജീവചരിത്രങ്ങളും പൗരസ്ത്യസഭാ ദർശനങ്ങളും മലയാളത്തിൽ പ്രസിദ്ധീകരിക്കുക എന്നതായിരുന്നു ഞങ്ങ ളുടെ മറ്റൊരു ലക്ഷ്യം. വി. മക്രീന, വി. അന്തോണിയോസ്, വി. ശെമവൂൻ ദെസ്തുനി തുടങ്ങിയവരുടെ ജീവചരിത്രങ്ങൾ മലയാളികൾക്കു പരിചയ പ്പെടുത്തുവാൻ ഞങ്ങൾക്കു കഴിഞ്ഞു.

മലയാള ഭാഷയ്ക്ക് സോഫിയാ ബുക്സിന്റെ എളിയ സമ്മാനമായി ഞങ്ങൾ പ്രസിദ്ധീകരിച്ച 'നിരണം ഗ്രന്ഥവരി'യും 'ഊർശ്ലേം യാത്രാവിവ രണവും' മലയാളത്തിലെ ആദ്യ ചരിത്ര ഗ്രന്ഥവും ആദ്യത്തെ ലക്ഷണ മൊത്ത യാത്രാവിവരണവും മലയാളികൾക്ക് മൂലരൂപത്തിൽ തന്നെ ലഭിക്കുവാൻ ഇടയാക്കി.

കൊച്ചി ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായായിരുന്ന കര വട്ടുവീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസ് നാളാഗമരീതിയിൽ എഴുതി യിരിക്കുന്ന സഭാചരിത്രം (കൈയെഴുത്തു രീതിയിൽ ആയിരത്തിൽ പരം പേജുകൾ ഉള്ളത്) പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കുവാൻ എഡിറ്റു ചെയ്തു തയ്യാറാക്കിക്കൊണ്ടിരിക്കുകയാണ്. മലങ്കരസഭാ ചരിത്രഗവേഷണ രംഗത്ത് പുതിയ അദ്ധ്യായങ്ങൾ രചിച്ച എം. കുര്യൻ തോമസും വർഗീസ് ജോണുമാണ് ഈ സംരംഭത്തിനു നേതൃത്വം കൊടുക്കുന്നത്. വായി

ക്കുവാൻ ഏറെ പ്രയാസമുള്ള കൈയെഴുത്തു പ്രതി കമ്പ്യൂട്ടറിലേക്ക് ടൈപ്പ് ചെയ്തു കയറ്റിക്കഴിഞ്ഞു. ശ്രമകരമായ പ്രൂഫ് റീഡിംഗ് ആരംഭിച്ചു. കുറിപ്പുകളും പഠനങ്ങളും ഉൾപ്പെടുത്തി എത്രയും പെട്ടെന്ന് ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കണമെന്നാണ് ആഗ്രഹം. മലങ്കരസഭാ ചരിത്രത്തിലെ ഇരുളടഞ്ഞ പല മേഖലകളിലേക്കും വെളിച്ചം വീശുന്നതും അന്ത്യോക്യാ പാത്രിയർക്കീസുമാരുടെ പണക്കൊതിയും മലങ്കരസഭയെ കീഴടക്കുവാൻ അവർ ഉപയോഗിച്ച തന്ത്രങ്ങളും പുറത്തുകൊണ്ടുവരുന്നതുമായ ഈ കൃതിയുടെ പ്രസിദ്ധീകരണത്തെ സാമ്പത്തികമായി സഹായിക്കുവാൻ പറ്റിയ ഒരു സ്പോൺസറെ കണ്ടുപിടിക്കുവാനുള്ള ശ്രമത്തിലാണിപ്പോൾ ഞങ്ങൾ.

ഒന്നുമില്ലായ്മയിൽ നിന്നു തുടങ്ങിയ സോഫിയാ ബുക്സിന് കോട്ടയത്ത് ഒരു ഓഫീസും ഡി. റ്റി. പി. സെന്ററും സഹോദരസ്ഥാപനമായി സോഫിയാ പ്രിന്റ് ഹൗസുമൊക്കെയുണ്ടായി. ഈ സംരംഭത്തെ അകമഴിഞ്ഞു പ്രോത്സാഹിപ്പിച്ചവരും സഹകരിച്ചവരും സഹായിച്ചവരുമായ അനേകരുണ്ട്. അവരോടൊക്കെയുള്ള നന്ദി ഹൃദയത്തിൽ തന്നെ ഞങ്ങൾ സൂക്ഷിക്കുന്നു.

സോഫിയാ ബുക്സിന് ഇത് അഭിമാനത്തിന്റെ നിമിഷം കൂടിയാണ്. ഈ പ്രസ്ഥാനത്തിന്റെ സാരഥിയായ ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ മേല്പട്ടസ്ഥാനത്തേക്കുയർത്തപ്പെട്ടിരിക്കുന്നു. അതും ഞങ്ങളുടെ ഗുരുവായ മാർ ഗ്രിഗോറിയോസിന്റെ നാമധേയത്തിൽ തന്നെ. പ. പരുമല തിരുമേനിയിലാരംഭിച്ച് പ. ഗീവർഗീസ് ദ്വിതീയൻ ബാവായിലൂടെയും അദ്ദേഹത്തിൽ നിന്നും. പ. പാമ്പാടി തിരുമേനിയിലൂടെയും പൗലൂസ് മാർ ഗ്രിഗോറിയോസ് തിരുമേനിയിലൂടെയും ഒഴുകിയെത്തുന്ന ഗ്രിഗോറിയൻ പാരമ്പര്യത്തിലെ അവസാന കണ്ണിയായി ഗബ്രിയേൽ മാർ ഗ്രിഗോറിയോസിനെ ദൈവം തിരഞ്ഞെടുത്തിരിക്കുകയാണ്. ഗുരുശിഷ്യപരമ്പരയിലാണ് ഗ്രിഗോറിയോസ് എന്ന നാമധേയം മലങ്കരസഭയിൽ തുടർന്നുകൊണ്ടിരുന്നത്. അത് ഇവിടെയും ആവർത്തിച്ചിരിക്കുന്നു. പൗലൂസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ വാത്സല്യശിഷ്യനായ ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ, ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് എന്ന നാമധേയത്തിൽ വിശ്രുതനാവട്ടെ എന്നാശംസിക്കുന്നു. ഗ്രീഗോറിയോസ് എന്ന നാമധേയത്തിന്റെ അർത്ഥം പൂർത്തീകരിക്കുവാൻ 'ഉണർന്നിരുന്ന്' അജപാലക ദൗത്യം നിർവ്വഹിക്കുവാനും മലങ്കരസഭാ മക്കൾക്ക് ആദ്ധ്യാത്മികവും വേദശാസ്ത്രപരവുമായ നേതൃത്വം നൽകുവാനും അദ്ദേഹത്തിനു ദൈവം അവസരം നൽകുവാൻ പ്രാർത്ഥിക്കുന്നു.

സോഫിയാ ബുക്സിന്റെ അമരക്കാരനായ ഫാ. റ്റി. പി. ഏലിയാസ് ഏറെക്കാലത്തെ ഗവേഷണപഠനങ്ങൾക്കൊടുവിൽ മഹാത്മാഗാന്ധി

സർവ്വകലാശാലയിൽ നിന്നു ഡോക്ടറേറ്റ് സമ്പാദിച്ചിരിക്കുന്നു. സെമിനാരി പഠനത്തിനു ശേഷം പുസ്തകം തുറക്കാത്ത മലങ്കരസഭയിലെ വൈദിക വൃന്ദത്തിൽ നിന്ന് ഒരാൾ ഒരു സെക്കുലർ യൂണിവേഴ്സിറ്റിയിൽ ഡോക്ടറൽ ലവലിൽ പഠനം നടത്തുന്നത് തന്നെ അപൂർവ്വമായ കാര്യമാണ്.

സഭാ കേസുകൾക്ക് പേരുകേട്ട കണ്ടനാട് ഭദ്രാസനത്തിലെ വൈദിക ശുശ്രൂഷ, സെന്റ് പോൾസ് മിഷൻ ട്രയിനിംഗ് സെന്ററിലെ അദ്ധ്യാപനം, അനാഥരുടെയും അശരണരുടെയും കണ്ണീരൊപ്പുവാൻ സ്ഥാപിതമായിരിക്കുന്ന സെന്റ് മേരീസ് ബോയ്സ് ഹോമിന്റെ (തലക്കോട്, മുളന്തുരുത്തി) സാരഥ്യം തുടങ്ങി അനേകം ചുമതലകൾ വഹിക്കുന്ന അദ്ദേഹം, ഈ തിരക്കുകൾക്കെല്ലാമിടയിൽ പഠനത്തിനു സമയം കണ്ടെത്തിയെന്നതു തന്നെ നമ്മെ അമ്പരപ്പിക്കുന്നു. അദ്ദേഹത്തിന്റെ ഷഷ്ഠ്യബ്ധപൂർത്തി ഈ വർഷം ആഘോഷിക്കുന്നു എന്നറിയുമ്പോൾ നമ്മുടെ അത്ഭുതം പിന്നെയും ഏറുന്നു.

“ഭാരതമതങ്ങളിലും സംസ്കാരത്തിലും കിഴക്കൻ സുറിയാനി സഭാ പാരമ്പര്യത്തിന്റെ സ്വാധീനം” എന്ന വിഷയത്തെ ആസ്പദമാക്കി സുറിയാനിഭാഷാ പണ്ഡിതനും പൗരസ്ത്യ ആരാധനാ – വേദശാസ്ത്ര വിശാരദനുമായ ഫാ. ഡോ. ബി. വർഗീസിന്റെ മേൽനോട്ടത്തിലാണ് അദ്ദേഹം ഗവേഷണപഠനം നടത്തിയത്. മലങ്കരസഭയിലെ വൈദികവൃന്ദത്തിന് പഠന ഗവേഷണങ്ങളിൽ താല്പര്യമുണ്ടാകുവാൻ അച്ചന്റെ ഈ ഗവേഷണപഠനം പ്രചോദനം നൽകട്ടെ എന്നാശിയ്ക്കുന്നു.

* * * * *

അന്താരാഷ്ട്രാ പ്രശസ്തനായ ദാർശനികനും ചിന്തകനും വേദശാസ്ത്രജ്ഞനുമായ പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ദർശനങ്ങളെ മനുഷ്യരാശിക്ക് പരിചയപ്പെടുത്തുവാനായി പ്രവർത്തിക്കുന്ന ഗ്രിഗറി ഓഫ് ഇന്ത്യാ സ്റ്റഡി സെന്റർ, സോഫിയാ ബുക്സിന്റെ സഹോദര സംരംഭമാണ്.

മെത്രാപ്പോലീത്തായുടെ ശിഷ്യന്മാരും ഗ്രിഗോറിയൻ ചിന്തകളിൽ ആകൃഷ്ടരുമായ ഏതാനും വ്യക്തികളുടെ ഒരു കൂട്ടായ്മയാണിത്. 1993 –ൽ ആരംഭിച്ച ഈ സംരംഭത്തിന്റെ പ്രവർത്തനഫലമായി ഗ്രിഗോറിയൻ ദർശനങ്ങളെപ്പറ്റിയുള്ള അഞ്ചു പഠനഗ്രന്ഥങ്ങളും മെത്രാപ്പോലീത്തായുടെ ബൃഹത്തായ ഒരു ജീവചരിത്രവും പ്രസിദ്ധീകരിക്കുവാൻ കഴിഞ്ഞിട്ടുണ്ട്.

മെത്രാപ്പോലീത്തായുടെ രചനകൾ ഒട്ടുമിക്കവാറും സമാഹരിച്ച് ഗ്രിഗറി ഓഫ് ഇന്ത്യാ സ്റ്റഡി സെന്ററിൽ സൂക്ഷിച്ചിട്ടുണ്ട്. കൂടാതെ അദ്ദേഹത്തിന്റെ ഒട്ടനവധി പ്രസംഗങ്ങളുടെയും അഭിമുഖസംഭാഷണങ്ങളുടെയും

ഓഡിയോ കാസറ്റുകളും ഇവിടെ ലഭ്യമാണ്. ഗ്രിഗോറിയൻ ദർശനങ്ങളിൽ താല്പര്യമുള്ളവർക്കും ഗവേഷകർക്കും ഇത് ലഭ്യമാക്കുന്നതിലും ഞങ്ങൾ ഉത്സാഹിക്കുന്നു.

ഗ്രിഗോറിയൻ ദർശനങ്ങളെ മാനവരാശിക്ക് പരിചയപ്പെടുത്തുവാനായി ഒരു വെബ്സൈറ്റ് (www.paulosmargregorios.info) ആരംഭിച്ചിട്ട് രണ്ടു വർഷത്തോളമായി. ഗ്രിഗോറിയൻ പ്രപഞ്ചത്തിലേക്കുള്ള നല്ലൊരു ജാലകമാണിത്. ഭാവിയിൽ മെത്രാപ്പോലീത്തായുടെ മുഴുവൻ രചനകളും പ്രസംഗങ്ങളും ലഭ്യമാകുന്ന ഒരു വെബ്സൈറ്റായി ഇതിനെ ഉയർത്തത്തക്കവിധമുള്ള പ്രവർത്തനങ്ങൾ അണിയറയിൽ നടക്കുന്നു. ഓഡിയോ കാസറ്റുകൾ സീഡിയിലേക്ക് റിക്കാർഡു ചെയ്യുവാനും ലേഖനങ്ങളും ഗ്രന്ഥങ്ങളും വെബ്സൈറ്റിൽ ലഭ്യമാക്കുവാനുമുള്ള കഠിന പരിശ്രമത്തിലാണ് ഞങ്ങൾ.

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ സമ്പൂർണ്ണ മലയാളം രചനകളുടെ ആദ്യ വാല്യത്തിന്റെ ഒരു ഇന്റർനെറ്റ് പതിപ്പ് ഈ വെബ്സൈറ്റിൽ ഇപ്പോൾ ലഭ്യമാണ്. കൂടാതെ ഇംഗ്ലീഷിലുള്ള ഏതാനും ഗ്രന്ഥങ്ങളും ഒട്ടേറെ ലേഖനങ്ങളും പ്രശസ്ത വ്യക്തികളുടെ മെത്രാപ്പോലീത്തായെക്കുറിച്ചുള്ള സ്നേഹസ്മരണകളും വായിക്കുവാൻ സാധിക്കും.

ഗ്രിഗോറിയൻ ദർശനങ്ങളെക്കുറിച്ചുള്ള പഠനങ്ങൾക്കും ചർച്ചകൾക്കും പ്രതികരണങ്ങൾക്കുമുള്ള വേദിയായി www.yahoogroups.com/group/GregorianStudyCircle എന്നൊരു ഈ മെയിൽ പഠന ഗ്രൂപ്പും സജീവമായി പ്രവർത്തിക്കുന്നു.

പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ സ്നേഹിക്കുകയും ആ ദർശനങ്ങളെ പ്രചരിപ്പിക്കുവാൻ ആഗ്രഹിക്കുകയും ചെയ്യുന്ന സുമനസ്സുകളുടെ സഹായ സഹകരണങ്ങൾ ലഭിച്ചാൽ ഈ രംഗത്ത് ഒട്ടേറെ കാര്യങ്ങൾ ചെയ്യുവാൻ ഗ്രിഗറി ഓഫ് ഇന്ത്യാ സ്റ്റഡി സെന്ററിനു സാധിക്കും.

*   *   *   *   *

യേശുക്രിസ്തുവിന്റെ രക്ഷാകര ചരിത്രത്തെ ദൈവജനത്തിന് അനുഭവവേദ്യമാക്കത്തക്കവിധം അവതരിപ്പിക്കുന്ന ക്രമീകരണമാണ് ആരാധനാവർഷം. ആരാധനാവർഷത്തിലെ വേദവായനകളെ അടിസ്ഥാനപ്പെടുത്തിയുള്ള പ്രസംഗക്കുറിപ്പുകളാണ് 'വചനത്തിന്റെ നീരുറവകൾ' എന്ന ഈ ഗ്രന്ഥം.

ആരാധനയിൽ വേദവായനയ്ക്കും വേദപുസ്തകധ്യാനത്തിനുമുള്ള സ്ഥാനം പരമപ്രധാനമാണ്. പൗരസ്ത്യ സഭാപിതാക്കന്മാർ ആരാധനാവർഷത്തെ പല കാലങ്ങളായി വിഭജിക്കുകയും അതിന് അനുയോജ്യമായ

വേദവായനാഭാഗങ്ങൾ ക്രമീകരിയ്ക്കുകയും ചെയ്തിട്ടുണ്ട്. ആരാധനാ വർഷത്തിലെ ഓരോ വേദഭാഗവും ആരാധനാകാലത്തോട് ചേർത്തു പൊരുൾ തിരിയ്ക്കുകയും മനുഷ്യചരിത്രത്തിൽ സംഭവിച്ചിട്ടുള്ള പ്രധാന സംഭവങ്ങളുമായി ചേർത്തു ചിന്തിക്കുകയുമാണ് ഈ ഗ്രന്ഥത്തിൽ ചെയ്തിരിക്കുന്നത്. ഉത്കൃഷ്ടവും അനുപമവുമായ പൗരസ്ത്യ വേദപുസ്തക വീക്ഷണത്തെ സഭയുടെ ആരാധനയുമായി ബന്ധിപ്പിച്ച് ഇവിടെ പഠന വിധേയമാക്കിയിരിക്കുന്നു.

ഈ ധ്യാനചിന്തകളിൽ വേദവായനകൾ മാത്രമെടുത്ത് ധ്യാനക്കുറിപ്പുകൾ തയ്യാറാക്കുക എന്ന സമീപനം അല്ല സ്വീകരിക്കുന്നത്. വേദവായനകളിൽ, പ്രത്യേകിച്ച് സുവിശേഷഭാഗത്തിൽ കൂടുതൽ ശ്രദ്ധ വയ്ക്കുന്നതോടൊപ്പം ആരാധനാകാലത്തിന് അനുസരിച്ച് ക്രമീകരിച്ചിരിക്കുന്ന പ്രാർത്ഥനകളും വേദവായനകളും എങ്ങനെ പരസ്പര പൂരകങ്ങളായി നിൽക്കുന്നുവെന്ന് കണ്ടെത്തി അവയിൽ നിന്നും ഉരുത്തിരിഞ്ഞു വരുന്ന മുഖ്യസന്ദേശം ആവിഷ്കരിക്കുവാൻ ശ്രമിച്ചിരിക്കുന്നു. ആരാധനാവർഷത്തോടും ആരാധനാകാലത്തോടും കൂട്ടിയിണക്കി സഭാജീവിതം ധന്യപൂർണ്ണമാക്കി അനുഭവിച്ചറിയാൻ വിശ്വാസികളെ ഈ ഗ്രന്ഥം സഹായിക്കും എന്നാണ് പ്രത്യാശ.

സോഫിയാ ബുക്സ് സന്തോഷപൂർവ്വം ഈ ഗ്രന്ഥം മലങ്കരസഭാ മക്കൾക്ക് കാഴ്ച വയ്ക്കുന്നു.

**ജോയ്സ് തോട്ടയ്ക്കാട്**

# ഉള്ളടക്കം

# പൗരസ്ത്യാരാധനയുടെ ചില പൊതുസ്വഭാവങ്ങൾ

## ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ്

### ആരാധനയിലെ വേദശാസ്ത്രം

വിശ്വാസിയുടെ മനസ്സു രൂപവൽക്കരിക്കാൻ ഏറ്റവും യോജിച്ച സാംസ്ക്കാരികാന്തരീക്ഷം ആരാധനയുടേതാണെന്ന് പൗരസ്ത്യർ വിശേഷിച്ചും സിറിയൻ പാരമ്പര്യത്തിൽപ്പെട്ടവർ ആദിമുതൽക്കേ വിശ്വസിച്ചുപോന്നിരുന്നു. പ്രഭാഷണത്തിനും പ്രബോധനത്തിനും വിശ്വാസിയെ ഉദ്ബോധിപ്പിക്കുന്നതിൽ അവയുടേതായ പങ്കുണ്ട്. എങ്കിലും പൗരസ്ത്യർ വിശ്വാസോദ്ബോധനത്തിനു കൂടുതൽ ആശ്രയിച്ചത് പ്രബോധകരെയല്ല, ആരാധനക്രമത്തെയാണ്. എന്തെന്നാൽ പൗരസ്ത്യാരാധന വേദശാസ്ത്രസത്തകൊണ്ട് സമ്പുഷ്ടമായിരുന്നു. അതിൽ ഭക്തിപൂർവ്വം സംബന്ധിക്കുന്ന വിശ്വാസിക്കു വിശ്വാസത്തെ പാലിക്കുന്നതിനും ഉറപ്പിക്കുന്നതിനും പ്രഭാഷകരുടെ സഹായം ആവശ്യമായിരുന്നില്ല.

മൂന്നു വിധത്തിലാണ് സിറിയൻ ആരാധന വിശ്വാസികൾക്ക് വേദശാസ്ത്രാഭ്യസനം നൽകാൻ സഹായിച്ചത്. ആരാധനാവർഷത്തിലെ പ്രാർത്ഥനകൾ, വി. ഏവൻഗേല്യോൻ (ജീവന്റെ പുസ്തകം), വിവിധരൂപത്തിൽ വികസിച്ച സെദറ എന്ന പ്രത്യേക പ്രാർത്ഥന എന്നിവയുടെ മൂലം സിറിയൻ ആരാധനയിൽ അടങ്ങിയിരിക്കുന്നു.

ആരാധനാവർഷത്തിലെ പ്രാർത്ഥനകളുടെ മർമ്മം കഷ്ടാനുഭവവാരത്തിലെ പ്രാർത്ഥനകളായിരുന്നു. ഈ പ്രാർത്ഥനകളിൽ മണിക്കൂറുകൾ നീണ്ടുനിന്ന ധ്യാനങ്ങളും പ്രാർത്ഥനകളുമുണ്ടായിരുന്നു. അവ അനായാസേന കുരിശാരോഹണത്തിന്റേയും ഉയിർത്തെഴുന്നേൽപ്പിന്റെയും അർത്ഥം ഗ്രഹിക്കാനുള്ള പുതിയ വഴികൾ വിശ്വാസികൾക്കു തെളിച്ചുകൊണ്ടിരുന്നു. ഏറെക്കുറെ വിചിത്രമെന്നു തോന്നാമെങ്കിലും മിക്കവാറും ഭക്തിപരവും ഹൃദയസ്പർശിയുമായ വ്യാഖ്യാനത്തോടുകൂടിയ വേദപുസ്തകഭാഗങ്ങൾ അവയെ സമ്പുഷ്ടമാക്കിയിരുന്നു. ഇതിനും പുറമേ ഓരോ പെരുന്നാളിനും സഭ രൂപപ്പെടുത്തിയ ഉചിതങ്ങളായ ധ്യാനപ്രാർത്ഥനകളുമുണ്ടായിരുന്നു. പുരോഹിതന്റെ പ്രസംഗവും വ്യാഖ്യാനവുമില്ലാതെ തന്നെ അതതു ദിവസത്തെ വേദപുസ്തകഭാഗങ്ങളുടെ സമ്പൂർണ്ണ വ്യാഖ്യാനം ഇടവകജനങ്ങൾക്ക് നൽകുന്നതിന് ഈ ധ്യാനപ്രാർത്ഥനകൾ സഹായിച്ചുപോന്നു. അപ്പോഴപ്പോൾ ഉണ്ടായിക്കൊണ്ടിരുന്ന വേദശാസ്ത്രപരമായ വിവാദങ്ങൾ പോലും സഭയിലെ ആരാധനാക്രമത്തിൽ മായാത്ത മുദ്ര വീഴ്ത്തിയിരുന്നു.

ക്രിസ്തുവിന്റെ ആളത്തം, സ്വഭാവം എന്നിവയെ സംബന്ധിച്ചുണ്ടായ ഏകസ്വഭാവ വാദത്തെപ്പറ്റി ദിവന്നാസ്യോസ് ബാർ സലിബിയുടെ പ്രാർത്ഥന ഉൾക്കാഴ്ച നൽകുന്നു:

“അങ്ങനെ സത്യത്തിൽ ദൈവത്തിന്റെ വചനം ശരീരത്തിൽ കഷ്ടതകൾ സഹിച്ചു; ബലി കഴിക്കപ്പെട്ടു; കുരിശിൽ തറയ്ക്കപ്പെട്ടു. അവിടുത്തെ ദൈവത്വം യാതൊരുവിധത്തിലും അവിടുത്തെ ആത്മാവിൽ നിന്നോ ശരീരത്തിൽ നിന്നോ വേർപെടുത്തപ്പെട്ടില്ലെങ്കിലും അവിടുത്തെ ആത്മാവു ശരീരത്തിൽ നിന്നും വേർപെടുത്തപ്പെട്ടു. അവർ അവിടുത്തെ നെഞ്ചിൽ ശൂലം തറച്ചു. അവിടെനിന്നു ലോകത്തിന്നു മുഴുവൻ പാപപരിഹാരത്തിനായി രക്തവും വെള്ളവും ഒഴുക്കി. അവിടുത്തെ ശരീരം മുഴുവൻ അതു പുരണ്ടു. ലോകത്തിന്റെ മുഴുവൻ പാപങ്ങൾക്കുവേണ്ടി പുത്രൻതമ്പുരാൻ കുരിശിൽ മരിച്ചു. പിന്നീട് അവിടുത്തെ ആത്മാവു മടങ്ങിവന്ന് അവിടുത്തെ ശരീരവുമായി സംയോജിച്ചു. അവിടുന്നു ഞങ്ങളെ ഇടത്തേതിന്റെ വഴികളിൽനിന്നു വലത്തേതിന്റെ വഴികളിലേക്കു തിരിച്ചുകൊണ്ടുവന്നു. തന്റെ ശരീരത്തിന്റെ രക്തത്താൽ അവിടുന്നു സ്വർഗ്ഗീയത്തെ ഭൗമികവുമായും ജനങ്ങളെ ജാതികളുമായും ആത്മാവിനെ ശരീരവുമായും രമ്യപ്പെടുത്തുകയും സംയോജിപ്പിക്കുകയും കൂട്ടിച്ചേർത്ത് ഒന്നാക്കുകയും ചെയ്തു. മൂന്നാം ദിവസം അവിടുന്നു കല്ലറയിൽ നിന്നു ഉത്ഥാനം ചെയ്തു. ഈ സ്വഭാവങ്ങളുടെ അവിഭാജ്യമായ ഐക്യത്തിനുശേഷം ഇനിയൊരിക്കലും വിഭജിതനാവാൻ സാധ്യമല്ലാത്ത ഏകമാണ് ഇമ്മാനുവേൽ. അങ്ങനെ ഞങ്ങൾ വിശ്വസിക്കുകയും ഏറ്റുപറയുകയും ചെയ്യുന്നു. അതുതന്നെ സത്യമായും നാം ഉറപ്പിച്ചു പറയുന്നു. ഈ ശരീരം ഈ രക്തത്തിന്റെയും ഈ രക്തം ഈ ശരീരത്തിന്റെയുമാകുന്നു.”

അല്ലെങ്കിൽ ഇതാ മറ്റൊരു പ്രാർത്ഥന. വിശുദ്ധ ത്രിത്വത്തെക്കുറിച്ചും പരിശുദ്ധാത്മാവിന്റെ പുറപ്പാടിനെക്കുറിച്ചുമുള്ളതാണിത്:

“ജനിക്കാത്തവനും ജനിപ്പിക്കുന്നവനുമായ പിതാവു പരിശുദ്ധൻ, ജനിച്ചവനും ജനയിതാവല്ലാത്തവനുമായ പുത്രൻ പരിശുദ്ധൻ. പിതാവിൽ നിന്നു പുറപ്പെട്ടു പുത്രനിൽനിന്നു കൈക്കൊള്ളുന്ന പരിശുദ്ധ റൂഹാ പരിശുദ്ധൻ. തന്റെ കരുണയാലും കൃപയാലും നമ്മെ രക്ഷിച്ച സത്യദൈവം ഏകനാകുന്നു.”

വേദശാസ്ത്രപരമായി സമ്പന്നമായ ഈ ദീർഘപ്രാർത്ഥനകൾ പ്രാർത്ഥനകളെന്നതിനേക്കാൾ പ്രഭാഷണപരമായ ധ്യാനങ്ങളാകുന്നു. Lex credendi lex orandi എന്ന് അതിനെ വിവരിക്കുന്നത് അതിലളിതവൽക്കരണമാകാം. യഥാർത്ഥ ഡോഗ്മാ (വേദോപദേശം) പ്രാർത്ഥനയോടു ചേർന്നിരിക്കുമെന്നും പ്രാർത്ഥനയെ ഡോഗ്മാ നിയന്ത്രിക്കുന്നില്ലെന്നുമാണു വ്യക്തമാ

ക്കുന്നത്. പ്രാർത്ഥനയുടെ പശ്ചാത്തലത്തിൽനിന്നു ഡോഗ്മായെ അടർത്തി മാറ്റി അതിനെ വിചിന്തനത്തിനു വിധേയമാക്കുന്നത് അപകടകരമാണ്. നിർഭാഗ്യവശാൽ നമ്മുടെ കാലത്തെ കലാശാല വേദശാസ്ത്രാഭ്യസനം വരണ്ട ഊഷരതയുടെ നിർജ്ജീവതയിലേക്കാണു നീങ്ങിക്കൊണ്ടിരിക്കുന്നത്. വേദശാസ്ത്രത്തെ കൂടുതൽ അരോഗമാക്കാനുള്ള മാർഗം വിശ്വാസത്തെ വീണ്ടും പ്രാർത്ഥനകളിലും ശുശ്രൂഷകളിലും ഉൾക്കൊള്ളുകയെന്നതുതന്നെയാണ്.

## ക്രിസ്തുവിന്റെ സമ്പൂർണ ശരീരത്തെക്കുറിച്ചുള്ള ബോധം

റോമൻകത്തോലിക്കാ കുർബാനക്രമത്തിൽ വിശുദ്ധന്മാരെക്കുറിച്ചുള്ള അനുസ്മരണം കുർബ്ബാനയുടെ കാനോനിലാണു ചേർത്തിരിക്കുന്നത്:

"വിശുദ്ധ കൂട്ടായ്മയുടെ ഏകത്വത്തിൽ ഏറ്റവുമാദ്യമായി മഹത്വമേറിയവളും നമ്മുടെ രക്ഷകനായ ദൈവത്തിന്റെ ജനനിയുമായ നിത്യകന്യക മറിയാമിന്റെ സ്മരണയെ ഞങ്ങൾ പാലിക്കുന്നു. പിന്നെ അവിടുത്തെ അനുഗൃഹീത അപ്പോസ്തലന്മാർ, രക്തസാക്ഷികൾ, പത്രോസ്, പൗലോസ്, അന്ത്രയോസ്, യാക്കോബ്, യോഹന്നാൻ, തോമസ്, യാക്കോബ്, ഫിലിപ്പോസ്, ബർത്തലോമിയ, മത്തായി, ശിമോൻ, തദ്ദിയൂസ് എന്നിവരുടെയും ലീനസ്, ക്ലീറ്റസ്, ക്ലെമെന്റ്, സിക്സ്റ്റസ്, കോർണീലിയസ്, സിപ്രിയാൻ, ലോറൻസ്, ക്രിസോഗോണസ്, ജോൺ, പോൾ, കോസ്മാസ്, ഡാമിയൻ എന്നിവരുടെയും സ്മരണയെ ഞങ്ങൾ പാലിക്കുന്നു. ഇവരുടെ മേന്മകളാലും പ്രാർത്ഥനകളാലും നമ്മുടെ രക്ഷകനായ ക്രിസ്തുവിൽക്കൂടി അവിടുന്നു നൽകുന്ന സുരക്ഷിതത്വത്തിന്റെ സഹായം ഞങ്ങൾക്കു കോട്ടകളായിത്തീരുമാറാകേണമേ."

റോമൻ കത്തോലിക്കാ കുർബാനക്രമത്തിൽ വിശുദ്ധീകരണത്തിനു ശേഷം അന്തരിച്ചവരേയും പ്രത്യേകം നിർദേശിച്ചിട്ടുള്ളവരേയും അനുസ്മരിക്കുന്ന പ്രാർത്ഥനകളുണ്ട്.

"അല്ലയോ രക്ഷകാ അവിടുത്തെ ദാസന്മാരെയും ദാസിമാരെയും (പേര്) ഞങ്ങൾക്കു മുമ്പ് വിശ്വാസത്തിന്റെ അടയാളത്തോടെ കടന്നുപോയി സമാധാനത്തിൽ നിദ്രകൊള്ളുന്ന............ (ഇവിടെ മരിച്ചവരെ ഓർക്കുക) ഓർക്കേണമേ രക്ഷകാ. ഇവർക്കും ക്രിസ്തുവിൽ വിശ്രമിക്കുന്ന ഏവർക്കും അവിടുത്തെ നന്മയുടെ ദാനത്തിൽനിന്നും ആശ്വാസമുള്ള ഇടവും, പ്രകാശവും ശാന്തിയും നമ്മുടെ രക്ഷകനായ കർത്താവിൽക്കൂടി നൽകണമെന്ന് ഞങ്ങൾ അപേക്ഷിക്കുന്നു.

പാപികളായ ഞങ്ങൾക്ക്, അവിടുത്തെ മഹാകാരുണ്യത്തിൽ വിശ്വാസമർപ്പിച്ചിരിക്കുന്ന അവിടുത്തെ ദാസന്മാർക്ക്, ജോൺ, സ്റ്റീഫൻ, മത്തി

യാസ്, ബർന്നബാസ്, ഇഗ്നാത്തിയോസ്, അലക്സാണ്ടർ, മാർസലീനസ്, പീറ്റർ, ഫെലിസിറ്റാസ്, പെർപെറ്റ്വാ, അഗത്താ ലൂസി, ആഗ്നസ്, സെസലിയാ, അനസ്റ്റേസിയാ എന്നിവരുടെയും, അവിടുത്തെ സർവവിശുദ്ധരുടെയും കൂടെ, അവിടുത്തെ വിശുദ്ധ അപ്പോസ്തലന്മാരും രക്തസാക്ഷികളുമായുള്ള കൂട്ടായ്മയും പങ്കാളിത്തവും നൽകേണമേ. ഞങ്ങളുടെ നന്മകളെ അളന്നുനോക്കാതെ, ഞങ്ങളുടെ രക്ഷകനായ ക്രിസ്തുവിൽക്കൂടി ഞങ്ങളുടെമേൽ സമൃദ്ധിയായി കൃപ ചൊരിഞ്ഞുകൊണ്ട് ഇവരുടെ കൂട്ടത്തിൽ ഞങ്ങളേയും ചേർക്കേണമേ."

ഇതെല്ലാം യഥാർത്ഥ പാശ്ചാത്യപാരമ്പര്യത്തിൽ സംക്ഷിപ്തവും കാര്യമാത്ര പ്രസക്തവുമാകുന്നു. പൗരസ്ത്യമായ ആരാധനാക്രമങ്ങളിൽ ഇതിനു നൽകുന്ന അമിത പ്രാധാന്യം നമ്മെ അലോസരപ്പെടുത്തുകപോലും ചെയ്യുന്നു. പ്രസിദ്ധ ബൈസാന്റിയൻ വേദശാസ്ത്രവിശാരദനായ ഫാദർ സലാവിൽ ആവർത്തനപ്രവണതയാണ് പൗരസ്ത്യാരാധനയുടെ ഏറ്റവും വലിയ ബലഹീനതയെന്ന് ചൂണ്ടിക്കാണിക്കുന്നു. പാശ്ചാത്യാരാധനക്രമത്തിൽ ക്രിസ്തുശരീരത്തിന്റെ സിംഹഭാഗമുൾക്കൊള്ളുന്നവരും ദിവ്യബലിയിൽ നമുക്കൊഴിവാക്കാനാകാത്ത പങ്കാളികളുമായ മരിച്ചവരെയും വിശുദ്ധന്മാരെയും കുറിച്ചുള്ള സ്മരണ പുരോഹിതന്റെ നിശ്ശബ്ദ പ്രാർത്ഥനയിൽ മിക്കവാറും അമർന്നുപോയിരിക്കുന്നു. എന്നാൽ ക്രിസ്തുശരീരത്തിലുള്ള അവരുടെ സാന്നിദ്ധ്യത്തെ വിസ്മരിക്കുവാൻ പൗരസ്ത്യാരാധനക്രമങ്ങളിൽ ജനങ്ങളെ ഒരിക്കലും അനുവദിക്കുന്നില്ല. ഉദാഹരണമായി റഷ്യൻ ആരാധനാക്രമത്തിൽ പ്രാരംഭശുശ്രൂഷയുടെ ആദ്യത്തെ പ്രാർത്ഥനയിൽത്തന്നെ മരിച്ചവരെ ഓർക്കുന്നതായി കാണാം.

"നമ്മുടെ വിശുദ്ധ പിതാക്കന്മാരുടെ പ്രാർത്ഥനകളാൽ ഞങ്ങളുടെ ദൈവവും നാഥനുമായ യേശുക്രിസ്തുവേ, ഞങ്ങളോടു കാരുണ്യം ചെയ്യണമേ. ആമേൻ."

പ്രാരംഭ പ്രാർത്ഥനകളിൽ ഇടവിട്ട് ക്രിസ്തുശരീരത്തിന്റെ മുഴുവൻ മൂർത്തിമദ്ഭാവമായ അനുഗൃഹീതയായ വിശുദ്ധ കന്യകമറിയാം പ്രത്യക്ഷപ്പെടുന്നുണ്ട്. 'വിശുദ്ധവും ദൈവികവുമായ ആരാധന ചിട്ടപ്പെടുത്തുന്ന' സന്ദർഭത്തിൽ ക്രമാനുസൃതം കന്യകമറിയം, സ്നാപകയോഹന്നാൻ, മോശ, അഹറോൻ, ഏലിയാ, ഏലിശാ, ദാവീദ്, ജസി, മൂന്നു വിശുദ്ധ ശിശുക്കൾ, പ്രവാചകനായ ദാനിയേൽ എന്നിവരെയും അവരോടൊപ്പം എല്ലാ വിശുദ്ധ പ്രവാചകരെയും പത്രോസ്, പൗലോസ് എന്നിവരേയും അവരോടൊപ്പം എല്ലാ വിശുദ്ധ അപ്പോസ്തലന്മാരെയും വിശുദ്ധന്മാരിൽ ഉൾപ്പെട്ട പിതാക്കന്മാരായ മഹാനായ ബേസിൽ, ദൈവിക ഗ്രിഗറി, ജോൺ ക്രിസോസ്റ്റം, അനന്യാസ്, സിറിൽ, മൈറായിലെ നിക്കൊലാസ്, പീറ്റർ, അലക്സിസ്, ജോനാൻ, മോസ്ക്കോയിലെ ഫിലിപ്പ് എന്നിവരെയും

നികിതാ, ലയോൻറ്റ്യസ് എന്നിവരെയും എല്ലാ രക്തസാക്ഷികളെയും രക്ത സാക്ഷികളായ തെക്ലാ, ബർബറാ, സിറിയാക്ക, യൂഫീമിയ, പ്രാസ്ക്കോവിയാ, കാത്തറീൻ എന്നിവരെയും മറ്റെല്ലാ രക്തസാക്ഷികളെയും സന്യാസിമാരായ ആന്റണി, യൂത്തീമിയസ്, സാബാ, ഓണിഫോറസ്, അതോസിലെ അത്താനാസിയോസ് എന്നിവരെയും മറ്റു പലരെയും സന്യാസിനിമാരായ പെലിജിയാ, തിയോഡാസിയാ, അനാസ്റ്റേസിയാ തുടങ്ങിയവരെയും, അത്ഭുതപ്രവർത്തകരായ കോസ്മാസ്, ഡാമിയൻ തുടങ്ങിയവരെയും 'ദൈവ'ത്തിന്റെ പൂർവ്വികരായ ജോയാക്കീമിനെയും അന്നായെയും ഈ പള്ളി ഏതൊരു വിശുദ്ധന്റെ നാമം സ്വീകരിച്ചിരിക്കുന്നുവോ ആ വിശുദ്ധനെയും, ഈ ദിവസത്തിന്റെ വിശുദ്ധനെയും അപ്പോസ്തലന്മാർക്കു സമന്മാരായ സിറിൽ, മെത്തോഡിയസ് എന്നിവരെയും വ്‌ളാഡിമീർ പ്രഭുവിനെയും എല്ലാ വിശുദ്ധരെയും ഈ ആരാധനാക്രമം എഴുതിയ വിശുദ്ധരെയും (നേരത്തെ ഓർമിപ്പിക്കപ്പെട്ടവരാണെങ്കിൽ തന്നെയും ആരാധനാകർത്താക്കളായ വി. ബസേലിയസ്, വി. ക്രിസോസ്റ്റം എന്നിവരെ വീണ്ടും ഓർക്കണം) പുരോഹിതൻ പ്രത്യേകം ഓർക്കുന്നു.

ക്രിസ്തുശരീരത്തിലുള്ള പൂർവ്വികരായ വിശ്വാസികളുടെ എട്ടുവകുപ്പ് അനുസ്മരിച്ചശേഷം ജീവിച്ചിരിക്കുന്നവരിലേക്ക് ആരാധന കടക്കുന്നു. ഓർത്തഡോക്സ് മെത്രാന്മാർ എല്ലാവരും, പാത്രിയർക്കീസന്മാർ, സ്വന്തം പാത്രിയർക്കീസ്, ആർച്ചുബിഷപ്പ്, ബിഷപ്പ്, പുരോഹിത സമുദായം, ശെമ്മാശ്ശന്മാരുടെ സമൂഹം, അത്മായക്കാരുടെ കൂട്ടായ്മ മുഴുവൻ, രാജാവ്, രാജകുടുംബം, വിശുദ്ധ കുർബാനയിൽ പ്രത്യേകം ഓർമ്മിക്കുവാൻ നൽകിയിട്ടുള്ള പേരുകൾ എന്നിവ ക്രമത്തിൽ ഓർമിക്കപ്പെടുന്നു. അനന്തരം ദിവ്യബലിയിൽ സംബന്ധിക്കുന്ന ഈ മഹാവലിയ സമൂഹത്തെ വിസ്മരിക്കാൻ ജനങ്ങൾക്കോ ശെമ്മാശ്ശനോ പുരോഹിതനോ കഴിയുന്നതല്ല. ലുത്തീനിയ എപ്പോഴും സമാപിക്കുന്നത്, സമസ്ത ക്രിസ്തുശരീരത്തോടൊപ്പം നമ്മെത്തന്നെ ദൈവത്തിന് അനുസ്മരാപൂർവ്വം സമർപ്പിച്ചുകൊണ്ടാണ്.

മറ്റു പൗരസ്ത്യാരാധനകളുടെ സ്വഭാവവും ഇതുതന്നെ. ഓരോ ആരാധനാക്രമത്തിൽനിന്നും ഇതുപോലെയുള്ള ഭാഗങ്ങൾ സമൃദ്ധമായി ഉദ്ധരിക്കാനാവും. സകലത്തെയും, ഉൾപ്പെടുത്തുന്ന വിശാലതയോടെയാണ് ക്രിസ്തുശരീരത്തിന്റെ പരിധികൾ നിർണയിച്ചിരിക്കുന്നത്. ഉദാഹരണമായി താഴെക്കൊടുക്കുന്ന പ്രാർത്ഥന സിറിയൻ കുർബാനയുടെ പ്രാരംഭശുശ്രൂഷയിൽ നിന്നാണ്:

"ആദ്യമായി ഞങ്ങളുടെ പിതാവായ ആദാമിനെയും ഞങ്ങളുടെ മാതാവായ ഹവ്വയേയും വി. ദൈവമാതാവായ മറിയാമിനെയും പ്രവാചകന്മാരെയും അപ്പോസ്തലന്മാരെയും, സുവിശേഷകരെയും രക്തസാക്ഷികളെയും, സാക്ഷ്യം പറഞ്ഞിട്ടുള്ളവരെയും, നീതിമാന്മാരെയും, യഥാർത്ഥ

ഇടയന്മാരെയും, യഥാർത്ഥ മഹത്വത്തിന്റെ (ഓർത്തഡോക്സ് വിശ്വാസത്തിന്റെ) ഗുരുക്കന്മാരെയും ഏകാന്തവാസികളെയും സമൂഹജീവികളെയും ഞങ്ങളോടൊപ്പം പ്രാർത്ഥനയിൽ പങ്കുകൊള്ളുന്ന എല്ലാവരെയും 'ലോകാരംഭംമുതൽക്കെ ആദാമിന്റെയും ഹവ്വായുടെയും കാലം മുതൽക്കെ ദിനങ്ങളുടെ ദിനം വരെയും അവിടുത്തെ പ്രസാദിപ്പിച്ചിട്ടുള്ളവരെയും' ഞങ്ങൾ ഓർക്കുന്നു. ഞങ്ങളുടെ മാതാപിതാക്കന്മാരെയും സഹോദരന്മാരെയും സന്താനങ്ങളെയും ഞങ്ങളെ സത്യം പഠിപ്പിച്ചിട്ടുള്ള സകലരെയും ഞങ്ങളിൽനിന്നും അന്തരിച്ചിട്ടുള്ളവരെയും വിശ്വാസികളായ എല്ലാ മരിച്ചവരെയും വിശേഷിച്ചും ഞങ്ങളോട് രക്തബന്ധമുള്ളവരെയും ഈ പള്ളിയുടെ സ്ഥാപനത്തിൽ സഹകരിച്ചിട്ടുള്ളവരും സഹകരിക്കുന്നവരുമായ സകലരെയും ഞങ്ങളുമായി വാക്കിലോ പ്രവൃത്തിയിലോ ചെറുതോ വരുതോ ആയ കാര്യങ്ങളിലോ ബന്ധപ്പെട്ടവരെയും പ്രത്യേകിച്ചും ആരുടെ അപേക്ഷപ്രകാരമാണോ ഈ ദിവ്യബലി അർപ്പിക്കപ്പെടുന്നത് ആ ദാസനെയും (ദാസിയെയും) ഞങ്ങൾ ഓർക്കുന്നു."

അങ്ങനെ ആരാധനയിൽ അനേക പ്രാവശ്യം പുരോഹിതനാലും ശെമ്മാശ്ശനാലും ജനങ്ങളാലും അവർ സ്മരിക്കപ്പെടുന്നു.

ഈ അവസരങ്ങളിൽ വീശാറുള്ള ധൂപക്കുറ്റി ക്രിസ്തുവിന്റെ ആകമാനശരീരവുമായി ബന്ധപ്പെട്ടിരിക്കുന്നുവെന്നത് പ്രത്യേകം ശ്രദ്ധേയമാണ്. പാരമ്പര്യപ്രകാരം ധൂപക്കുറ്റി സഭയെ മുഴുവൻ, സ്വർഗത്തിലും ഭൂമിയിലുമുള്ള ക്രിസ്തുവിന്റെ ശരീരത്തെ മുഴുവൻ, പ്രതിനിധാനം ചെയ്യുന്നു. ഈ ലേഖകന്റെ സഭയിലെ മല്പാന്മാർ താഴെക്കാണുന്ന വിധത്തിലുള്ള വ്യാഖ്യാനമാണ് ധൂപക്കുറ്റിക്കു നൽകുന്നത്:

"ധൂപക്കുറ്റി ഭൂമിയെയും അതിന്റെ അടുപ്പ് ആകാശങ്ങളെയും പ്രതിനിധാനം ചെയ്യുന്നു. അതിലിട്ടിരിക്കുന്ന കരി പാപം നിറഞ്ഞ മനുഷ്യസമുദായത്തിന്റെയും അതിലുള്ള തീ മനുഷ്യശരീരത്തിൽ അവതരിച്ച് അതിനെ സജീവമാക്കിയ ദൈവപുത്രന്റെയും പ്രതീകമാണ്. നാലു ചങ്ങലകൾ കാലത്തിലും സ്ഥലത്തിലുമുള്ള (ecumenicity) സാർവ്വലൗകികതയെ കാണിക്കുന്നു. ചങ്ങലയിലെ ഓരോ കണ്ണിയും ഓരോ തലമുറയ്ക്കു വേണ്ടി നിൽക്കുന്നു. ചങ്ങലകൾ നാലാണെന്നുള്ളത് ഭൂമിയുടെ നാല് വശങ്ങളെയും കാണിക്കുന്നു. നാലു ചങ്ങലകളിലായുള്ള പന്ത്രണ്ടു കിലുങ്ങുന്ന മണികൾ സഭയിൽ മുഴങ്ങുന്ന അപ്പോസ്തലികശബ്ദത്തെ അനുസ്മരിപ്പിക്കുന്നു. ധൂപം ദൈവസാന്നിദ്ധ്യത്തിൽ മധുരസൗരഭ്യമായി ഉയർന്നെത്തുന്ന വിശ്വാസികളുടെ ജീവിതവും പ്രാർത്ഥനയുമാകുന്നു. സുറിയാനി ആരാധനയിൽ ധൂപത്തിൽ കുന്തുരുക്കം വയ്ക്കുമ്പോൾ ഉച്ചരിക്കുന്ന നാല് ഈരടികൾ ഇതു സൂചിപ്പിക്കുന്നു.

കിഴക്കായി: ഈ പരിമളധൂപത്താൽ ദൈവമാതാവായ വി. മറിയം ഓർമ്മിക്കപ്പെടട്ടെ.

പടിഞ്ഞാറായി: ഈ പരിമളധൂപത്താൽ പ്രവാചകന്മാരും അപ്പോസ്തലന്മാരും വിശുദ്ധരായ രക്തസാക്ഷികളും ഓർമ്മിക്കപ്പെടട്ടെ.

വടക്കായി: ഈ പരിമളധൂപത്താൽ ഗുരുക്കന്മാരും പുരോഹിതന്മാരും നീതിമാന്മാരും ഓർമ്മിക്കപ്പെടട്ടെ.

തെക്കായി: ഈ പരിമളധൂപത്താൽ വിശുദ്ധ സഭയും സഭയുടെ എല്ലാ സന്താനങ്ങളും ഓർമ്മിക്കപ്പെടട്ടെ.

ഓർത്തഡോക്സ് സഭയിൽ വിശ്വാസികൾ വിശുദ്ധരോടു പ്രാർത്ഥിക്കുക മാത്രമല്ല വിശുദ്ധന്മാർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു. ജീവിക്കുന്നവർക്കും മരിച്ചവർക്കും വേണ്ടിയുള്ള മദ്ധ്യസ്ഥ പ്രാർത്ഥനയിൽ നമുക്കുവേണ്ടി മാദ്ധ്യസ്ഥ്യം നടത്താൻ വിശുദ്ധന്മാരോടുള്ള പ്രാർത്ഥന മാത്രമല്ല, അവരെ സമാശ്വസിപ്പിക്കണമെന്ന ദൈവത്തോടുള്ള പ്രാർത്ഥനയും അടങ്ങിയിരിക്കുന്നു. ഇത് സുറിയാനി ആരാധനാക്രമത്തിൽ സുവ്യക്തമാണ്. അന്തരിച്ചവർക്കായുള്ള മൂന്നു വകുപ്പ് പ്രാർത്ഥനകളും (ഒന്നാമത്തേത് വി. മറിയത്തിനും അപ്പോസ്തലന്മാർക്കും പ്രവാചകർക്കും രക്തസാക്ഷികൾക്കും എല്ലാ വിശുദ്ധന്മാർക്കും വേണ്ടിയുള്ളത്; രണ്ടാമത്തേത് വിശ്വാസം പാലിച്ചു നമുക്കു നൽകിയ സഭയുടെ എല്ലാ ഗുരുക്കന്മാർക്കും വേണ്ടിയുള്ളത്; മൂന്നാമത്തേത് വിശ്വാസികളായ മരിച്ചവർക്കു വേണ്ടിയുള്ളത്) അവർക്കായുള്ള മദ്ധ്യസ്ഥപ്രാർത്ഥനകളാണ്. നമുക്കായി അവർ മദ്ധ്യസ്ഥപ്രാർത്ഥന നടത്തണമന്ന അപേക്ഷയും അവയിൽ അടങ്ങിയിരിക്കുന്നു.

ആദ്യത്തെ രണ്ടു ഗ്രൂപ്പുകളിലും പ്രാർത്ഥനകൾ സമാപിക്കുന്നത് 'അവരുടെ പ്രാർത്ഥന നമുക്കു കോട്ടയായിരിപ്പാൻ നമ്മുടെ കർത്താവിനോടു പ്രാർത്ഥിക്കാം' എന്ന അർത്ഥനയുമായാണ്. അവസാനത്തേത് ഇങ്ങനെ സമാപിക്കുന്നു:

"അവരുടെ ആത്മാക്കളെയും അരൂപികളെയും തന്റെ അടുക്കലേക്ക് എടുത്തുകൊണ്ടവനായി നമ്മുടെ ദൈവമായ മിശിഹാ ധാരാളമായി തന്റെ അനുഗ്രഹങ്ങൾ മൂലം കടങ്ങളുടെ പരിഹാരത്തിനും പാപമോചനത്തിനും അവരെ യോഗ്യരാക്കുവാനും നമ്മെയും അവരെയും തന്റെ സ്വർഗരാജ്യത്തിൽ ചേർത്തുകൊള്ളുവാനുമായിട്ട് തന്നോടു നാം അപേക്ഷിച്ചു പ്രാർത്ഥിക്കാം."

ദിവ്യബലിക്കു ശേഷമുള്ള പ്രാർത്ഥനകളിൽ പുരോഹിതൻ ഇങ്ങനെ മദ്ധ്യസ്ഥപ്രാർത്ഥന നടത്തുന്നു:

“ഈ ദിവസം ഞങ്ങൾ അർപ്പിച്ചതായ ഈ വി. ബലിയിൽ ദൈവമായ നാഥനും അവിടുത്തെ തെരഞ്ഞെടുക്കപ്പെട്ട മാലാഖമാരും പ്രസാദിക്കു മാറാകട്ടെ. അതിനാൽ അവിടുത്തെ വി. മാതാവിനും വിശുദ്ധന്മാർക്കും വിശ്വാസികളായ മരിച്ചവർക്കും ശാന്തിയും അവരെക്കുറിച്ചു നല്ല സ്മര ണയുമുണ്ടാവാൻ തിരുവുള്ളമുണ്ടാകണമെ.”

പരസ്പരമുള്ള അനുസ്മരണയിലും മദ്ധ്യസ്ഥതയിലും ആവിഷ്കൃത മായ ക്രിസ്തുശരീരത്തിലെ ഈ പരസ്പരബന്ധം പാശ്ചാത്യാരാധനക്രമ ങ്ങളിൽ അന്തർലീനമാണെങ്കിലും ഏറ്റം മതിയാംവിധം സുവ്യക്തമായി പ്രകാ ശിതമായിരിക്കുന്നത് പൗരസ്ത്യാരാധനാക്രമങ്ങളിലാണ്. ഈ പശ്ചാത്ത ലത്തിൽ ഐക്കോണുകൾ നിർവഹിക്കുന്ന ധർമ്മത്തെപ്പറ്റി കൂടുതൽ വ്യക്തമായി നമുക്കു ഗ്രഹിക്കുവാൻ സാധിക്കുന്നു.

## കാവ്യത്തിൽ ആവിഷ്കൃതമായിരിക്കുന്ന ഭക്തിയുടെ ആത്മാവ്

യുക്തിനിഷ്ഠവും കാര്യമാത്രപ്രസക്തവുമായ പാശ്ചാത്യ മനസ്സിനു ചില പൗരസ്ത്യാരാധനാ ഭാഗങ്ങൾ വേണ്ടതിലധികം കാവ്യാത്മകമാ ണെന്നു തോന്നാം. ഫാദർ സലാവിൽ പ്രസ്താവിക്കുന്നതുപോലെ അല ങ്കാരങ്ങൾ പലതും കൃത്രിമങ്ങളാണ്. ആവർത്തനവും അലങ്കാരപ്പകിട്ടും എടുത്തുപറയത്തക്ക മറ്റു രണ്ടു ദോഷങ്ങളാണ്. എന്നാൽ പൗരസ്ത്യ രുടെ ഹൃദയാന്തരത്തെ സ്പർശിക്കുന്നതിന് ഇതിനു മാത്രമേ കഴിയൂ. പാശ്ചാത്യാരാധനാസംഹിതയുടെ ബൗദ്ധികഗഹനതയും ക്ലിപ്തമായ സ്പഷ്ടതയും അവരെ ലേശവും ആകർഷിച്ചെന്നു വരില്ല. അവർക്കു താഴെക്കൊടുക്കുന്നവിധം സമ്പന്നവും ഭക്തിനിർഭരവുമായ ഭാഷയിൽക്കൂ ടിയുള്ള ആരാധന ആവശ്യമാകുന്നു.

‘സ്വന്തം തിരു മേനിയെ ധാരാളമായി എനിക്കു ആഹാരമായി നല്കിയ എന്റെ സ്രഷ്ടാവേ, അയോഗ്യരെ ദഹിപ്പിക്കുന്ന അഗ്നിയായ അവിടുന്ന് എന്നെ ദഹിപ്പിച്ചുകളയരുതേ. അവിടുന്ന് എന്റെ അവയവങ്ങളിൽ, എന്റെ ഓരോ സന്ധിയിലും ഹൃദയത്തിലും സിരാകേന്ദ്രത്തിലും പ്രവേശിക്കണമേ. എന്റെ എല്ലാ അതിക്രമങ്ങളെയും മുള്ളുകളെയെന്നവിധം ദഹിപ്പിച്ചില്ലാ തെയാക്കണമെ.

എന്റെ ആത്മാവിനെ അവിടുന്ന് ശുദ്ധീകരിക്കണമേ. എന്റെ ഭാവനയെ വിശുദ്ധമാക്കണമേ. എന്റെ സന്ധിബന്ധങ്ങളെയും അസ്ഥികളെയും ബല മായി ഉറപ്പിക്കണമേ. എന്റെ ശരീരത്തിന്റെ എല്ലാ ഇന്ദ്രിയങ്ങളിലും കയറി പ്രകാശിക്കണമേ. അവിടുത്തോടുള്ള ഭയംകൊണ്ട് എന്നെ പൂർണ്ണമായി ബന്ധിക്കണമേ. ആത്മാവിനെ മലിനമാക്കുന്ന വാക്കിൽനിന്നും പ്രവൃത്തി

യിൽനിന്നും എന്നന്നേക്കും എന്നെ സൂക്ഷിക്കുകയും രക്ഷിക്കുകയും ചെയ്യണമേ.

എന്നെ ശുദ്ധീകരിച്ച് അലങ്കരിക്കണമേ, എന്നെ അവിടുന്ന് നേർവഴിക്ക് നടത്തേണമേ, എനിക്ക് ജ്ഞാനം നൽകണമേ. എന്നെ പ്രബുദ്ധനാക്കണമേ. ഞാൻ അവിടുത്തെ ആത്മാവിന്റെ ആവാസസ്ഥലമാണെന്നും യാതൊരുവിധത്തിലും പാപത്തിന്റെ ഇരിപ്പിടമല്ലെന്നും സ്ഥാപിക്കണമേ.

അവിടുത്തെ ഈ മന്ദിരത്തിൽനിന്നു ഞാനീ കൈക്കൊണ്ടിട്ടുള്ളതിന്റെ പ്രവേശത്തോടുകൂടി ദുഷിച്ച വികാരവും ദുഷ്കൃത്യവും തീയിൽനിന്നെന്നപോലെ പറന്നകലട്ടെ." (വി. കുർബാനയ്ക്കുശേഷമുള്ള വി. ശിമോൻെറ പ്രാർത്ഥന. സ്ലാവോണിക് ആരാധനാക്രമത്തിൽനിന്നും)

ദിവ്യബലിക്കു മുമ്പുള്ള പുരോഹിതന്റെ പ്രാർത്ഥനകൾ ഓർത്തഡോക്സ് പാരമ്പര്യത്തിൽ എപ്പോഴും ഭക്തിനിറഞ്ഞ വിനയത്തിന്റെ കണ്ണാടികളാണ്:

"സർവഹൃദയങ്ങളെയും അറിയുന്ന രക്ഷകാ, അവിടുത്തെ വിശുദ്ധരിൽ വിശ്രമിക്കുന്ന വിശുദ്ധി നിറഞ്ഞ പ്രഭോ, അവിടുന്ന് മാത്രം പാപരഹിതനും പാപപരിഹാരകനുമാകുന്നു. ഞാൻ അയോഗ്യനാണെന്നും വിശുദ്ധ ശുശ്രൂഷയ്ക്ക് ചേർന്നവനോ ഒരുക്കമുള്ളവനോ അല്ലെന്നും അവിടുത്തേയ്ക്ക് അറിവുള്ളതാണല്ലോ? അവിടുത്തെ വിശുദ്ധിയുള്ള മഹത്വത്തിനു മുമ്പാകെ എന്റെ മുഖം അടുപ്പിക്കാവുന്നതല്ല. എന്റെ അധരങ്ങൾ തുറക്കാൻ കഴിയുന്നതല്ല. എന്നാൽ അവിടുത്തെ കാരുണ്യത്തിന്റെ ബാഹുല്യത്തിൽ ഈ നാഴികയിൽ കരുണയും കൃപയും കണ്ടെത്തുവാൻ മഹാപാപിയായ എന്നെ അനുവദിക്കണമേ. ഉന്നതങ്ങളിൽ നിന്ന് അവിടുന്നു എന്നെ ബലപ്പെടുത്തുമാറാകണമേ."

അല്ലെങ്കിൽ അർമേനിയൻ ആരാധനാക്രമത്തിൽ പുരോഹിതൻ വേഷവിധാനമണിയുന്ന സമയത്തെ ഈ പ്രാർത്ഥന നോക്കുക:

"സ്വർഗീയ മണ്ഡലങ്ങളെ ഭാസുരപ്രഭകൊണ്ടും അപ്രാപ്യപ്രകാശമണവറയിലെ കോടാനുകോടി ആഗ്നേയാരൂപികൾകൊണ്ടും അലങ്കരിച്ചിരിക്കുന്ന അത്യഗാധവും അപ്രമേയവും അനാദ്യന്തവുമായ രഹസ്യമേ! രാജകീയ പ്രതിച്ഛായയിൽ അത്ഭുതാവഹമാംവിധം അവിടുന്ന് ആദാമിനെ സൃഷ്ടിച്ചു. ആനന്ദകേദാരമായ ഏദൻതോട്ടത്തിൽ കൃപയുടെ മഹത്വതേജസ്സുകൊണ്ട് അവിടുന്നവനെ വേഷവിധാനമണിയിച്ചു. .... അതിവിശുദ്ധമായ ആ മാളികമുറിയിൽവച്ച് അപ്പോസ്തലസമൂഹത്തിന്മേൽ അഗ്നിനാവുകളുടെ തീമാരി വർഷിച്ച അത്ഭുതപാനപാത്രമേ, പരിശുദ്ധാത്മാവേ, ഈ വസ്ത്രവിധാനത്തോടെ ഞങ്ങളുടെ മേലും ദിവ്യജ്ഞാനത്തെ കോരിച്ചൊ

രിയണമേ! മഹത്വ വസ്ത്രവിഭൂഷിതനായ അവിടുത്തെ ഭവനത്തിന്ന് വിശുദ്ധിയുടെ അലങ്കാരം അനുയോജ്യം തന്നെ. വിശുദ്ധിയുടെ മഹത്വതേജസ്സുകൊണ്ട് അവിടുന്നു അരപ്പട്ട കെട്ടിയിരിക്കുന്നു. സത്യത്തിന്റെ ശക്തി കൊണ്ട് ഞങ്ങളേയും അരപ്പട്ട കെട്ടിയ്ക്കണമേ."

അല്ലെങ്കിൽ സ്ലാവോണിക്ക് കുർബാനയുടെ പ്രാരംഭശുശ്രൂഷയുടെ എട്ടാം ഗാനത്തിന്റെ ഈ ഭാഗം നോക്കുക: "അഗ്നിയെ കയ്യിലെടുത്ത ഞാനിതാ വിറയ്ക്കുന്നു! മെഴുകുപോലെ പുല്ലു പോലെ, ഞാൻ കത്തിപ്പോകരുതേ! അല്ലയോ ഭയാനക മഹാ മർമങ്ങളേ! അല്ലയോ, ദൈവിക കാരുണ്യമേ! എന്റെ ദുർബലത എങ്ങനെ അവിടുത്തെ തിരുശരീരരക്തങ്ങളെ കയ്യിലെടുക്കും? എങ്ങനെ ഞാൻ നാശരഹിതനായിത്തീരും!"

എളിമനിറഞ്ഞ ഭക്തിയും ദൈവത്തിന്റെ വർണനാതീതമായ മഹത്വസാന്നിദ്ധ്യബോധവും പ്രാർത്ഥനാവാക്യങ്ങളിൽ നിഴലിക്കുന്നുവെന്നു വിശദമാക്കാൻ എത്ര ഉദാഹരണങ്ങൾ വേണമെങ്കിലും എടുത്തു കാണിക്കാം. വാക്കുകൾക്കും രൂപങ്ങൾക്കും ഈ ഭക്തിയെയും ബോദ്ധ്യത്തെയും എപ്പോഴും ആവിഷ്ക്കരിക്കാൻ സാധിച്ചെന്നു വരില്ല. ഭക്തിയും സാന്നിദ്ധ്യബോധവും നഷ്ടപ്പെട്ടാൽ പൗരസ്ത്യാരാധന നിർജ്ജീവമാകും, കേവലം ചടങ്ങായിത്തീരുകയും ചെയ്യും.

പൗരസ്ത്യസഭയുടെ ഗീതസമുച്ചയത്തിനും ഇതേ സവിശേഷത കാണാം. ഗീതങ്ങൾ ഒന്നുകിൽ രക്ഷാകരമായ സംഭവങ്ങളുടെ വിവരണമാണ്. അല്ലെങ്കിൽ വിശുദ്ധന്മാരെ അനുസ്മരിപ്പിക്കുന്നവയാണ്. പത്തൊമ്പതാം ശതകത്തിലെ പ്രോട്ടസ്റ്റന്റ് ഗീതസമുച്ചയം ചെയ്യുന്നതുപോലെ ഇവയൊന്നും വ്യക്തിയുടെ വികാരങ്ങളെ ആവിഷ്കരിക്കുന്നതേ ഇല്ല.

## വേദപുസ്തകഭാഗങ്ങളിൽ സമ്പന്നമായ ആരാധന

പൂർവദേശങ്ങളിൽ സഭയുടെ ജീവിതകേന്ദ്രത്തിൽ വേദപുസ്തകത്തിനുണ്ടാവേണ്ട സ്ഥാനം ആരാധന ഏറ്റെടുക്കുന്നുവെന്ന ആരോപണത്തെ നേരിടേണ്ടതായുണ്ട്. പൗരസ്ത്യചിന്താഗതിയിൽ വേദപുസ്തകവും ആരാധനയും രണ്ടല്ല, രണ്ടും അഭേദ്യമാണ്.

വാസ്തവത്തിൽ ആധുനിക വേദപുസ്തകപണ്ഡിതന്മാരുടെ നിഗമനം പഴയനിയമവും പുതിയനിയമവും ഉണ്ടായതുതന്നെ ആരാധനയുടെ പശ്ചാത്തലത്തിൽ നിന്നാണെന്നാണ്. ഭക്തനായ യെഹൂദന്റെ ആരാധനയിൽ പഴയനിയമ ഭാഗങ്ങൾ മുറ്റിനിൽക്കുന്നുണ്ട്. യഹൂദമതത്തിൽ നിന്നു ക്രിസ്തുമതം സ്വീകരിച്ചവർക്ക് പ്രാർത്ഥിക്കുക അല്ലെങ്കിൽ സുവിശേഷം ഘോഷിക്കുകയെന്നാൽ വേദപുസ്തകത്തിലെ വാക്കുകൾ ഉപയോഗിക്കുകയെന്നായിരുന്നു അർത്ഥം.

ആരാധനാക്രമങ്ങളിലെ പ്രാർത്ഥനകൾ രചിച്ച ആദിമ പൗരസ്ത്യ പിതാക്കന്മാർ പഴയനിയത്തിലും പുതിയനിയമത്തിലും അവഗാഹം നേടിയവരായിരുന്നു. പ്രസക്തമായ വേദപുസ്തകഭാഗങ്ങളെല്ലാംതന്നെ വർഷമടക്കമുള്ള പ്രാർത്ഥനാക്രമത്തിൽ ഉൾക്കൊള്ളിക്കുവാൻ അവർക്കു കഴിഞ്ഞിരുന്നു. അതിനാൽ വർഷംതോറുമുള്ള ആരാധനാ ചക്രത്തിൽക്കൂടി ധ്യാനം നടത്തിയ വിശ്വാസിയുടെ ഹൃദയത്തിൽ വേദപുസ്തകഭാഗങ്ങൾ അനായാസേന തറഞ്ഞിറങ്ങുമായിരുന്നു. ബോധപൂർവമായ ബോധനത്തിനു പോലും ഇത്ര രൂഢമൂലമായി വേദപുസ്തക ജ്ഞാനത്തെ വിശ്വാസിയുടെ ഹൃദയത്തിൽ വളർത്തുവാൻ കഴിയുമായിരുന്നില്ല.

കാവ്യരൂപങ്ങളും ഭക്തിനിർഭരവും അഗാധവുമായ വേദശാസ്ത്രവും തമ്മിലുള്ള ഗാഢമായ സംയോജനം, പ്രാർത്ഥനയിൽ സമസ്ത മനുഷ്യരാശിയിലുമുള്ള ഹൃദയംഗമമായ താൽപര്യം, പശ്ചാത്താപനിർഭരമായ താഴ്മയോടു ചേർന്ന കൃതജ്ഞതാപ്രകടനത്തിന്റെ ആഹ്ലാദം, ഇവയാണ് പൗരസ്ത്യാരാധനക്രമങ്ങൾക്കു വിശിഷ്ടത സമ്മാനിക്കുന്ന ഘടകങ്ങൾ.

എന്നാൽ ആരാധനാക്രമങ്ങൾ രചിച്ചവർക്കു വേദപുസ്തകജ്ഞാനമില്ലാതിരുന്നെങ്കിൽ നില ഇതാകുമായിരുന്നില്ല. വേദപുസ്തകഭാഗം ഒഴിവാക്കിയ ആരാധന പ്രാർത്ഥനയ്ക്ക് അപര്യാപ്തമാകുമായിരുന്നു.

പണ്ഡിതരായ പൗരസ്ത്യാരാധനാരചയിതാക്കൾക്ക് ആരാധകസമൂഹത്തിലുള്ള അഭിജ്ഞരുടെ താല്പര്യങ്ങൾ പരിപാലിച്ചുകൊണ്ടു തന്നെ അനഭിജ്ഞരിലേക്കു വേദപുസ്തകസത്ത പകർന്നുകൊടുക്കാൻ സാധിച്ചുവെന്നതു വലിയ ഒരു നേട്ടമാണ്. അച്ചടി നാട്ടിൽ നടപ്പായ കാലം മുതൽക്കേ മലയാളത്തിലുള്ള വി. വേദഗ്രന്ഥം ഈ ലേഖകന്റെ ഭവനത്തിലുണ്ടായിരുന്നു. എന്നാൽ ഗ്രന്ഥപഠനം കൊണ്ടെന്നതിനേക്കാൾ ആരാധനയിൽക്കൂടിയാണ് ഈ ലേഖകന് ബൈബിൾ പഠിക്കുവാൻ സാധിച്ചിട്ടുള്ളത്.

ആരാധകന് ലഭിക്കുന്ന ബൈബിൾജ്ഞാനം, സുശിക്ഷിതവും വിമർശനത്താൽ ദീപ്തവുമായ ബൈബിൾ പഠനത്തിൽക്കൂടി ആർജ്ജിക്കുന്ന ബൈബിൾജ്ഞാനം പോലെ ക്ലിപ്തമോ, പ്രബുദ്ധമോ, നിയതമോ ആണെന്നുവരില്ല. എന്നാൽ ബൈബിൾ ക്ലാസ്സുകളിൽ ക്രമമായി സംബന്ധിക്കുന്നവരുടെ അറിവുകുറവിന്റെ അളവുനോക്കിയാൽ ബോധപൂർവ്വകമായ ബോധനമാണ് കൂടുതൽ ഫലപ്രദമെന്ന അവകാശവാദത്തെ ചോദ്യം ചെയ്യാതിരിക്കാൻ തരമില്ല. ഒരുപക്ഷേ, കേവലം ബോധപൂർവകമായ അഭ്യസനത്തിനു സാധിക്കാവുന്നതിനേക്കാൾ വളരെ കൂടുതലായി ബോധത്തിന്റെ അഗാധതലത്തിൽ വേദപുസ്തക സത്യത്തെ ആഞ്ഞു തറപ്പിക്കുന്നതിന് സഹായകമായിട്ടുള്ളത് ആരാധന മുഖേന മനസ്സിനെ പാകപ്പെടുത്തിയതിനുശേഷം നടത്തുന്ന ബോധനമായിരിക്കും.

ആരാധനയിൽ വേദപുസ്തകഭാഗം എത്രമാത്രം ആഴ്ന്നിരിക്കുന്നു വെന്ന് താഴെക്കൊടുക്കുന്ന പെന്തിക്കോസ്തുദിവസത്തിലെ സെദറാ വ്യക്തമാക്കുന്നു:

“ഞങ്ങളുടെ ദൈവമായ ക്രിസ്തുവേ, ഞങ്ങളുടെ മനസ്സുകളെ പ്രകാശിപ്പിക്കുന്ന പ്രകാശമേ, പിതാവിനോടും വിശുദ്ധ റൂഹായോടുംകൂടി എന്നേക്കും അനുഗ്രഹിക്കപ്പെട്ടവനും സ്വർഗീയ വൃന്ദങ്ങളാൽ വിശുദ്ധനാക്കപ്പെടുന്നവനുമായ തമ്പുരാനെ, സ്വന്തം തിരുവിഷ്ടത്താൽ അവിടുന്നു ഭൂമിയിലേക്കിറങ്ങിവന്ന്, അവിടുന്ന് ഞങ്ങളിലൊരാളായിത്തീർന്നു. ഞങ്ങളുടെ രക്ഷയ്ക്കാവശ്യമായ ജനനം, മാമ്മോദീസാ, ക്രൂശാരോഹണം എന്നിവ നിറവേറ്റുന്നതിനായി വിശുദ്ധ കന്യകയിൽ നിന്നു ജനിക്കുവാൻ അവിടുത്തേക്കു തിരുമനസ്സായി.

പിതാവിങ്കലേക്കു തിരിച്ച് ആരോഹണം ചെയ്യാൻ തിരുമനസ്സായപ്പോൾ അവിടുന്ന് ഒലിവുമലയിൽ സ്വന്തം അപ്പോസ്തലന്മാരെ വിളിച്ചുകൂട്ടി അവരുടെ മേൽ വിശുദ്ധമായ അവിടുത്തെ തൃക്കൈകൾ വിരിച്ച്, അവരെ അനുഗ്രഹിച്ചു. അവർക്കു പൗരോഹിത്യത്തിന്റെ നൽവരം സമൃദ്ധിയായി നൽകി. അവിടുന്നു അവരിൽ പരിശുദ്ധാത്മാവിനെ അയച്ചു. അവരോട് അരുളിച്ചെയ്തു: ‘പിതാവിൽനിന്നു നിങ്ങളിലേക്കു ഞാൻ വിശുദ്ധ റൂഹായെ അയയ്ക്കുന്നതുവരെയും നിങ്ങൾ ജെറുസലേമിൽ തന്നെ താമസിക്കുക. പരിശുദ്ധാത്മാവു നിങ്ങളെ പ്രബുദ്ധരാക്കും. അവിടുത്തെ സമൃദ്ധമായ നൽവരത്താൽ നിങ്ങൾക്കു ജ്ഞാനം നൽകും. ഞാൻ പോകുന്നില്ലെങ്കിൽ പരിശുദ്ധ റൂഹാ നിങ്ങളിലേക്കു വരുന്നതല്ല’ എന്നിങ്ങനെ.

അങ്ങനെ അവിടുന്ന് തന്റെ അപ്പോസ്തലന്മാരെ ഏർപ്പെടുത്തിയശേഷം വിജയപൂർവം സ്വർഗത്തിലേക്ക് ആരോഹണം ചെയ്തു. അവിടുത്തെ പിതാവിന്റെ വലത്തുഭാഗത്തുള്ള സിംഹാസനത്തിൽ മഹത്വത്തോടെ ഇരുന്നു. പെന്തിക്കോസ്തുദിവസം പെട്ടെന്ന് പരിശുദ്ധാത്മാവ് അവരുടെ മേൽ ഇറങ്ങിവന്നു. അവരിൽ സ്വർഗീയമായ നൽവരം പകർന്നു. അവരിൽ ദൈവികജ്ഞാനം ചൊരിഞ്ഞു. സ്വർഗീയജ്ഞാനം കൊണ്ട് അവരെ പ്രബുദ്ധരാക്കി. എല്ലാ രാജ്യങ്ങളിലെയും ഭാഷകൾ അവരെ പഠിപ്പിച്ചു. അറിവില്ലാത്തവർ അറിവു പകർന്നു വിശുദ്ധവും സ്വർഗീയവുമായ രഹസ്യങ്ങളെ നിറവേറ്റുന്നതു കണ്ട് പകയുള്ള യൂദർ ഇന്ന് അത്ഭുതസ്തിമിതരായിത്തീർന്നു. ഇന്ന് വിശുദ്ധ അപ്പോസ്തലന്മാർ വിശുദ്ധവും ജീവദായകവുമായ വിശുദ്ധ റൂഹായുടെ ദാനങ്ങളാൽ ദൈവത്തിന്റെ പുതിയ വീഞ്ഞു പാനം ചെയ്തു. ഇന്ന് നമ്മുടെ നാഥന്റെ വാഗ്ദാനം നിറവേറിയതിനാൽ ശിമോൻ പത്രോസ് ആഹ്ലാദവിവശനായി. അന്ത്രയോസും സെബദിയുടെ മക്കളും മറ്റു വിശുദ്ധ അപ്പോസ്തലന്മാരും അത്യധികം ആനന്ദ

ത്തോടും ആഹ്ലാദത്തോടും നിന്നു. ഇന്ന് മാളികമുറി വിശുദ്ധാത്മാവ് അവിടേക്കു ഇറങ്ങിവന്നതുമൂലം രണ്ടാമതൊരു ബാബേലായി. ആദ്യത്തെ പ്രാവശ്യമെന്നപോലെ ഭാഷകളുടെ വിഭ്രാന്തിയാകുന്ന ശിക്ഷ നൽകികൊണ്ടല്ല; പിന്നെയോ അപ്പോസ്തലന്മാരെ പരിശുദ്ധാത്മാവിന്റെ ശാന്തിയാൽ, കൃപയുടെ പ്രകാശത്താൽ പ്രകാശിതരും സത്യത്തെ വിളംബരം ചെയ്യാനുള്ള വിജ്ഞാനത്താൽ ധന്യരാക്കിയുമത്രേ.

“സ്വന്തം സുഹൃത്തുക്കളായിരുന്ന വിശുദ്ധ അപ്പോസ്തലന്മാർ സ്വർഗീയ രഹസ്യങ്ങളുടെ ദൈവികപ്രകാശത്താൽ ആത്മാവിലും മനസ്സിലും പ്രബുദ്ധരാക്കപ്പെടുന്നതായും അവർക്കു രൂപാന്തരം ഭവിക്കുന്നതായും കണ്ട് ഇന്ന് യൂദാസ്കറിയോത്ത ലജ്ജിതനായിത്തീർന്നു.

ഇപ്പോൾ രക്ഷകാ അവിടുത്തോടു ഞങ്ങൾ വാച്യാതീതമായ സ്നേഹത്താൽ അപേക്ഷിക്കുന്നു. പെന്തിക്കോസ്തു ദിവസമായ ഇന്ന് ഞങ്ങളുടെ മേൽ അവിടുത്തെ ജീവദായകവും വിശുദ്ധവുമായ കൃപ വർഷിക്കണമേയെന്ന്. അങ്ങനെ ഞങ്ങളുടെ പാപങ്ങളുടെ മുള്ളുകളെല്ലാം ഛേദിക്കപ്പെടട്ടെ. ഞങ്ങൾക്ക് അവിടുത്തെ വിശുദ്ധ റൂഹായുടെ സൽഫലങ്ങളായ വിശ്വാസസമൃദ്ധിയും പ്രത്യാശയും നിസർഗസ്നേഹവും സമർപ്പിക്കാൻ സാധിക്കുമാറാകട്ടെ. അവിടുത്തെ വിശുദ്ധ സഭയുടെമേലും അവിടുത്തെ ശാന്തിയും കരുണയും ചൊരിയണമേ. രോഗികളെയും ദുഃഖിതരെയും, പാപികളും ബലഹീനരുമായ ഞങ്ങൾ പ്രാർത്ഥനകളിൽ ഓർക്കണമേയെന്ന് ഞങ്ങളോട് അപേക്ഷിച്ചിട്ടുള്ളവരെയും അവിടുന്ന് കാരുണ്യത്തോടെ തൃക്കൺപാർക്കേണമേ. മനുഷ്യസമുദായത്തോടുള്ള അവിടുത്തെ സ്നേഹത്താൽ ഞങ്ങളുടെ പിതാക്കന്മാർക്കും സഹോദരന്മാർക്കും നേതാക്കന്മാർക്കും വിശ്വാസികളായ ഞങ്ങളുടെ മരിച്ചുപോയവർക്കും ശാന്തി അരുളേണമേ. അങ്ങനെ അവരും ഞങ്ങളും ഒരേ സ്വരത്തിൽ അവിടുത്തേക്ക് അവിടുത്തെ പിതാവിനോടും വിശുദ്ധറൂഹായോടും കൂടി മഹത്വവും ബഹുമതിയും ഇന്നുമെന്നേക്കും സമർപ്പിക്കാൻ കഴിയുമാറാകണമേ.”

ഇവിടെയും ആരാധനാക്രമങ്ങളിലെ ഇതര ഭാഗങ്ങളിലും കാണുന്നത് തിരുവെഴുത്തുകൾ മുറ്റിനിൽക്കുന്ന മനസ്സിന്റെ സ്വതന്ത്രരചനകളാണ്. വേദപുസ്തകവാക്യങ്ങൾ ഒരു പഠിതാവിന്റെ വിശ്വസ്തതയോടെ അക്ഷരംപ്രതി വരവണ്ണം വ്യതിചലിക്കാതെ ഹൃദിസ്ഥമാക്കുന്നവർക്ക് ഇങ്ങനെയുള്ള ആരാധനകൾ രചിക്കാൻ സാദ്ധ്യമായെന്നുവരില്ല. വേദപുസ്തക ലേഖകർ തന്നെയും വിശുദ്ധ ഗ്രന്ഥങ്ങൾ രചിക്കുന്നതിൽ വേണ്ടത്ര സ്വാതന്ത്ര്യം പ്രയോഗിച്ചിട്ടുണ്ടെന്നത് വിസ്മരിച്ചുകൂടാ. ആരാധനക്രമങ്ങളുടെ നിർമിതിയിൽ ഇങ്ങനെയുള്ള സ്വാതന്ത്ര്യം ഇന്നും രചയിതാക്കളെടുത്തുപോരുന്നു. എക്കാലവും വിശുദ്ധ ഗ്രന്ഥം സഭയെ നയിക്കുകയും പോഷി

പ്പിക്കുകയും ചെയ്തുപോന്നിട്ടുണ്ട്. എങ്കിലും അതിനാലാണ് സഭ നിയന്ത്രിക്കപ്പെടുന്നതെന്ന തോന്നൽ ആദികാലങ്ങളിൽ അശേഷവുമുണ്ടായിരുന്നതായി തോന്നുന്നില്ല. മാത്രമല്ല സഭയുടെ ചില സുവർണഘട്ടങ്ങളിൽ വിരചിതമായ ചില ആരാധനാക്രമങ്ങൾക്കു സവിശേഷമേന്മയുണ്ടായിരുന്നെന്നും കാണാം. അവ വിശുദ്ധ ഗ്രന്ഥത്തോട് തികഞ്ഞ വിശ്വസ്തത പാലിക്കുന്നുണ്ട്. എന്നാൽ അവയിൽകൂടി ദൈവത്തിന് മനുഷ്യസമുദായത്തോടുള്ള സ്നേഹത്തിന്റെ മഹാരഹസ്യത്തെ അത്ഭുതാതിരേകത്തോടെ ആവിഷ്കരിക്കുന്നതിൽ സഭ വിശുദ്ധ ഗ്രന്ഥത്തെത്തന്നെയും പിന്നിലാക്കിയിട്ടുള്ളതായി കാണാം.

## മൂർത്തരൂപങ്ങളുടെയും ക്രിയകളുടെയും പ്രയോഗം

ആരാധന പഠിക്കാനുള്ള പാഠമല്ല, അനുഷ്ഠിക്കാനുള്ള കർമ്മമാണ്. ആരാധനാരൂപ പണ്ഡിതന്മാർ പലപ്പോഴും പഠിക്കുന്നത് വാഗ്‌രൂപങ്ങളെ മാത്രമാണ്. ആ പ്രേരണയ്ക്കു വഴങ്ങി ആരാധനാരൂപം അനുഷ്ഠാനത്തിനുള്ള വഴികാട്ടി മാത്രമാണെന്ന സത്യം വിസ്മരിക്കാനിട വരരുത്. 'ലിത്തൂർഗിയ' അഥവാ ശുശ്രൂഷ എന്ന പദം യഥാർത്ഥത്തിൽ കർമത്തെയാണ് സൂചിപ്പിക്കുന്നത്, പാഠത്തെയല്ല. പാഠം എത്രമേൽ സൂക്ഷ്മമായി പഠിച്ചാലും പൗരസ്ത്യാരാധനയെ മനസ്സിലാക്കാൻ സാദ്ധ്യമല്ല. ആരാധന നാടകീയമായാണ് ആവിഷ്കരിച്ചിരിക്കുന്നത്. പക്ഷേ, അത് വായിച്ചു രസിക്കാനുള്ള നാടകമല്ല, ദൃശ്യരൂപകമാണെന്നും ധരിച്ചുപോകരുത്.

പൗരസ്ത്യാരാധനയുടെ ആദ്ധ്യാത്മിക സമ്പത്തിനെക്കുറിച്ച് ബോദ്ധ്യം വരണമെങ്കിൽ പൗരസ്ത്യാരാധനാ പാരമ്പര്യത്തിൽ വളർന്ന് ആരാധക സമൂഹത്തോടൊപ്പം ആവർത്തിച്ചാവർത്തിച്ച് ആരാധനയിൽ പങ്കുകൊണ്ടെങ്കിലേ മതിയാവൂ. ആരാധനയിൽ എന്തൊക്കെയാണ് അനുഷ്ഠിക്കുന്നതെന്നോ ഉച്ചരിക്കുന്നതെന്നൊ ഓർത്തഡോക്സ് വിശ്വാസികൾ ബോധപൂർവം പഠിച്ചിട്ടുണ്ടാവുകയില്ല. ധൂപക്കുറ്റിയുടെ ഉപയോഗം തന്നെ എത്രമാത്രം അർത്ഥഗർഭമാണെന്ന് വിശദീകരണമില്ലാതെ മനസ്സിലാവാനിടയില്ല. ധൂപത്തിന്റെ പരിമളം ഘ്രാണേന്ദ്രിയത്തിനു മാത്രമല്ല അനുഭൂതി പകരുന്നത്. ദൈവത്തിന് അർപ്പിക്കപ്പെട്ട മധുരസുരഭിലമായ ബലിയെ മാത്രമല്ല അത് സൂചിപ്പിക്കുന്നത്. അതു സ്ഥലകാലങ്ങളിലുള്ള ക്രിസ്തുശരീരത്തിന്റെ മുഴുവൻ പ്രതിരൂപമാണെന്നും, നമുക്കുവേണ്ടിയും നമ്മോടൊത്തും സ്വർഗത്തിൽ ആരാധന നടത്തുന്ന വിശുദ്ധരിലേക്കു നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നുണ്ടെന്നും ഗ്രഹിച്ചിട്ടുള്ള ഓർത്തഡോക്സ് സഭാ വിശ്വാസികൾ ചുരുക്കമാണ്.

സമാധാനചുംബനം, ശിരസ്സുനമിക്കൽ, ഐക്കോണുകൾക്കും വി. അപ്പവീഞ്ഞുകൾക്കും നൽകുന്ന ആദരം, കുരിശു വരയ്ക്കൽ എന്നീ ക്രിയ

കൾ പുരോഹിതന്മാരും അത്മായക്കാരും ഒരുമിച്ചു നടത്തുന്ന ആരാധനയുടെ ഭാഗമാകുന്നു. അർപ്പണവും അനുഭവവും ആരാധക സംഘത്തിന്റെ മുഴുവൻകൂടിയുള്ള സമ്പൂർണ്ണ ക്രിയകളാണ്. ആരാധനയിലുപയോഗിക്കുന്ന നിറങ്ങളും ഉളവാക്കുന്ന ശബ്ദങ്ങളും (മണിയടിയും മറ്റും) പുരോഹിതന്റെയും ശെമ്മാശ്ശന്റെയും അംഗവിക്ഷേപങ്ങളുമെല്ലാം ആരാധനാകർമ്മത്തിന്റെ അവിഭാജ്യഘടകങ്ങളാണ്.

ആരാധന കേവലം പ്രാർത്ഥനയല്ല, ആരാധകർ മുഴുവനായി നടത്തുന്ന കർമ്മമത്രേ. ക്രിസ്തു സ്വന്തശരീരം മുഖേന നടത്തുന്ന ഒരു കർമ്മമാണത്. നിരക്ഷരകുക്ഷികൾക്കു മാത്രമല്ല അതിസാക്ഷരത്വം നേടിയ ആധുനിക മനുഷ്യർക്കുമുണ്ട് മൂർത്തവും സ്ഥൂലവുമായ ആരാധനാകർമത്തിന്റെ അതിശക്തമായ ആവശ്യം.

പദങ്ങൾ ആരാധനാത്മകമായ പ്രാർത്ഥനയുടെ ഒരു ഘടകം മാത്രമാണ്. എത്രമാത്രം ആരാധകസമൂഹത്തിൽ നിന്നുള്ള പ്രതിവാക്യങ്ങൾ ആരാധനയിൽ ഉൾക്കൊള്ളിച്ചാലും വാക്കുകൾകൊണ്ടു മാത്രം നിസർഗമായ ആരാധന അനുഷ്ഠിക്കാൻ സാദ്ധ്യമല്ല.

## രൂപവൈവിധ്യം

പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ ആരാധനാകർമ്മത്തിൽ (ബൈസാന്റിയൻ പാരമ്പര്യത്തിലുള്ളത്) മാത്രം സംബന്ധിച്ചിട്ടുള്ള പാശ്ചാത്യ ക്രൈസ്തവന് തോന്നും ഭാഷയുടെ വ്യത്യാസം (സ്ലാവോണിക്, ഗ്രീക്ക് എന്നിങ്ങനെ) മാറ്റിയാൽ എല്ലാ പൗരസ്ത്യാരാധനാക്രമങ്ങളും ഒരേ വിധത്തിലുള്ളതാണെന്ന്. എന്നാൽ പൗരസ്ത്യ ഓർത്തഡോക്സ് സഭകളിൽ (കൽക്കദൂന്യ പാരമ്പര്യത്തിൽ പെടാത്തവയിൽ) അനുപമമായ രൂപവൈവിധ്യം കാണാൻ കഴിയും. ഉദാഹരണമായി സുറിയാനി ഓർത്തഡോക്സ് സഭ കുറഞ്ഞത് അറുപത്തഞ്ച് ആരാധനാക്രമങ്ങളെങ്കിലും (ചിലവ ഇന്നു പ്രചാരത്തിലില്ലെങ്കിലും) സൂക്ഷിച്ചിട്ടുണ്ട്. എത്യോപ്യൻ ഓർത്തഡോക്സ് സഭ അടുത്തകാലത്ത് കുറഞ്ഞത് വ്യത്യസ്തങ്ങളായ പതിന്നാലു ആരാധനാക്രമങ്ങൾ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ഇതുലുമധികം ക്രമങ്ങൾ കയ്യെഴുത്തുപ്രതികളായുണ്ടെന്നാണ് പറയപ്പെടുന്നത്.

ഭിന്നങ്ങളായ ഈ രൂപങ്ങൾ പരിശോധിച്ചാൽ പന്ത്രണ്ടാം ശതകം വരെയും പുതിയ പുതിയ ആരാധനാക്രമങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നതായി മനസ്സിലാക്കാം. സുറിയാനിയിൽ സുവിശേഷകനായ യോഹന്നാൻ, വി. പത്രോസ്, പന്ത്രണ്ടു വിശുദ്ധ അപ്പോസ്തലന്മാർ, വി. യാക്കോബ്, വി. യോഹന്നാൻ ക്രിസോസ്റ്റം, അന്ത്യോക്യയിലെ ഒസ്താത്യോസ്, റോമായിലെ ക്സുസ്തോസ്, റോമായിലെ യൂലിയോസ് എന്നിവരുടെ ക്രമങ്ങൾ മാത്രമല്ല പില്ക്കാലത്ത് പന്ത്രണ്ടാം ശതകത്തിൽ ദിവന്നാസ്യോസ് ബാർ

സാലിബി, ദീർഘദർശിയായ വിശുദ്ധ മത്തായി, വി. ഇസഹാക്ക് (നാലാം ശതകം), മാർ ഏബ്രഹാം നാഹശിർത്തോനോ എന്നിവരുടെ ആരാധനാ ക്രമങ്ങളുണ്ടായി. എത്യോപ്യൻ ക്രമത്തിൽ നിഖ്യായിലെ മൂന്നൂറ്റിപ്പതിനെട്ടു പിതാക്കന്മാരുടെ ക്രമവും വിശുദ്ധ മറിയാമിന്റെ ക്രമവും വളരെ കഴിഞ്ഞു രചിക്കപ്പെട്ടവയാകണം. ഈ വിഷയത്തെപ്പറ്റി ചരിത്രപരമായി കൂലങ്കഷ പഠനം നടത്തുന്നത് പ്രയോജനപ്രദമായിരിക്കും. ആധുനിക കാലത്തിന നുസൃതമായ മദ്ധ്യസ്ഥ പ്രാർത്ഥനകൾ ചേർത്ത് പുതിയ ആരാധനാക്രമ ങ്ങൾ രചിക്കാൻ കിഴക്കൻ ഓർത്തഡോക്സ് സഭകൾക്ക് ഈ പഠനത്തിൽ നിന്ന് ഉത്തേജനവും ധൈര്യവും ലഭിക്കും. പുതിയ ആരാധനകൾ രചി ക്കാൻ ഓർത്തഡോക്സ് സഭകൾക്ക് സങ്കോചം തോന്നിത്തുടങ്ങിയത് അടുത്ത കാലത്തു മാത്രമാണ്. ഇത് സൂചിപ്പിക്കുന്നത് സഭകളുടെ ആദ്ധ്യാ ത്മിക പരിക്ഷയത്തെയാണെന്ന് വേണം പറയാൻ. ആരാധനയിലെ രൂപ ത്തെയും സത്തയെയും വേർതിരിച്ചു മനസ്സിലാക്കാനുള്ള ശക്തി അവയ്ക്ക് നഷ്ടപ്പെട്ടു. സത്തയെ പരിപാലിക്കാനുള്ള ശ്രമത്തിൽ കേവലം രൂപങ്ങളെ അവർ മുറുകെപ്പിടിക്കാനിടവന്നത് അങ്ങനെയാണ്.

# ആരാധനാകാലവും വേദവ്യാഖ്യാനവും

## ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ

ആരാധനാകാല സങ്കല്പത്തേക്കുറിച്ചും ആരാധനാ സന്ദർഭം കണക്കിലെടുത്തുകൊണ്ടുള്ള വേദവ്യാഖ്യാന സമീപനത്തിന്റെ പ്രാധാന്യത്തേക്കുറിച്ചും ചില കാര്യങ്ങൾ കുറിയ്ക്കട്ടെ.

**ആരാധനാകാല സങ്കല്പം**

ക്രിസ്തീയകാല സങ്കല്പം രേഖീയമാണെന്നും (linear) ഹൈന്ദവ കാലസങ്കല്പം ചാക്രികമാണെന്നും (cyclic) പൊതുവേ പറയാറുണ്ട്. പാശ്ചാത്യ പണ്ഡിതന്മാരിൽ ഏറിയ പങ്കും ഈ സമീപനമാണ് സ്വീകരിച്ചു കാണുന്നത്. ആരാധനാകാല സങ്കല്പം അടിസ്ഥാനമാക്കി ക്രിസ്തീയ കാലത്തേക്കുറിച്ച് മറ്റൊരു സമീപനം വേണ്ടിയിരിക്കുന്നുവെന്നാണ് എന്റെ സുചിന്തിതമായ അഭിപ്രായം. വേദപുസ്തകത്തിൽ ചരിത്രം ദൈവത്തിന്റെ രക്ഷാചരിത്രമാണ്. മനുഷ്യരുടെ വീണ്ടെടുപ്പിനായി ദൈവം ലോകത്തിൽ ഇടപെടുന്ന സംഭവ പരമ്പരയാണ് രക്ഷാചരിത്രത്തിന്റെ ഉള്ളടക്കം. മനുഷ്യനായിത്തീർന്ന ക്രിസ്തുവിനെ രക്ഷാചരിത്രത്തിന്റെ മധ്യത്തിൽ നാം കാണുന്നു. ക്രിസ്തുവിന് പിന്നോട്ട് പഴയനിയമ ചരിത്രവും മുന്നോട്ട് പുതിയനിയമ ചരിത്രവുമാണ്. ക്രിസ്തുവിൽ ആരംഭിക്കുന്ന രക്ഷാചരിത്രരേഖ അന്ത്യയുഗ പരിസമാപ്തിയുടെ പ്രത്യാശയിൽ മുൻപോട്ട് നീണ്ടുപോകുന്നു. എന്നാൽ ഇങ്ങനെ മാത്രം പറഞ്ഞുവയ്ക്കാവുന്നത്ര ലളിതമല്ല ക്രിസ്തീയ കാല സങ്കല്പം. 'അന്നാളിൽ', 'കർത്താവിന്റെ ദിവസം' സംഭവിക്കുമെന്ന് പ്രവാചക ഗ്രന്ഥങ്ങളിൽ കാണുന്ന അന്ത്യയുഗ രക്ഷാപ്രത്യാശ ക്രിസ്തുവിൽ പൂർത്തീകരിക്കപ്പെട്ടു കഴിഞ്ഞു. എന്നാൽ അതിന്റെ പരിസമാപ്തി (Consummation) കർത്താവിന്റെ രണ്ടാമത്തെ വരവിലാണ് സംഭവിക്കുക. ഇങ്ങനെ നോക്കുമ്പോൾ കാലത്തിന് രേഖീയമായ ഒരു തലം ഉണ്ടെന്നു വരുന്നു. അതേസമയം, കർത്താവിന്റെ ജനനം, സ്നാനം, പരസ്യ ശുശ്രൂഷ, ക്രൂശീകരണം, മരണം, കബറടക്കം, ഉയിർപ്പ്, സ്വർഗ്ഗാരോഹണം എന്നീ കഴിഞ്ഞകാല രക്ഷാസംഭവങ്ങൾ ഇന്നു ജീവിക്കുന്ന നാം ആരാധനയിലൂടെ, പ്രത്യേകിച്ചും വി.കുർബ്ബാനയിലൂടെ അനുഭവിച്ചറിയുന്നു. മാത്രമല്ല, കർത്താവിന്റെ രണ്ടാമത്തെ വരവിൽ പരിസമാപിക്കുന്ന രക്ഷാപൂർണ്ണതയിലേക്ക് നാം പ്രവേശിച്ചും കഴിഞ്ഞു. ഇങ്ങനെ ഭൂതകാലവും ഭാവികാലവും വർത്തമാനകാലത്തിന്റേതായി അനുഭവിച്ചറിയുമ്പോൾ കാലത്തിന് ചാക്രികമായ ഒരു മാനവുമുണ്ടെന്ന് സ്പഷ്ടമാവുന്നു. വർത്തമാനകാലത്തിൽനിന്ന് പിന്നോട്ടു വലിഞ്ഞ് ഭൂത

കാലത്തേയും മുന്നോട്ടാഞ്ഞ് ഭാവികാലത്തേയും ആവാഹിച്ചെടുത്ത് വർത്തമാനമാക്കുന്ന ചലനം ചാക്രികവും, വർത്തമാനകാലത്തിലെ ഒരു ബിന്ദുവിൽ നിന്ന് അടുത്ത ബിന്ദുവിലേക്കു നീങ്ങി അനുക്രമം പരിസമാപ്തിയിലേക്കു വളരുന്ന ചലനം രേഖീയവുമാണ്. അതായത് ക്രിസ്തീയ കാലസങ്കല്പം ഒരേസമയം ചാക്രികവും രേഖീയവുമാകുന്നു. വർത്തമാനകാലത്തിൽ ഭൂതകാലം പുനരാവിഷ്ക്കരിക്കപ്പെടുകയും ഭാവികാലം സാക്ഷാത്കരിച്ചു തുടങ്ങുകയുമത്രെ. ഇങ്ങനെ, ഭൂത ഭവത് ഭാവി കാലങ്ങൾ തമ്മിലുള്ള അന്തരം അലിഞ്ഞില്ലാതായി നിത്യതയിലേക്ക് കടന്നുചെല്ലുന്ന അനർഘനിമിഷങ്ങളാണ് ആരാധനയും, വിശേഷിച്ച് വി. കുർബ്ബാനയും.

## ആരാധനാ സന്ദർഭം അടിസ്ഥാനമാക്കുന്ന വേദവ്യാഖ്യാന സമീപനം

ഈ സമീപനം സ്പഷ്ടമാക്കുന്നതിന് മൂന്നു കാര്യങ്ങൾ ചൂണ്ടിക്കാണിച്ചു കൊള്ളുന്നു. ഒന്ന്, വേദപുസ്തകം, പ്രത്യേകിച്ചും പുതിയ നിയമം ആരാധനാ സന്ദർഭത്തിലും ആരാധനയ്ക്കായി കൂടിവരുന്ന വിശ്വാസികളെ ഉറക്കെ വായിച്ചു കേൾപ്പിക്കാനുള്ള ലക്ഷ്യത്തോടെയും എഴുതപ്പെട്ടിട്ടുള്ളതത്രെ. മറ്റൊരു വിധത്തിൽ പറഞ്ഞാൽ ആരാധനയും വി. കൂദാശകളും, വിശേഷാൽ വി. കുർബ്ബാനയുമാണ് പുതിയനിയമത്തിന്റെ Sitz im Leben (= Life Situation= ജീവിത സന്ദർഭം). ഈ സമീപനത്തിലൂടെ പുതിയനിയമത്തെ വ്യാഖ്യാനിക്കുന്ന പണ്ഡിതന്മാർ ഏറിവരുന്നുണ്ട്. രണ്ട്, സഭയുടെ വേദശാസ്ത്രം തന്നെ ഉരുത്തിരിഞ്ഞ് രൂപം പ്രാപിച്ച് വികസിച്ചത് ആരാധനയിലൂടെയാണ്. ആദ്യം വേദശാസ്ത്രം പിന്നെ ആരാധന എന്നല്ല. ആദ്യം ആരാധന അതിൽ നിന്നും വേദശാസ്ത്രം എന്നാണ് ക്രമം. ആരാധനയെന്ന മാതൃഗർഭത്തിൽ ആണ് വേദശാസ്ത്രം എന്ന ശിശു ഉരുവായിത്തീർന്നത് (Liturgy is the matrix of theology). മൂന്ന്, ആരാധനയിൽ വായിക്കാനായി ക്രമീകരിച്ചിരിക്കുന്ന വേദഭാഗങ്ങൾ എല്ലാംതന്നെ ആരാധനാവർഷത്തിൽ വരുന്ന അതതു കാലങ്ങളുടേയും ദിനങ്ങളുടെയും പ്രാധാന്യം കണക്കിലെടുത്തു കൊണ്ടാണ്. അതുകൊണ്ട് വേദവായനകൾ ആരാധനാകാലത്തിൽ എങ്ങനെ ഇണങ്ങിവരുന്നു എന്നു കണ്ടെത്തുന്നതു തന്നെ വേദഭാഗങ്ങളുടെ മുഖ്യ ദൂത് മനസ്സിലാക്കാനും വ്യാഖ്യാനിക്കാനും നമ്മെ സഹായിക്കും.

പുരാതനവും പൗരസ്ത്യവുമായ ആരാധനയിൽ നിലീനമായിരിക്കുന്ന വേദചിന്തകൾ കണ്ടെത്തുക, അവ സ്വാംശീകരിച്ച് ആദ്ധ്യാത്മിക ജീവിതം സമ്പന്നമാക്കുക, ഇതിന്റെ അടിസ്ഥാനത്തിൽ നിലവിലിരിക്കുന്ന ആരാധനാരൂപങ്ങൾ വിലയിരുത്തുക, കാലികമാക്കുക. ഈ അന്വേഷണവും അധ്വാനവും സഭയിൽ എന്നും നടന്നുകൊണ്ടേയിരിക്കണം.

## ആരാധനാകാലങ്ങൾ (Liturgical Seasons or Cycles)

വിശുദ്ധ കുർബ്ബാനക്രമ (258-ാം പുറം) ത്തിൽ ആരാധനാവർഷം ആറു കാലങ്ങളായി തിരിച്ചിരിക്കുന്നതായി പറയുന്നു. കൂദോശ്ഈത്തോ മുതൽ ഒന്നാമത്തെ കാലവും യൽദോ മുതൽ രണ്ടാമത്തേതും കൊത്തിനേ ഞായറാഴ്ച മുതൽ മൂന്നാമത്തേതും ക്യംതാ മുതൽ നാലാമത്തേതും പെന്തിക്കോസ്തി മുതൽ അഞ്ചാമത്തേതും സ്ലീബാ മുതൽ ആറാമത്തേതുമാണ്. സുറിയാനി ആരാധനാപാരമ്പര്യത്തിൽ തന്നെ പല ആരാധനാ കാലഗണനകൾ നിലവിലുണ്ട്. ഇതേപ്പറ്റി വിശദമായ ഒരു പഠനം നടത്തി ആരാധനാവർഷം പുനഃസംവിധാനം ചെയ്യേണ്ടിയിരിക്കുന്നു. മുൻപറഞ്ഞ കാലഗണനയിൽ അൽപ്പം ചില വ്യത്യാസങ്ങൾ വരുത്തുന്ന പക്ഷം കുറേക്കൂടി ഉചിതമായ ഒരു ആരാധനാകാലവിഭജനം നമുക്കു ലഭിക്കും.

### ഏഴുകാലങ്ങൾ

ഏഴ് ആഴ്ചകൾ വീതമുള്ള ഏഴു കാലങ്ങളായി തിരിച്ച് ആരാധനാവർഷം പുനഃസംവിധാനം ചെയ്യാം.

ആരാധനാവർഷത്തിന്റെ ആദ്യത്തെ രണ്ട് ഞായറാഴ്ചകൾ ശുദ്ധീകരണപ്പെരുന്നാളും പ്രതിഷ്ഠാപ്പെരുന്നാളും ആണല്ലോ. ഈ രണ്ട് ആഴ്ചകൾ ആരാധനാവർഷത്തിലേയ്ക്ക് പ്രവേശിക്കുന്നതിനുള്ള ഒരുക്കകാലമായി (Season for preparation) കണക്കാക്കാം. ശേഷിക്കുന്ന വർഷത്തെ ഏഴ് ആഴ്ചകൾ വീതമുള്ള ഏഴ് കാലങ്ങളായി തിരിക്കാം. നിലവിലിരിക്കുന്ന കാലഗണനയനുസരിച്ച് അഞ്ചാമതു വരുന്ന പെന്തിക്കോസ്തി മുതൽ സ്ലീബാ വരെയുള്ള പതിനാലു പതിനഞ്ച് ആഴ്ചകളുള്ള ദീർഘമായ കാലത്തെ പെന്തിക്കോസ്തി കാലമെന്നും ശ്ലീഹാകാലമെന്നും രണ്ടുകാലങ്ങളാക്കാം. എന്നാൽ ഏഴ് ആഴ്ചകൾ വീതമായി ക്ലിപ്തപ്പെടുത്താൻ ബുദ്ധിമുട്ടുണ്ട്. ഇതിന് രണ്ട് കാരണങ്ങൾ ആണ്. ഒന്നാമത് ശ്ലീഹാപ്പെരുന്നാളിന് മുമ്പും പിമ്പുമുള്ള ആഴ്ചകൾ ഏറിയും കുറഞ്ഞും വരുന്നു. രണ്ടാമത്, പരിശുദ്ധാത്മപ്രവർത്തനം, ശ്ലീഹന്മാരുടെ ദൗത്യനിർവ്വഹണം എന്നീ രണ്ട് ആശയങ്ങളും ഈ രണ്ടുകാലങ്ങളിലും കലർന്നു വരുന്നുണ്ട്. ആയതിനാൽ ക്ലിപ്തമായ വിഭജനം നൽകാതെ പെന്തിക്കോസ്തി - ശ്ലീഹാകാലങ്ങൾ എന്ന് ചേർത്തു പറയാം. ബാക്കിയുള്ള കാലങ്ങൾക്ക് എല്ലാം ഏതാണ്ട് ഏഴ് ആഴ്ചകൾ വീതം ഉണ്ട്. ഈ നിർദ്ദേശങ്ങൾ അനുസരിച്ചുള്ള കാലഗണന താഴെപ്പറയുന്ന വിധമായിരിക്കും.

ഒരുക്കകാലം (ശുദ്ധീകരണ - പ്രതിഷ്ഠാ കാലം = Season of Sanctification - Dedication)

സുബോറോ കാലം (സുവാർത്താ കാലം = Season of Annunciation)

യൽദോ - ദനഹാ കാലം (തിരുജനന - ഉദയ കാലം Season of Nativity - Epiphany).

വലിയ നോമ്പുകാലം (Season of Great Lent)

ക്യംതാകാലം ഉയിർപ്പുകാലം (Season of Resurrection)

പെന്തിക്കോസ്തിക്കാലം (Season of Pentacost)

ശ്ലീഹാകാലം (Season of the Apostles)

സ്ലീബാകാലം (Season of the Cross)

ആരാധനാവർഷത്തിൽ നിശ്ചിത പെരുനാളുകളും (Fixed Feasts) അനിശ്ചിത പെരുനാളുകളും (Moveable Feasts) കലർന്നു വരുന്നതിനാൽ ഓരോ കാലത്തിനും ഏഴ് ആഴ്ചകൾ എന്ന കണക്കിൽ ചെറിയ ഏറ്റക്കുറച്ചിലുകൾ വരുന്നുണ്ട്. ഉദാഹരണമായി അറിയിപ്പുകാലത്തിന് 48 മുതൽ 54 വരെ ദിവസങ്ങൾ വരാം. സ്ലീബാകാലം 45 മുതൽ 51 വരെ ദിവസങ്ങൾ ആകാം. വലിയ നോമ്പുകാലവും ഉയിർപ്പുകാലവും ഏഴ് ആഴ്ചകൾ വീതമാണെന്ന് എടുത്തുപറയേണ്ടതില്ലല്ലോ. ഉയിർപ്പ് അനിശ്ചിത പെരുനാൾ ആയതിനാൽ യൽദോ - ദനഹാ കാലവും പെന്തിക്കോസ്തി - ശ്ലീഹാ കാലങ്ങളും ഏറിയും കുറഞ്ഞും വരുന്നു. എന്നാൽ പൊതുവേ രണ്ട് ആഴ്ചകളുടെ ഒരുക്കകാലവും ഏഴ് ആഴ്ചകൾ വീതമുള്ള ഏഴ് കാലങ്ങളും ആരാധനാവർഷത്തിൽ സംവിധാനം ചെയ്യാവുന്നതാണ്.

ഇങ്ങനെയൊരു കാലഗണന സ്വീകരിക്കുന്നതിന് അടിസ്ഥാനം രണ്ടു കാര്യങ്ങൾ ആണ്: 1) വേദവായനകൾ 2) ആരാധനാക്രമങ്ങൾ. ആണ്ടടക്കമുള്ള വേദവായനകളുടെയും ആരാധനാക്രമങ്ങളിലെ പ്രാർത്ഥനകളുടെയും മുഖ്യമായ സന്ദേശങ്ങൾ ഇങ്ങനെയൊരു കാലഗണന സംഗതവും ഉചിതവുമാണെന്ന് ബോധ്യപ്പെടുത്തും. കുരിശുമല ആശ്രമം (വാഗമൺ) ഇംഗ്ലീഷിൽ പ്രസിദ്ധീകരിച്ചിരിക്കുന്ന ആണ്ടടക്കമുള്ള ആരാധനാക്രമത്തിൽ ഏഴ് ആഴ്ചകൾ വീതമുള്ള ഏഴ് കാലങ്ങളായി ആരാധനാവർഷത്തെ വിഭജിക്കുന്നുണ്ട്. ഇതിൽ ആറാമത്തെ കാലം 'മറുരൂപകാലം' എന്ന് നാമകരണം ചെയ്തിരിക്കുന്നു. എന്നാൽ മറുരൂപപ്പെരുന്നാളിൽ ക്രമീകരിച്ചിരിക്കുന്ന വായനകളിലല്ലാതെ അതിനു ശേഷം വരുന്ന ആഴ്ചകളിൽ മറുരൂപത്തെ സംബന്ധിച്ചു ചിന്തകൾ കാണുന്നില്ല. ഇക്കാരണത്താൽ മറുരൂപകാലം എന്നൊന്ന് സുറിയാനി സഭാപിതാക്കന്മാർ വിവക്ഷിച്ചിരുന്നില്ല എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. നമ്മുടെ സഭയിൽ നിലവിലിരിക്കുന്ന വേദവായനകളും ആരാധനാക്രമങ്ങളിലെ പ്രാർത്ഥനകളും മാനദണ്ഡമായി സ്വീകരിക്കുന്ന പക്ഷം മുൻനിർദ്ദേശിച്ച കാലഗണനയാണ് ഏറെ അനുയോജ്യം.

## vi. വേദവായനക്കുറിപ്പ്

1988-ലും 1992-ലും എം. ഒ. സി. പബ്ലിക്കേഷൻസ് പുറത്തിറക്കിയ വേദവായനക്കുറിപ്പുകൾ പഴയ വേദവായനക്കുറിപ്പിൽ ചില വ്യത്യാസങ്ങൾ വരുത്തി പരിഷ്ക്കരിച്ച പതിപ്പുകളാണ്. ചില വ്യതിയാനങ്ങൾ സ്വാഗതാർഹമാണ്. എന്നാൽ മറ്റു ചിലവ ആരാധനാകാലത്തിന്റെ പ്രാധാന്യം കണക്കിലെടുക്കാതെ വന്നിട്ടുള്ളവയാണ്. കാലോചിതമായ മാറ്റങ്ങൾ വരുത്തരുതെന്നല്ല. അങ്ങനെ ചെയ്യുമ്പോൾ അടിസ്ഥാന പ്രമാണങ്ങൾ മറക്കാൻ പാടില്ലെന്നു മാത്രം. ആവർത്തിച്ചു വന്നിട്ടുള്ള വേദഭാഗങ്ങൾക്ക് പകരം നൽകുന്ന പുതിയ വേദഭാഗങ്ങൾ ആരാധനാകാലത്തിൽ ആ പ്രത്യേക ദിനത്തിന്റെ മുഖ്യസന്ദേശത്തിന് ഇണങ്ങുന്നുണ്ടോ എന്നു നോക്കണം. ഉദാഹരണത്തിന് ശുദ്ധീകരണ - പ്രതിഷ്ഠാപ്പെരുന്നാളുകളുടെ വായനപ്പടിയിൽ വരുത്തിയിരിക്കുന്ന വ്യതിയാനങ്ങൾ നോക്കാം. രണ്ടു ഞായറാഴ്ചകൾക്കും പഴയനിയമവായനകളും ശ്ലീഹാവായനകളും ഒന്നു തന്നെ. ആവർത്തനം ഒഴിവാക്കാൻ ശ്ലീഹാവായനകളിൽ കൊടുത്തിരിക്കുന്ന വ്യത്യാസങ്ങൾ സ്വാഗതാർഹമാണ്. എന്നാൽ വെളിപാടുപുസ്തകത്തിൽ നിന്ന് തെരഞ്ഞെടുത്ത ഭാഗം യോജിക്കുന്നില്ല. പഴയനിയമ വേദഭാഗങ്ങളിൽ യെരമ്യാവ്, യെഹസ്കിയേൽ എന്നീ പ്രവചന ഗ്രന്ഥങ്ങളിൽ നിന്നുള്ള വായനകൾ ഒഴിവാക്കിയത് എന്തുകൊണ്ട്? പ്രസ്തുത വേദഭാഗങ്ങളുടെ പൊരുൾ ആരാധനാകാലത്തോട് ബന്ധിപ്പിച്ച് മനസ്സിലാക്കാൻ കഴിയാതെ വന്നതുകൊണ്ടല്ലേ? പുറപ്പാട് (33:7-11) പുസ്തകത്തിൽ നിന്നുള്ള വായന ആവർത്തിച്ചിരിക്കുന്നതായും കാണുന്നു. ആവർത്തനം ഒഴിവാക്കാൻ പഴയ നിയമത്തിൽ നിന്നും മൂന്നു നാലു ഭാഗങ്ങളെങ്കിലും ഇവിടെ സൂചിപ്പിക്കാം: ഉല്പത്തി 28:10-22; സങ്കീ. 45:1-11; യഹ. 43:1-5, യെശ. 60:1-9. ഈ വേദഭാഗങ്ങൾ എല്ലാം തന്നെ ഈ ഞായറാഴ്ചകളിലെ പ്രുമിയോൻ - സെദ്റാ പ്രാർത്ഥനകളിൽ സൂചിപ്പിക്കപ്പെട്ടിട്ടുള്ളവയാണുതാനും. ഈ ചർച്ചയുടെ വെളിച്ചത്തിൽ, വേദവായനക്കുറിപ്പുകളുടെ പരിഷ്ക്കരിച്ച പതിപ്പുകൾ പുനഃപ്പരിശോധനയ്ക്ക് വിധേയമാക്കണം എന്നാണ് എന്റെ അഭിപ്രായം.

## ആരാധനാവർഷത്തിന്റെ ലക്ഷ്യം

സ്ഥലകാല പരിമിതികൾക്ക് അതീതനായ ദൈവത്തെ എങ്ങനെ കണ്ടെത്താം? ക്രിസ്തു എന്ന ദൈവത്തിന്റെ രക്ഷാകര രഹസ്യം ഈ കാലത്തിൽ, ഈ ജീവിത പരിതോവസ്ഥകളിൽ എങ്ങനെ അനുഭവിച്ചറിയാം? നമ്മിലേക്ക് ഇറങ്ങിവന്ന് നമ്മോടൊത്തു പാർത്ത ക്രിസ്തുവിനെ എങ്ങനെ നിത്യനായ അമ്മാനുവേലായി, എന്നും നമ്മോടുകൂടെ വസിക്കുന്ന ദൈവമായി നമുക്കു മദ്ധ്യേ കുടിയിരുത്താം? നമ്മുടെ കേവല ബുദ്ധി കൊണ്ട് പ്രാപ്യമാവുന്ന ഒന്നല്ലയിത്. ശ്രദ്ധയും ശുദ്ധിയും തപസ്സും നിഷ്ഠയും കൊണ്ട് പരി

പാകമായ ആരാധനാനുഷ്ഠാനങ്ങളിലൂടെ മാത്രമേ ദൈവിക രഹസ്യങ്ങളിലേക്ക് പ്രവേശിച്ച് ദൈവസാന്നിദ്ധ്യം രുചിച്ചറിയാനാവു.

ആരാധനാവർഷം, ആരാധനാകാലം എന്നു കേൾക്കുമ്പോൾ കാലം അല്ലെങ്കിൽ സമയം മാത്രമേ നമ്മുടെ ശ്രദ്ധയിൽ വരുന്നുള്ളു. കാലം മാത്രമല്ല സ്ഥലവും ആരാധനയ്ക്കായി വേർതിരിച്ച് ശുദ്ധീകരിച്ച് സമർപ്പിക്കുന്നുണ്ടല്ലോ. അപരിമിതനും അപരിമേയനുമായ ദൈവത്തെ ഇപ്പോൾ ഇവിടെ കണ്ടുമുട്ടുകയാണ്. അവനായി ഒരു നിമിഷം ഒരിടം ശുദ്ധീകരിച്ചു സമർപ്പിക്കുന്നു. ഇങ്ങനെ ദൈവാരാധനയ്ക്കായി വേർതിരിച്ച് സമർപ്പിക്കുന്ന പ്രത്യേക സ്ഥലവും സമയവും മാത്രമല്ല ദൈവസാന്നിദ്ധ്യം കൊണ്ടു നിറയേണ്ടത്, സമസ്ത ജീവിതവുമാണ്. എല്ലായിടവും എല്ലാ നിമിഷവും ദൈവസാന്നിദ്ധ്യം കൊണ്ട് നിറയണം.

നമുക്കു ചുറ്റും നമ്മോടൊപ്പവുമുള്ളവർക്കായി വിനയത്തിലും വിധേയത്വത്തിലും സേവനവും ശുശ്രൂഷയും ചെയ്ത് ജീവിതം സമർപ്പിക്കുക. നോമ്പ്, ഉപവാസം, ഇത്യാദി തപശ്ചര്യകളിലൂടെ ജീവിതത്തെ ശിക്ഷണം ചെയ്ത് നിരന്തരം ഒരുക്കുക. വ്രതാനുഷ്ഠാനങ്ങളോടെ ആരാധനകളിൽ സംബന്ധിക്കുക. ഓരോ ദിനത്തിലും ക്രമീകരിച്ചിരിക്കുന്ന പ്രത്യേക വേദവായനകളുടെയും പ്രാർത്ഥനകളുടെയും പൊരുൾ എന്തെന്നറിയുക. ഇത്തരം ഒരു ജീവിതക്രമം സ്വീകരിച്ചുകൊണ്ട് ദൈവാരാധനയ്ക്കായി വേർതിരിച്ചിരിക്കുന്ന സമയങ്ങളിലേക്ക്, സ്ഥലങ്ങളിലേക്ക് ലോകവിഷയങ്ങൾ വിട്ട് കടന്നു ചെന്ന് ദൈവസാന്നിദ്ധ്യം അനുഭവിച്ചറിയുക. തിരികെ വന്ന് ഏറിയ ദൈവബോധത്തോടെ ലോകകർത്തവ്യങ്ങളിൽ വ്യാപൃതരാവുക. ഇങ്ങനെ ശുദ്ധീകരണത്തിലും സമർപ്പണത്തിലും കൂടുതൽ കൂടുതൽ വളരുന്തോറും വേർതിരിച്ചതും അല്ലാത്തതുമായ സ്ഥലകാലങ്ങൾ തമ്മിലുള്ള അകലം കുറഞ്ഞു കുറഞ്ഞു വന്ന് സമസ്തജീവിതവും ദൈവസാന്നിദ്ധ്യം കൊണ്ടു നിറയും. ഈ അനുക്രമമായ വളർച്ചയാണ് ആരാധനാവർഷ - ആരാധനാകാല ആചരണങ്ങൾ ലക്ഷ്യം വയ്ക്കുന്നത്.

# ആരാധനയുടെ വേദശാസ്ത്രം

## ഫാ. ഡോ. ബി. വർഗീസ്

സുറിയാനി പിതാക്കന്മാരുടെ വേദശാസ്ത്രചിന്തയിൽ ആരാധനയ്ക്ക് എക്കാലവും പ്രത്യേക പ്രാധാന്യമുണ്ടായിരുന്നു. നാലാം നൂറ്റാണ്ടിലും അഞ്ചാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിലും ജീവിച്ചിരുന്ന ഗ്രീക്ക് - അന്ത്യോക്യൻ പിതാക്കന്മാരുടെ രീതിയിൽ, ആദ്യകാല സുറിയാനി എഴുത്തുകാരായ അഫ്രഹാത്തും, മാർ അപ്രേമും കൂദാശകളെ മാത്രം അധികരിച്ചുള്ള പ്രസംഗങ്ങൾ യാതൊന്നും എഴുതിയിട്ടില്ല. യെറുശലേമിലെ കുറീലോസ്, സെന്റ് ജോൺ ക്രിസോസ്റ്റം, മൊപ്സുവെസ്ത്യയിലെ തിയദോർ എന്നിവരുടെ കൂദാശകളെപ്പറ്റിയുള്ള പ്രസംഗങ്ങളുടെ ശൈലിയിലുള്ള കൃതികൾ സുറിയാനി പാരമ്പര്യത്തിൽ പ്രത്യക്ഷപ്പെടുന്നത് അഞ്ചാം നൂറ്റാണ്ടിന്റെ അന്ത്യത്തിലാണ്. ഇത്തരം കൃതികൾ സുറിയാനി സാഹിത്യത്തിൽ സ്ഥാനം പിടിച്ചത് അന്ത്യോക്യൻ വേദശാസ്ത്രത്തോട് മമത പുലർത്തിയ എഡേസായിലെ വേദശാസ്ത്ര വിദ്യാലയത്തിന്റെ സ്വാധീനത്തിലായിരുന്നു. സുറിയാനിയിലെ ആദ്യത്തെ കൂദാശാ ഭാഷ്യം എഡേസൻ വിദ്യാലയത്തിന്റെ അധിപനും നെസ്തോറിയൻ വേദശാസ്ത്രജ്ഞനുമായ നർസായ് (+ 503) എഴുതിയതാണ്. മൊപ്സുവെസ്ത്യായിലെ തിയദോറിന്റെ കൂദാശാ ഭാഷ്യത്തെ ആസ്പദമാക്കിയാണ് നർസായ് ഇതെഴുതിയത്. തുടർന്നുള്ള നൂറ്റാണ്ടുകളിൽ പൗരസ്ത്യ സുറിയാനിക്കാരായ എഴുത്തുകാർ അവതരണശൈലിയിലും ഉള്ളടക്കത്തിലും തനിമയാർന്ന ആരാധനാവ്യാഖ്യാനങ്ങൾ എഴുതുകയുണ്ടായി.

നാലാം നൂറ്റാണ്ടിലെ സുറിയാനി എഴുത്തുകാരായ അഫ്രഹാത്തും, മാർ അപ്രേമും കൂദാശാ വ്യാഖ്യാനങ്ങൾ പ്രത്യേകിച്ച് എഴുതിയിട്ടില്ല, എന്നാൽ അവരുടെ കൃതികളിൽ ആരാധനാകർമ്മങ്ങളെപ്പറ്റിയും അവയുടെ അർത്ഥത്തെപ്പറ്റിയും ധാരാളമായി പ്രതിപാദിച്ചിട്ടുണ്ട്. ആരാധനാവിഷയത്തിൽ സുറിയാനി പിതാക്കന്മാരുടെ ഏറ്റവും ശ്രദ്ധേയമായ സംഭാവന 'മെമ്രാ' എന്നറിയപ്പെടുന്ന ധ്യാന കാവ്യങ്ങളാണ്. ആരാധനാ വർഷത്തിലെ മിക്കവാറും എല്ലാ പെരുന്നാളുകളെപ്പറ്റിയും മാർ അപ്രേമും സെറൂഗിലെ യാക്കോബും (+ 521) മെമ്രാകൾ രചിച്ചിട്ടുണ്ട്. വേദപുസ്തകത്തെ അടിസ്ഥാനമാക്കിയുള്ള കവിതാരൂപത്തിലുള്ള ഈ ധ്യാന ചിന്തകൾ മാർ അപ്രേം എഴുതിയത് അതാതു പെരുന്നാളുകളിൽ രാത്രിമുഴുവനും നീണ്ടുനിൽക്കുന്ന അഖണ്ഡപ്രാർത്ഥനയിൽ ചൊല്ലുന്നതിനായിട്ടായിരുന്നു. വിശ്വാസികൾ രണ്ടു കൂട്ടമായി നിന്നുകൊണ്ട് ഇവ ആലപിക്കു

കയും, ഇടയ്ക്ക് ചില ഈരടികൾ ആവർത്തിക്കുകയും ചെയ്തിരുന്നു. സുറിയാനി ഓർത്തഡോക്സ് സഭയുടെ പെരുന്നാൾ നമസ്കാരക്രമമായ 'പെങ്കീസാ'യിലും, പൗരസ്ത്യ സുറിയാനിക്കാരുടെ 'ഹുദ്റാ'യിലും മാർ അപ്രേമിന്റെ മെമ്രാകളുടെ തെരഞ്ഞെടുത്ത ഭാഗങ്ങൾ ധാരാളമായി ഉപയോഗിക്കുന്നുണ്ട്. ഈ മെമ്രാകളും, ഗ്രീക്കുകാരായ പൗരസ്ത്യ പിതാക്കന്മാർ പെരുന്നാളുകളെപ്പറ്റി നടത്തിയ പ്രസംഗങ്ങളുടെ സുറിയാനി വിവർത്തനവും മാതൃകയാക്കി പിൽക്കാലത്ത് മൂശെ ബർകീപ്പാ, ദീവന്നാസ്യോസ് ബർ സലീബി തുടങ്ങിയവർ എഴുതിയ പെരുന്നാളുകളെപ്പറ്റിയുള്ള അനേകം പ്രസംഗങ്ങൾ ഇന്ന് സുറിയാനിയിൽ ലഭ്യമാണ്. അത്തരം പ്രസംഗങ്ങൾ ഉപയോഗിച്ചാണ് സെദ്റാകളിൽ മുഖ്യപങ്കും വിരചിതമായത്. സുറിയാനി ഓർത്തഡോക്സ് സഭയിൽ മാത്രം കാണുന്ന 'സെദ്റ' എന്ന പ്രാർത്ഥനകൾ ആരാധനയുടെ വേദശാസ്ത്രം മനസ്സിലാക്കുന്നതിൽ സുപ്രധാനങ്ങളാണ്. ആരാധനയുടെ അർത്ഥം വിശദമാക്കുന്നവയാണ് 'കോലോ', 'ബോവൂസോ', 'മദ്റോശോ', 'സുഗീസോ' തുടങ്ങിയ വിവിധ തരം ആരാധനാഗീതങ്ങൾ.

വി. കുർബാന, മാമോദീസാ, മൂറോൻകൂദാശ, പട്ടംകൊട, യാമപ്രാർത്ഥന എന്നിവയെപ്പറ്റി നിരവധി വ്യാഖ്യാനങ്ങൾ സുറിയാനിയിൽ ലഭ്യമാണ്. കൂദാശാ ഭാഷ്യങ്ങളുടെ കാര്യത്തിൽ ദീവന്നാസ്യോസ് അരയോപഗൈറ്റ് (c. 500) എന്ന അജ്ഞാതനായ എഴുത്തുകാരന്റെ Ecclesiastical Hierarchy എന്ന കൃതി നിർണ്ണായകമായ സ്വാധീനം ചെലുത്തിയിട്ടുണ്ട്. കുർബാന, മാമോദീസാ, മൂറോൻ കൂദാശ, പട്ടംകൊട തുടങ്ങിയ കൂദാശകൾക്ക് ദീവന്നാസ്യോസ് ഒരൊറ്റ പുസ്തകമായി ഭാഷ്യം രചിച്ചെങ്കിൽ, സുറിയാനിക്കാർ ഓരോന്നിനും പ്രത്യേകമായി എഴുതുവാനാണ് താൽപ്പര്യം കാണിച്ചത്. ഇവയിൽ കുർബാന, മാമോദീസാ, മൂറോൻ എന്നിവയ്ക്ക് സുറിയാനി എഴുത്തുകാർ പ്രത്യേക പ്രാധാന്യം കൽപ്പിച്ചിരുന്നു. യെറുശലേമിലെ കൂറിലോസ്, സെന്റ് ജോൺ ക്രിസോസ്റ്റം, തിയദോർ എന്നിവരുടെ കൃതികളുടെ സംക്ഷിപ്തരൂപം സുറിയാനിയിൽ ആറാം നൂറ്റാണ്ടു മുതലെങ്കിലും പ്രചരിച്ചിരുന്നു.

### ആരാധനയുടെ ഘടനയും, അതിന്റെ വേദശാസ്ത്രാടിസ്ഥാനവും

ആരാധനയുടെ അർത്ഥം മനസ്സിലാക്കുവാൻ പ്രാർത്ഥനകൾ മാത്രം അപഗ്രഥിച്ചാൽ പോരാ, ആരാധനയിലെ ഓരോ ഘടകവും കണക്കിലെടുക്കേണ്ടതായിട്ടുണ്ട്. ആരാധനയ്ക്ക് ഒരു ഘടന, അഥവാ നടപടിക്രമമുണ്ട്. പ്രാർത്ഥനകൾ, അംഗവിക്ഷേപങ്ങൾ, വേദവായനകൾ, പ്രസംഗം, ആരാധനാ സംഗീതം, പ്രദക്ഷിണം തുടങ്ങിയവയെല്ലാം പ്രസ്തുത ഘടനയുടെ ഭാഗമാണ്. സഭയുടെ മനസ്സിൽ രൂഢമൂലമായിരിക്കുന്ന ചില

വിശ്വാസസത്യങ്ങളുടെ അടിസ്ഥാനത്തിലാണ് സഭയുടെ ഓരോ പ്രവർത്തനവും നടത്തുന്നത്. അതേ രീതിയിൽ ആരാധനയുടെ ക്രമീകരണത്തിന്റെ പിന്നിലും ചില അടിസ്ഥാനപരമായ വേദശാസ്ത്ര തത്വങ്ങളുണ്ട്. ആരാധനയെ സംബന്ധിച്ചുള്ള വ്യാഖ്യാനകൃതികളിൽ, സുറിയാനിക്കാർ, ഈ വേദശാസ്ത്ര തത്വങ്ങൾ വിശദീകരിക്കുവാൻ കാര്യമായ ശ്രമങ്ങളൊന്നും നടത്തിയിട്ടില്ല. സുറിയാനി എഴുത്തുകാർ അവ അവഗണിച്ചതുകൊണ്ടാണ് ഇത് സംഭവിച്ചതെന്നു തോന്നുന്നില്ല, സഭാംഗങ്ങൾക്ക് അറിയാവുന്ന കാര്യങ്ങൾ വീണ്ടും വിശദീകരിക്കേണ്ട ആവശ്യമില്ലെന്ന് അവർ ചിന്തിച്ചിരിക്കണം.

യാമ പ്രാർത്ഥനകൾ, പെരുന്നാളുകളുടെ ശുശ്രൂഷകൾ, കൂദാശാനുഷ്ടാനങ്ങൾ, ആരാധനാവർഷം, ആരാധനാസംഗീതത്തിന്റെ അഷ്ടരാഗങ്ങളിലുള്ള ക്രമീകരണം എന്നിവ സൂക്ഷ്മമായ സംവീക്ഷണത്തിനു വിധേയമാക്കിയാൽ അവയുടെ ഘടനയ്ക്ക് വേദശാസ്ത്രപരമായ അടിസ്ഥാനമുണ്ടെന്നു കാണാം. സ്ഥലപരിമിതിയാൽ എല്ലാ ആരാധനകളുടെയും വിശദമായ അപഗ്രഥനം ഇവിടെ സാദ്ധ്യമല്ല. അനാഫോറായും അതിന്റെ അടിസ്ഥാനഘടനയും മാത്രം ഇവിടെ പരിഗണിക്കുന്നു.

ആരാധനയുടെ ഘടനയ്ക്കു പിന്നിലുള്ള വേദശാസ്ത്ര തത്വം ഇങ്ങനെ സംഗ്രഹിക്കാം. ഒരു സമൂഹം, അതായത് ക്രിസ്തുവിന്റെ ശരീരമായ സഭ, പരിശുദ്ധ ത്രിത്വമെന്ന പരമ സത്യത്തെ അഭിമുഖീകരിക്കുന്നു. പരിശുദ്ധ ത്രിത്വവും ഒരർത്ഥത്തിൽ ഒരു സമൂഹമാണ് (community). പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്നീ മൂന്ന് ആളത്വങ്ങൾ പരസ്പര സ്നേഹത്തിലും, ആരാധനയിലും നിത്യമായി സ്ഥിതിചെയ്യുന്നു. ത്രിത്വത്തിലെ മൂന്ന് ആളത്വങ്ങൾ തമ്മിലുള്ള ബന്ധം ആരാധനയുടേതാണ്. പുത്രൻ നിത്യാത്മാവിൽ ദൈവത്തിനു തന്നെത്താൻ ആരാധനയായി അർപ്പിക്കുന്നു (എബ്രാ. 9:14). ആത്മാവു തന്നെ ഉച്ചരിച്ചുകൂടാത്ത ഞരക്കങ്ങളാൽ നമുക്കുവേണ്ടി മദ്ധ്യസ്ഥത അർപ്പിക്കുകയും "വേണ്ടുംപോലെ പ്രാർത്ഥിക്കുവാൻ" നമ്മെ പ്രാപ്തരാക്കുകയും ചെയ്യുന്നു (റോമ. 8:26). ആരാധനയിൽ സഭയും പരിശുദ്ധ ത്രിത്വവും മുഖാമുഖം നിൽക്കുന്നു. ഈ അടിസ്ഥാന ദർശനം സുറിയാനിസഭയിലെ മിക്ക പ്രാർത്ഥനകളിലും പരാമർശിക്കപ്പെടുന്നു. മിക്ക പ്രാർത്ഥനകളും അവസാനിക്കുന്നത് "ഞങ്ങൾ നിനക്കും, നിന്റെ പുത്രനും, പരിശുദ്ധ റൂഹായ്ക്കും സ്തുതി.... കരേറ്റുന്നു" എന്ന പ്രഖ്യാപനത്തോടെയാണല്ലോ. "ഏകമായി ഗ്രഹിക്കപ്പെടുകയും മൂന്ന് ആളത്വങ്ങളായി സ്തുതിച്ച് പ്രഖ്യാപിക്കപ്പെടുകയും" ചെയ്യുന്ന പരിശുദ്ധ ത്രിത്വത്തെയാണ് പ്രാർത്ഥനകളിൽ നാം അഭിസംബോധന ചെയ്യുന്നത്.[1]

മേൽപ്പറഞ്ഞ വേദശാസ്ത്ര തത്വം ദേവാലയത്തിന്റെ ഘടനയിലും

അന്തർലീനമായിട്ടുണ്ട്. സഭയുടെ സമ്മേളനസ്ഥലമായ ദേവാലയം മദ്ബഹാ, പ്രാകാരം (Nave) എന്നിങ്ങനെ രണ്ടായി ഭാഗിക്കപ്പെട്ടിരിക്കുന്നു. ദൈവസിംഹാസനത്തിന്റെ പ്രതീകമായ ത്രോണോസ് (സിംഹാസനം) മദ്ബഹാ (sanctuary) യുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നു. പ്രകാരത്തിൽ (nave) സഭാ സമൂഹം അതിന്റെ ഇടയനോടൊപ്പം ഒരുമിച്ചു കൂടുന്നു. വിശ്വാസികളുടെ സമൂഹത്തിൽനിന്നും, വിശ്വാസികളുടെ തലവനായി, സഭയ്ക്കു മുഴുവനും വേണ്ടി വൈദികൻ മദ്ബഹായിൽ പ്രവേശിച്ച് വി. കുർബാന അർപ്പിക്കുന്നു. ക്രിസ്തു സ്വർഗ്ഗീയ മദ്ബഹായിൽ പ്രവേശിച്ച് ലോകത്തിനു മുഴുവനും വേണ്ടി സ്വയം അർപ്പിച്ചതുപോലെയാണ് പട്ടക്കാരൻ സഭയ്ക്കു മുഴുവനും വേണ്ടി ആരാധന അർപ്പിക്കുന്നത്.

ഒരു സംവാദ (dialogue) രൂപത്തിൽ അനാഫോറാ ആരംഭിക്കുന്നതും മേൽപ്പറഞ്ഞ തത്വത്തിനനുസൃതമായിട്ടാണ്. സുറിയാനി ഓർത്തഡോക്സ് ആരാധനയുടെ ഏറ്റവും ശ്രദ്ധേയമായ പ്രത്യേകത വിശ്വാസികളുടെ സജീവ പങ്കാളിത്തമാണ്. ആരാധനാഗീതങ്ങളും സംഗീതവും ആണ് ഈ പങ്കാളിത്തം ഉറപ്പുവരുത്തുന്ന പ്രധാന ഘടകങ്ങൾ. യാക്കോബിന്റെ അനാഫോറായിൽ, ഗ്രീക്കു പാഠത്തിന്റെ മാതൃകയിൽ ആദ്യകാലങ്ങളിൽ ധാരാളം ലുത്തിനിയാകൾ ഉപയോഗിച്ചിരുന്നു. എന്നാൽ ജനങ്ങൾക്കു കൂടുതൽ പങ്കാളിത്തം നൽകുവാനായി ലുത്തിനിയാകൾ നിർത്തലാക്കി പകരം ഗീതങ്ങൾ ഉൾപ്പെടുത്തി. വി. കുർബാനയിലും, മറ്റു കൂദാശാനുഷ്ടാനങ്ങളിലും അവൈദികരുടെ സാന്നിദ്ധ്യം അനിവാര്യമാണെന്ന് സുറിയാനി സഭ അനുശാസിക്കുന്നതിന്റെ കാരണവും ഇതുതന്നെയാണ്.

സുറിയാനിസഭയിൽ എഴുപതിൽപ്പരം അനാഫോറാകൾ എഴുതി ഉണ്ടാക്കി ഉപയോഗിച്ചിരുന്നുവെങ്കിലും, ആരാധനയുടെ ഘടനയ്ക്ക് നാലാം നൂറ്റാണ്ടിനുശേഷം മാറ്റം വന്നിട്ടില്ലെന്നുള്ളത് അതിപ്രധാനമാണ്. അനാഫോറായുടെ ക്രമീകരണത്തിന് വേദശാസ്ത്രപരമായ അടിസ്ഥാനമുണ്ടെന്നുള്ള ഉറച്ച വിശ്വാസമാണ് ഘടനയുടെ സ്ഥിരതയ്ക്കു കാരണം. അനാഫോറായിൽ പല തവണ സംശോധനം (revision) നടന്നിട്ടുണ്ടെങ്കിലും, അടിസ്ഥാനഘടനയ്ക്ക് (മാലാഖമാരുടെ ഗീതം - സ്ഥാപനവചനങ്ങൾ - സംസ്മരണം (anamnesis) - റൂഹാക്ഷണം - മദ്ധ്യസ്ഥ പ്രാർത്ഥനകൾ) ചലനമുണ്ടായില്ല. അനാഫോറായിലെ ഈ കേന്ദ്രഭാഗത്ത് താരതമ്യേന വളരെക്കുറച്ച് പ്രക്ഷിപ്തങ്ങളേ (interpolations) കയറിപ്പറ്റിയിട്ടുള്ളൂ. എന്നാൽ ഒരുക്കശുശ്രൂഷ, അനാഫോറയ്ക്കു മുമ്പുള്ള ഭാഗങ്ങൾ, മദ്ധ്യസ്ഥപ്രാർത്ഥനയ്ക്കു ശേഷമുള്ള ഭാഗങ്ങൾ, വിശ്വാസികൾക്കുള്ള പ്രാർത്ഥനകൾ എന്നിവയിൽ പലതവണ കൂട്ടിച്ചേർക്കലുകളും, പുനർക്രമീകരണങ്ങളും സംഭവിച്ചിട്ടുണ്ട്. സുറിയാനിയിലുള്ള മാർ യാക്കോബിന്റെ അനാഫോറാ ഏഴാം നൂറ്റാണ്ടിൽ എഡേസായിലെ യാക്കോബ് പരിഷ്കരിച്ച

പ്പോഴും, പതിമൂന്നാം നൂറ്റാണ്ടിൽ ബാറെബ്രായ ക്രോഡീകരിച്ചപ്പോഴും, മേൽപ്പറഞ്ഞ അടിസ്ഥാനഘടനയിൽ കാര്യമായ യാതൊരു മാറ്റവും വരുത്തിയില്ല.

നാലാം നൂറ്റാണ്ടിൽ വിശ്വാസവിപരീതങ്ങൾ ഉയർത്തിയ ഭീഷണിയുടെ പശ്ചാത്തലത്തിലാവണം അനാഫോറായുടെ അടിസ്ഥാനഘടനയ്ക്ക് സഭ രൂപം നൽകിയത്. അനാഫോറായിലെ മൂന്ന് അടിസ്ഥാനഘടകങ്ങളായ മാലാഖമാരുടെ ഗീതം (sanctus) - സ്ഥാപന വചനങ്ങൾ / സംസ്മരണം – റൂഹാക്ഷണം എന്നിവയുടെ ക്രമീകരണം ത്രിത്വവിശ്വാസത്തിൽ അധിഷ്ഠിതമാണെന്നു പറയാം. ഈ മൂന്നു ഘടകങ്ങൾ ത്രിത്വത്തിലെ മൂന്നു ആളത്വങ്ങളുടെ പ്രവർത്തനവുമായി ബന്ധപ്പെട്ടിരിക്കുന്നു.

മാലാഖമാരുടെ ഗീതത്തിൽ (sanctus) പിതാവാം ദൈവത്തെ നാം മഹത്വപ്പെടുത്തുന്നു.[2] ജഡധാരണത്തിലൂടെ മനുഷ്യനെ സമുദ്ധരിച്ച പുത്രന്റെ രക്ഷാപ്രവൃത്തിയുടെ പ്രഖ്യാപനമാണ് സ്ഥാപനവചനങ്ങളും സംസ്മരണവും. റൂഹാക്ഷണ പ്രാർത്ഥനയിൽ വിശ്വാസികളുടെമേലും അപ്പവീഞ്ഞുകളുടെമേലും പരിശുദ്ധാത്മാവിനെ അയയ്ക്കുവാൻ പിതാവാം ദൈവത്തോട് അപേക്ഷിക്കുന്നു.

അനാഫോറായുടെ ത്രിത്വാടിസ്ഥാനത്തിന്റെ തെളിവായി മൂന്നു കാര്യങ്ങൾ ചൂണ്ടിക്കാണിക്കാനാവും:

(i) ത്രിത്വനാമത്തിലുള്ള ആശീർവാദത്തോടെ അനാഫോറാ ആരംഭിക്കുന്നു.

(ii) ഓരോ പ്രാർത്ഥനയും ത്രിത്വസ്തുതിയോടെ സമാപിക്കുന്നു (ഞങ്ങൾ നിനക്കും, നിന്റെ പുത്രനും... റൂഹായ്ക്കും).

(iii) അനാഫോറായിലെ പ്രാർത്ഥനകൾ പിതാവിനെ സംബോധന ചെയ്തിരിക്കുന്നു.

അഞ്ചും ആറും നൂറ്റാണ്ടുകളിൽ ക്രിസ്തുവിന്റെ ആളത്വവും, സ്വഭാവവും സംബന്ധിച്ച് ഉണ്ടായ വിവാദങ്ങളുടെ പശ്ചാത്തലത്തിൽ ക്രിസ്തുവിനെ സംബന്ധിച്ചുള്ള സുറിയാനി സഭയുടെ വിശ്വാസത്തിന്റെ രത്നചുരുക്കം പ്രാർത്ഥനകളുടെ ഭാഗമായിച്ചേർത്തു. പ്രത്യേകിച്ചും സംസ്മരണ (anamnesis) ത്തിൽ ആണ് ഇത്തരം മാറ്റങ്ങൾ വരുത്തിയത്. സുറിയാനി സഭയിലെ അതിപുരാതന അനാഫോറാകളിൽ ഒന്നായ അലക്സാന്ത്രിയായിലെ തീമോത്തിയോസിന്റെ ക്രമത്തിലെ സംസ്മരണം ഇത്തരത്തിലുള്ളതാണ്. ഗഹനമായ ആശയങ്ങളും, വിശ്വാസ സത്യങ്ങളും അടങ്ങിയ പ്രാർത്ഥനകളോട് സുറിയാനി സഭയ്ക്ക് മമത ഉണ്ടായിരുന്നെങ്കിലും, തീമോത്തിയോസിന്റെ ക്രമം മാതൃകയായി സ്വീകരിക്കപ്പെട്ടിട്ടില്ല. ക്രിസ്തു

വിജ്ഞാനീയത്തിന് ഏകപക്ഷീയമായ പ്രാധാന്യം നൽകിയാൽ അനാഫോറായുടെ വേദശാസ്ത്രപരമായ അടിസ്ഥാനത്തിന് മാറ്റം സംഭവിച്ചേക്കുമെന്ന ശങ്ക നിമിത്തം ആയിരിക്കാം, ഇത്തരത്തിലുള്ള അനാഫോറാകൾ അധികം ഉണ്ടാകാതിരുന്നത്. അനാഫോറായുടെ ഘടനക്കോ, ത്രിത്വാത്മകമായ അടിസ്ഥാനത്തിനോ കോട്ടം വരുത്തുന്ന യാതൊരു സംശോധനവും, പ്രാർത്ഥനകളുടെ ഉപയോഗവും സുറിയാനിസഭ സമ്മതിച്ചിരുന്നില്ല.

യാക്കോബിന്റെ അനാഫോറായുടെ ഗ്രീക്കുപതിപ്പിൽ ഒരൊറ്റ യൂണിറ്റായിട്ടാണ് പ്രാർത്ഥന കാണുന്നത്. എന്നാൽ സുറിയാനിയിൽ ഇത് പല യൂണിറ്റുകളായി ഭാഗിച്ചത് അനാഫോറായുടെ ത്രിത്വ ഘടനയ്ക്ക് മിഴിവു നൽകുന്നതിനായിരിക്കാം. ആദ്യത്തെ സുറിയാനി വിവർത്തനങ്ങളിൽ ചില പ്രാർത്ഥനകൾ (ഉദാ. അനംനേസിസ്) താരതമ്യേന ദൈർഘ്യമുള്ളവയാണ്. എന്നാൽ സന്തുലിതമായ വിധത്തിൽ പ്രാർത്ഥനകളുടെ ദൈർഘ്യത്തിൽ ക്രമീകരണം വരുത്തിയത് എഡേസായിലെ യാക്കോബാണെന്നു തോന്നുന്നു. സുറിയാനി സഭയിലെ മിക്ക അനാഫോറാകളും, എഡേസായിലെ യാക്കോബ് പരിഷ്കരിച്ച പതിപ്പിന്റെ അടിസ്ഥാനത്തിൽ എഴുതിയിട്ടുള്ളവയാണ്. വാക്കുകളുടെയും ശൈലീ പ്രയോഗങ്ങളുടെയും കാര്യത്തിൽ എഴുത്തുകാർക്ക് സ്വാതന്ത്ര്യമുണ്ടായിരുന്നെങ്കിലും, അനാഫോറായുടെ ഘടനയിലും, പ്രാർത്ഥനകളുടെ ആശയത്തിലും യാതൊരു മാറ്റവും വരുത്തുവാൻ സുറിയാനിസഭ അനുവദിച്ചിരുന്നില്ല.

അനാഫോറാകൾ എഴുതുന്നതിൽ സുറിയാനിക്കാർ ഉപയോഗിച്ച സ്വാതന്ത്ര്യത്തിന് ഉദാഹരണമാണ് ഹർക്കലിലെ തോമസിന്റെ അനാഫോറാ.[3] ഈ ക്രമത്തിലെ സ്ഥാപന വചനങ്ങൾക്ക് ഒരു പ്രത്യേകതയുണ്ട്:

"യോഗ്യമായവിധത്തിൽ താൻ ദാസരൂപം എടുത്തപ്പോൾ, നമ്മുടെ രക്ഷയ്ക്കായുള്ള ഒരുക്കങ്ങൾ പൂർത്തിയാക്കേണ്ടവൻ എന്ന നിലയിൽ, താൻ അപ്പവും, വീഞ്ഞും എടുത്ത് വാഴ്ത്തി, മുറിച്ച് തന്റെ ശ്ലീഹൻമാർക്ക് നൽകിക്കൊണ്ടു പറഞ്ഞു. എടുത്ത്, ഇതിൽനിന്നും സ്വീകരിക്കുവിൻ; ഞാൻ വരുന്നതുവരെ എന്റെ മരണത്തിന്റെ ഓർമ്മയ്ക്കായി നിങ്ങൾ എന്റെ ശരീരം ഭക്ഷിക്കുകയും, എന്റെ രക്തം കുടിക്കുകയും ചെയ്യുന്നുവെന്ന് വിശ്വസിക്കുകയും പ്രഖ്യാപിക്കുകയും ചെയ്യുവീൻ."[4]

ഇതേ മാതൃകയിലുള്ള സ്ഥാപനവചനങ്ങൾ "യേശു ബർശൂശാൻ എന്ന യോഹന്നാൻ പാത്രിയർക്കീസിന്റെ" (+ 1073) അനാഫോറായിലും കാണുന്നുണ്ട്. ഇവിടെ യാക്കോബിന്റെ ക്രമത്തിലെ അപ്പത്തിന്റെ മേലുള്ള പ്രാർത്ഥന, വീഞ്ഞിൻമേലുള്ളത്, സംസ്മരണം എന്നീ മൂന്നു ഘടകങ്ങൾ ഒരുമിച്ചുചേർത്തിരിക്കുന്നു. ഒരുപക്ഷേ പുരാതനമായ ഒരു അനാഫോറായുടെയോ, പ്രാദേശികമായ ഒരു പാരമ്പര്യത്തിന്റെയോ അടിസ്ഥാനത്തിൽ

ആയിരിക്കാം ഈ രണ്ട് അനാഫോറാകളിലെ സ്ഥാപന വചനങ്ങൾ എഴുതിയുണ്ടാക്കിയത്. പ്രാദേശികമായ വ്യത്യാസങ്ങൾ സുറിയാനിസഭ ഒരളവുവരെ അംഗീകരിച്ചിരിക്കുന്നു.

അനാഫോറായ്ക്കു മുമ്പുള്ള ഭാഗം, വിശ്വാസികളുടെ പ്രാർത്ഥനകൾ എന്നിവയുടെ കാര്യത്തിൽ പലതവണ സംശോധനം (revision) നടന്നിട്ടുണ്ട്. ഇത്തരം സംശോധനങ്ങളിൽ, സുറിയാനിസഭയുടെ ക്രിസ്തുശാസ്ത്രദർശനം പ്രതിഫലിപ്പിക്കുന്ന പ്രാർത്ഥനകൾക്ക് മുൻതൂക്കം നൽകിയിട്ടുണ്ട്. അതിന് ഉദാഹരണമാണ് മാർ സേവേറിയോസിന്റെ മാനീസായും ("സ്വർഗ്ഗ പിതാവിന്നേക സുതാ...."), 'ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനേ" എന്ന പ്രാർത്ഥനയടങ്ങിയ ത്രൈശുദ്ധ കീർത്തനവും, ഖണ്ഡിപ്പിന്റെ ശുശ്രൂഷയുടെ സമയത്തെ പ്രാർത്ഥനയും ക്രിസ്തുശാസ്ത്രമായ അർത്ഥത്തിന് ഊന്നൽ നൽകുന്നവയാണ്.

ത്രിത്വവിശ്വാസത്തിൽ അധിഷ്ഠിതമായ ഘടനയും വേദശാസ്ത്രവും ത്രിയേക ദൈവത്തിന്റെ സാന്നിദ്ധ്യത്തെപ്പറ്റി വിശ്വാസികളെ ബോധവാന്മാരാക്കുവാൻ ഉദ്ദേശിച്ചുള്ളവയാണ്. ത്രിയേക ദൈവത്തിന്റെ സാന്നിദ്ധ്യത്തെപ്പറ്റിയുള്ള അവബോധമാണല്ലോ ആരാധനയുടെ ജീവൽഘടകം. ഈ സാന്നിദ്ധ്യബോധം ഉറപ്പിക്കുന്നതിനാണ് ആരാധനയിൽ സ്വർഗ്ഗീയ ആരാധനയെപ്പറ്റി ആവർത്തിച്ച് പരാമർശിക്കുന്നത്. ദൈവസിംഹാസനത്തെ ചുറ്റി നിൽക്കുന്ന അസംഖ്യം മാലാഖമാർ അനവരതം ദൈവത്തെ സ്തുതിക്കുന്നു (യെശ. 6:3; വെളി 4:1–11). സഭാംഗങ്ങൾ സ്വർഗ്ഗീയ സൈന്യങ്ങളോടു ചേർന്ന് ദൈവത്തെ ആരാധിക്കുന്നു. ദീവന്നാസ്യോസ് ബർസലീബിയുടെ അനാഫോറായിൽ ഇങ്ങനെ പ്രാർത്ഥിക്കുന്നു: "തിരുമുമ്പാകെ നിന്നുകൊണ്ട് ഇടവിടാതെ നിന്നെ മഹത്വപ്പെടുത്തുന്ന, ആയിരങ്ങളും, പതിനായിരങ്ങളുമായ അഗ്നിമയൻമാരോടൊരുമിച്ച് ത്രിത്വസ്തുതികളാൽ നിന്നെ പുകഴ്ത്തുവാൻ ഞങ്ങൾ യോഗ്യരായി ഭവിക്കണമെ........."

യാമ പ്രാർത്ഥനകളിലും മാലാഖമാരെപ്പറ്റി ധാരാളമായി സൂചനകളുണ്ട്. രാത്രി പ്രാർത്ഥനയുടെ രണ്ടും മൂന്നും കൗമാകളിലെ പൊതുവായ ആമുഖ പ്രാർത്ഥനയിൽ ഇങ്ങനെ കാണുന്നു:

"കർത്താവേ ആത്മീയ ശബ്ദത്തിൽ കർത്താവിന്റെ മഹത്വം സ്വസ്ഥാനത്ത് എന്നെന്നും വാഴ്ത്തപ്പെട്ടതാകുന്നു" (ഹെസ. 3:12) എന്ന് ഒരുമിച്ചു ചൊല്ലുവാൻ തക്കവണ്ണം ഞങ്ങളുടെ പാട്ടുകളെ സ്വർഗ്ഗീയരും അശരീരികളുമായ മാലാഖമാരുടെ പാട്ടുകളോട് കൂട്ടിച്ചേർക്കണമെ."

മാലാഖമാരെപ്പറ്റിയും, സ്വർഗ്ഗീയ ആരാധനയിൽ അവർക്കുള്ള ഭാഗഭാഗിത്വത്തെപ്പറ്റിയും ആഴമായ ബോധമുണ്ടായിരുന്ന യഹൂദ – ക്രിസ്തീയ പാരമ്പര്യത്തിൽ ഉരുത്തിരിഞ്ഞ ഒരു ആരാധനാ ദർശനമാണ് ഈ പ്രാർത്ഥനകളുടെ അടിസ്ഥാനം.

## സമ്പൂർണ്ണ സഭയേയും കുറിച്ചുള്ള ദർശനം

സുറിയാനി ഓർത്തഡോക്സ് ആരാധനയുടെ വേദശാസ്ത്രത്തിന്റെ മറ്റൊരു പ്രത്യേകത സഭയുടെ സമ്പൂർണ്ണതയെപ്പറ്റി പ്രാർത്ഥനകളിൽ പ്രകടമാവുന്ന അവബോധമാണ്. പരിശുദ്ധന്മാർ, വാങ്ങിപ്പോയവർ, സാധാരണവിശ്വാസികൾ എന്നിവരെപ്പറ്റി ധാരാളം പരാമർശനങ്ങൾ പ്രാർത്ഥനകളിൽ കാണുന്നു. ഒരുക്ക ശുശ്രൂഷയിലെ അനുസ്മരണപ്രാർത്ഥനയിൽ "ആദാമും ഹവ്വായും മുതൽ ഇന്നുവരെ, ആദിമുതൽ, നിന്നെ പ്രീതിപ്പെടുത്തിയിട്ടുള്ള എല്ലാവരെയും ഞങ്ങൾ ഓർക്കുന്നു" എന്നു പറയുന്നു. തുടർന്ന് ജീവിച്ചിരിക്കുന്ന എല്ലാവരെയും ഒരുക്ക ശുശ്രൂഷയിൽ ഓർത്തു പ്രാർത്ഥിക്കുന്നുണ്ട്.

അനുസ്മരണ പ്രാർത്ഥനകൾ, അഥവാ മദ്ധ്യസ്ഥത പ്രാർത്ഥന വി. കുർബാനയർപ്പണത്തിലെ സുപ്രധാന ഘടകമാണ്. സഭയുടെ ഏറ്റവും മഹത്തായ പ്രാർത്ഥനയാണ് വി. കുർബാന. കുർബാനയർപ്പണത്തിൽ മനുഷ്യവർഗ്ഗത്തെ മുഴുവനും സഭ അനുസ്മരിക്കയും, നിത്യമായ സംസ്മരണത്തിനായി ദൈവമുമ്പാകെ സമർപ്പിക്കുകയും ചെയ്യുന്നു. റൂഹാക്ഷണത്തിനും, അപ്പവീഞ്ഞുകളുടെ രൂപാന്തരത്തിനും ശേഷം, വി. കുറീലോസിന്റെ ഭാഷയിൽ "പാപപരിഹാര ബലിയിൻമേൽ"[5] ജീവനുള്ളവരെയും മരിച്ചവരെയും നാം അനുസ്മരിക്കുന്നു.

വാങ്ങിപ്പോയവർ ദൈവത്തിന്റെ സ്മരണയിൽ ജീവിക്കുന്നതിനാണ് നാം പ്രാർത്ഥിക്കുന്നത്. ദൈവത്തിന്റെ സ്മരണയിൽ അഥവാ ചിന്തയിൽ ഉള്ളതുമാത്രമേ നിലനിൽക്കയുള്ളൂ. "ഞാൻ നിങ്ങളെ അറിയുന്നില്ല" (മത്തായി 25:12) എന്നുള്ള ഭയാനകമായ വാക്കുകൾ ദൈവം ഉച്ചരിക്കുമ്പോൾ മാനുഷികമായ മറവിയുടെ രീതിയിലല്ല നാം മനസ്സിലാക്കുന്നത്. ദൈവത്തിന്റെ മറവിക്ക് സത്താപരമായ പ്രത്യാഘാതങ്ങളുണ്ട്. ദൈവം മറക്കുന്നയാൾ ഇല്ലാതായിത്തീരുന്നു. "അവരുടെ പാപങ്ങളെ (ഞാൻ) ഇനി ഓർക്കയില്ല" (എബ്രാ. 8:12; 10:17) എന്ന് ദൈവം അരുളിച്ചെയ്യുന്നതിനും സത്താപരമായ അർത്ഥമുണ്ട്. മനുഷ്യന് ജീവൻ നൽകുമെന്നുള്ള വാഗ്ദാനമാണിത്. ദൈവത്തിന്റെ "സ്മരണ" മാനുഷികമായ വിധത്തിലല്ല. ദൈവം സ്മരിക്കുമ്പോൾ, ആ വ്യക്തിയുടെ ഉണ്മ ദൈവം അംഗീകരിക്കുകയും, അയാൾക്ക് ജീവൻ നൽകുകയും ചെയ്യുന്നു. ദൈവത്തിന്റെ സ്മരണയിൽ ഉള്ളതിനേ നിത്യജീവൻ ലഭിക്കുകയുള്ളൂ.

ആരാധനയിൽ ക്രിസ്തുവിന്റെ ശരീരമായ സഭയിലെ അംഗങ്ങൾ പരസ്പരം ഓർക്കുന്നു. വാങ്ങിപ്പോയവർ ദൈവത്തിന്റെ സാന്നിദ്ധ്യം അനുഭവിക്കുകയും, ദൈവത്തെ സ്തുതിക്കുകയും ചെയ്യുന്നതായി വെളിപാടിൽ വി. യോഹന്നാൻ ദർശിച്ചു (വെളി. 7:9-17). അവർ പ്രാർത്ഥിക്കുകയും

പ്രാർത്ഥനയിൽ നമ്മെ അനുസ്മരിക്കയും ചെയ്യുന്നു. യാക്കോബിന്റെ അനാഫോറായിൽ നാലാം തുബ്ദേനിൽ വൈദികന്റെ പ്രാർത്ഥന ശ്രദ്ധേയമാണ്: "അസാദ്ധ്യ കാര്യങ്ങൾക്ക് കഴിവുള്ളവനായ കർത്താവേ: സ്വർഗ്ഗത്തിൽ പേരെഴുതപ്പെട്ടിരിക്കുന്ന ആദ്യജാതന്മാരുടെ സംഘങ്ങളോടു ഞങ്ങളെ നീ ചേർക്കണമെ എന്ന് നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. തിരുമുമ്പാകെ അവർ ഞങ്ങളെ ഓർക്കുന്നതിനും, ഈ ആത്മീയ ബലിയിൽ ഞങ്ങളോടുകൂടെ അവർ സംബന്ധിക്കുന്നതിനും വേണ്ടി ഞങ്ങൾ അവരെ ഓർക്കുന്നു. അതുമൂലം ജീവനുള്ളവരുടെ സംരക്ഷണവും........ വിശ്വാസികളായി നിദ്ര പ്രാപിച്ചവരുടെ ആശ്വാസവും ഉണ്ടാകണമെ."

സഭയുടെ അടിസ്ഥാനവിശ്വാസ സത്യങ്ങൾ ആരാധനയുടെ ഘടനയിലും, പ്രാർത്ഥനകളിലും പ്രതിഫലിച്ചു കാണാം. സെമിനാരികളിൽ പാഠ്യവിഷയമാകുന്നതിനും, അക്കാഡമിക് സെമിനാറുകളിൽ ചർച്ച ചെയ്യുന്നതിനും പുസ്തകങ്ങളായി പ്രസിദ്ധീകരിക്കുന്നതിനും മാത്രമുള്ളതാണ് ദൈവശാസ്ത്രം എന്ന് പൗരസ്ത്യ പാരമ്പര്യം കരുതുന്നില്ല. പ്രാർത്ഥിക്കുന്ന ഒരു സമൂഹത്തിന്റെ ഈശ്വരാനുഭവമാണ് വേദശാസ്ത്രത്തിന്റെ ഉള്ളടക്കം. വിശ്വാസബോധനത്തിന് കാലോചിതമായ ശൈലി അന്വേഷിക്കുന്നത് വേദശാസ്ത്രത്തിന്റെ പ്രധാന ചുമതലകളിലൊന്നാണ്. ദൈവത്തിന്റെ ഔന്നത്യത്തിനും മഹത്വത്തിനും അനുയോജ്യമായ വാക്കുകൾ തേടുന്നത്, മറ്റൊരു ചുമതലയാണ്. അത്തരം വാക്കുകൾ ദൈവത്തെ മഹത്വപ്പെടുത്തുവാൻ പ്രാർത്ഥനയിലാണ് ഉപയോഗിക്കേണ്ടതെന്ന് പൗരസ്ത്യ പാരമ്പര്യം അനുശാസിക്കുന്നു. ദൈവത്തിനും ദൈവമഹത്വത്തിനും അനുയോജ്യമായ ആരാധനാശൈലിയുടെ അന്വേഷണവും വേദശാസ്ത്രത്തിന്റെ ചുമതലകളിൽ ഉൾപ്പെടുന്നു.

1. വി. കുർബാനയ്ക്കു മുമ്പുള്ള പ്രൊമിയോൻ: (പാമ്പാക്കുട, 1986), പേജ് 43.
2. തത്സമയത്ത് വൈദികൻ നടത്തുന്ന രഹസ്യപ്രാർത്ഥന:-

   "ലോകങ്ങളുടെ രാജാവേ: നീ യഥാർത്ഥമായി പരിശുദ്ധനും ശുദ്ധീകരിക്കുന്നവനുമാകുന്നു. ഞങ്ങളുടെ കർത്താവായ നിന്റെ പുത്രൻ യേശുമിശിഹാ പരിശുദ്ധനാകുന്നു. നിന്റെ നിഗൂഢ കാര്യങ്ങൾ അന്വേഷിക്കുന്നവനായ നിന്റെ പരിശുദ്ധ റൂഹായും പരിശുദ്ധനാകുന്നു."
3. ചില കൈയെഴുത്തു പ്രതികളിൽ 'തോമ്മാശ്ലീഹായുടെ ക്രമം' എന്ന പേരാണ് നൽകിയിരുന്നത്.
4. 1932-ൽ പാമ്പാക്കുട നിന്നും പ്രസിദ്ധീകരിച്ച സുറിയാനി കുർബാനതക്സായിൽ ഈ ക്രമം ചേർത്തിട്ടുണ്ട്.
5. Cyril of Jerusalem, Mystagogical Catechesis V, B: "Then, after the spiritual sacrifice, the bloodless service, is completed, over that sacrifice of propitiation we entreat God for the common peace of the Churches, for

the welfare of the world; for kings; for soldiers and allies; for the sick; for the afficted; and, in a word, for all who stand in need of succour we all pray and offer this sacrifice.”

# 1
# ആരാധനവർഷം

ത്രിത്വത്തിൽ രണ്ടാമനായ പുത്രൻ തമ്പുരാന്റെ ജഡധാരണ നാളുകളിലെ സുപ്രധാന സംഭവങ്ങളെ ധ്യാനിച്ച് ദൈവികരാകുവാനും, അനേകരെ ആ അനുഭവത്തിലേക്ക് ആകർഷിക്കുവാനുതകുന്ന വിധത്തിലുമുള്ള ആരാധനാസംവിധാനമാണ് സഭാപിതാക്കന്മാർ ക്രമീകരിച്ചിരിക്കുന്നത്. കർത്താവ് സ്വർഗ്ഗാരോഹണം ചെയ്യുന്ന സമയത്ത് വെള്ളവസ്ത്രം ധരിച്ച രണ്ട് പുരുഷന്മാർ, അവിടെ ഉണ്ടായിരുന്ന ശ്ലീഹന്മാരോട് ഇപ്രകാരം പറഞ്ഞു: 'നിങ്ങളെ വിട്ട് സ്വർഗ്ഗാരോഹണം ചെയ്ത ഈ യേശുവിനെ സ്വർഗ്ഗത്തിലേക്ക് പോകുന്നവനായി നമ്മൾ കണ്ടതുപോലെ തന്നെ അവൻ വീണ്ടും വരും' (അപ്പോ. 1: 11). അതുകൊണ്ട് കർത്താവിന്റെ വരവ് ആസന്നമാണെന്ന് രണ്ടാം നൂറ്റാണ്ടിന്റെ അവസാനം വരെ ക്രിസ്തീയസഭ വിശ്വസിച്ചിരുന്നു. എന്നാൽ മൂന്നും നാലും നൂറ്റാണ്ടുകളിൽ ചരിത്രത്തിന്റെ അന്ത്യം വിദൂരഭാവിയിൽ സംഭവിപ്പാനിരിക്കുന്ന ഒന്നായി സഭ പഠിപ്പിച്ചു. കർത്താവിന്റെ വരവിനെക്കുറിച്ചുള്ള ആ വിശ്വാസം ആരാധനയുടെ വളർച്ചയിൽ പ്രധാനപ്പെട്ട പങ്കു വഹിച്ചിട്ടുണ്ട്. കർത്താവിന്റെ വരവിനായി കാത്തിരിക്കുന്നതിനേക്കാൾ കർത്താവിന്റെ സാന്നിദ്ധ്യം ആരാധനയിലൂടെ അനുഭവിച്ചറിയുവാൻ സഭാപിതാക്കന്മാർ വിശ്വാസികളെ ഉദ്ബോധിപ്പിച്ചു.[1] കർത്താവിന്റെ ജഡധാരണനാളുകളിലെ പ്രധാന സംഭവങ്ങൾ അനുസ്മരിക്കുന്ന പെരുന്നാളുകൾ വർഷം തോറും ഈ സാഹചര്യത്തിലാണ് ഉണ്ടായത്.

### ആരാധനാവർഷ ഉത്ഭവം

കർത്താവിന്റെ രക്ഷാകര ചരിത്രത്തെ ഓരോ കാലത്തും ഓരോ ദേശത്തും ജീവിക്കുന്ന ദൈവജനത്തിന് അനുഭവവേദ്യമാക്കത്തക്കവിധം അവതരിപ്പിക്കുന്ന ക്രമീകരണമാണ് ആരാധനാവർഷം. ഒരു ആരാധനാവർഷത്തിൽ കർത്താവിന്റെ ജനനം, സ്നാനം, പരസ്യശുശ്രൂഷ, മരണം, പുനരുത്ഥാനം, സ്വർഗ്ഗാരോഹണം എന്നീ സംഭവങ്ങൾ അനുഭവവേദ്യമാക്കിത്തീർക്കുവാനുള്ള വേദിയായി ആരാധനാവർഷം തീർന്നു. ആ ജീവിത സംഭവങ്ങളുടെ ആഘോഷത്താൽ കാലവും ദേശവും ശുദ്ധീകരിക്കപ്പെടുന്നുവെന്ന് സഭയ്ക്ക് ബോദ്ധ്യമായി. സഭാകലണ്ടറിന്റെ ഉത്ഭവം ഇങ്ങനെയാണ്.

കർത്താവിനോടുകൂടി ജീവിക്കുവാൻ വിശ്വാസികളെ സഹായിക്കുകയാണ് ആരാധനാവർഷത്തിന്റെയും സഭാകലണ്ടറിന്റെയും ലക്ഷ്യം. വിശ്വാസസത്യങ്ങൾ വിദ്യാഭ്യാസമില്ലാത്ത വിശ്വാസികൾക്ക് ലഭിക്കുവാനുള്ളതായ ഒരു സന്ദർഭമായിട്ട് ഇത് പരിണമിക്കുന്നു. ക്രിസ്തീയാരാധ

നയുടെ ഉത്ഭവത്തിലും വളർച്ചയിലും യഹൂദമതത്തിന്റെ ഗണനീയമായ ഒരു സ്വാധീനമുണ്ട്. ക്രിസ്തീയാരാധനാവർഷവും പെരുന്നാളുകളും വികാസം പ്രാപിച്ചതിൽ യഹൂദമതത്തിന് സാരമായ പങ്കുണ്ട്. യഹൂദമത കലണ്ടറിന്റെ കേന്ദ്രം ശാബതായിരുന്നുവെങ്കിൽ ക്രിസ്തീയസഭയിലെ ആരാധനാവർഷത്തിന്റെ പ്രധാന ദിവസങ്ങൾ ഞായറാഴ്ചയും ഉയിർപ്പു പെരുന്നാളുമാണ്.

ആരാധനാവർഷത്തെ വിവിധ കാലങ്ങളായി തിരിച്ച്, ഓരോ ഘട്ട ത്തിലും വരുന്ന പെരുന്നാളിന്റെയും അതിനെത്തുടർന്നുവരുന്ന ഞായറാ ഴ്ചകളുടെയും ആരാധനാക്രമത്തിലെ ധ്യാനചിന്തകളും അന്നത്തെ വേദ ഭാഗങ്ങളും പ്രദാനം ചെയ്യുന്ന സന്ദേശം ജീവിതത്തിൽ സ്വാംശീകരിച്ച് പരിശുദ്ധ സഭയുടെ കെട്ടുപണിക്ക് ഓരോരുത്തരും മുഖാന്തിരമാകണം. ഏതാണ്ട് ഏഴ് ആഴ്ചകൾ വീതമുള്ള ഏഴ് കാലങ്ങൾ: സുവാർത്താകാലം (സുബോറോ), തിരുജനന - ഉദയകാലം, വലിയനോമ്പു കാലം, ഉയിർപ്പു കാലം, പെന്തിക്കോസ്തികാലം, ശ്ലീഹാകാലം, സ്ലീബാകാലം എന്നിവ യാണ് അവ. ആരാധനാവർഷം ആരംഭിക്കുന്ന കൂദോശീത്തോയും[2] അതി നെത്തുടർന്നു വരുന്ന ഹൂദോശീത്തോ ഞായറാഴ്ചയും ഒരുക്കകാലങ്ങൾ എന്ന പേരിലാണ് അറിയപ്പെടുന്നത്. ഈ കാലഘട്ടം കൂടാതെയാണ് മേൽപ്പറഞ്ഞ ഏഴു കാലങ്ങൾ.[3] സഭാവർഷം ആദ്യം ക്രമപ്പെടുത്തിയത് യേരുശലേം സഭയിൽ നാലാം നൂറ്റാണ്ടിലാണ് എന്നഭിപ്രായമുണ്ട്. മലങ്കര സഭയിൽ ഇപ്പോൾ നിലവിലുള്ളത് അന്ത്യോക്യൻ സഭയിലെ ആരാധനാ വർഷക്രമമാണ്.

**ഒരുക്കകാലം**

'കൂദോശീത്തോ' എന്നത് 'കാദേശ്', 'ഈത്തോ' എന്ന രണ്ട് സുറി യാനിവാക്കുകളുടെ ലോപിതരൂപമാണ്. കാദേശിന് ശുദ്ധീകരണമെന്നും ഈത്തോയ്ക്ക് സഭ അഥവാ പള്ളി എന്നുമർത്ഥം. കൂദോശീത്തോ ദിനത്തിൽ, സഭയുടെ ശുദ്ധീകരണ പെരുന്നാളിൽക്കൂടി സഭാമക്കളുടെ വിശുദ്ധീകരണവും, ഹൂദോശീത്തോ ഞായറാഴ്ചയിൽ വിശ്വാസികളായ എല്ലാവരുടെയും പുതുക്കവും സമർപ്പണവുമാണ് പ്രതീക്ഷിക്കുന്നത്. ഹൂദോസ് എന്ന വാക്കിന് നവീകരണം, സമർപ്പണം എന്നെല്ലാം അർത്ഥ മുണ്ട്. ശുദ്ധീകരിക്കപ്പെട്ട സഭാമക്കളെ പുതുക്കത്തിന്റെ അനുഭവത്തിൽ ക്കൂടി നവീകരിച്ച് കർത്താവിന്റെ തിരുജനനത്തിന് പങ്കാളികളാക്കുവാൻ ഒരുക്കുകയാണ് ഈ 'ഒരുക്കകാല' ശുശ്രൂഷകൾ.

**ഒരുക്കകാല വായനകളുടെ സന്ദേശം**

സഭാസ്ഥാപനമാണ് വായനാഭാഗങ്ങളുടെ പ്രമേയം. സമാഗമനകൂടാര ത്തിന്റെയും, യെറുശലേം ദേവാലയത്തിന്റെയും സ്ഥാപനത്തെക്കുറിച്ചുള്ള

പഴയനിയമ ഭാഗങ്ങളും വായിക്കുന്നു. പഴയനിയമ യിസ്രായേലിന്റെ ആദ്ധ്യാത്മികജീവിതത്തിന്റെ കേന്ദ്രബിന്ദു സമാഗമനകൂടാരവും, യേരുശലേം ദേവാലയവുമാണ്. കാരണം, യഹോവയാം ദൈവത്തിന്റെ സാന്നിദ്ധ്യത്തിന്റെ പ്രതീകങ്ങളായിരുന്നു സാക്ഷ്യകൂടാരവും, സമാഗമനകൂടാരത്തിന്റെ ഉപകരണങ്ങളും, അവ സൂക്ഷിച്ചിരുന്ന യേരുശലേം ദേവാലയവും.

ക്രിസ്തീയസഭയുടെ സ്വഭാവം അപഗ്രഥിക്കുവാൻ യഹൂദമതവിശ്വാസത്തിന്റെ പശ്ചാത്തലം അനിവാര്യമാണ്. യഹൂദജാതിയുടെ മതവിശ്വാസത്തിന്റെ മുഖമുദ്രയാണ് സീനായ് മലയിൽ വച്ച് മോശ മുഖാന്തിരം യഹോവയാം ദൈവവും ഇസ്രയേൽ ജാതിയും തമ്മിൽ ഉണ്ടാക്കിയ ഉടമ്പടി.[1] എന്നാൽ ഈ ഉടമ്പടിയിൽ നിന്ന് വ്യതിചലിച്ചുകൊണ്ട് മതജീവിതം നയിച്ച യിസ്രയേൽ ചരിത്രമാണ് പഴയനിയമം പ്രദാനം ചെയ്യുന്നത്. ദൈവസന്നിധിയിൽ നിന്നകന്നുപോയ യിസ്രയേൽജാതിക്ക് പീഡയും കഷ്ടതയും അനുഭവിക്കേണ്ടി വന്നു. ന്യായാധിപന്മാരും രാജാക്കന്മാരും പ്രവാചകന്മാരും കാലാകാലങ്ങളിൽ എഴുന്നേറ്റ് അവരെ രക്ഷിക്കുമ്പോൾ അവർക്ക് ഉത്തമമായ ഒരു ബോദ്ധ്യമുണ്ട്, മ്ശിഹാ എന്നൊരാൾ വന്ന് അവരെ വീണ്ടെടുക്കുമെന്ന്. ആ മ്ശിഹായ്ക്കു വേണ്ടി അവർ കാത്തിരിക്കുകയും ചെയ്തു.

ക്രിസ്തീയസഭയുടെ ആവിർഭാവത്തോടു കൂടി യേശുക്രിസ്തു യഹൂദന്മാർ കാത്തിരുന്ന മശിഹായാണെന്നും, ക്രിസ്തീയസഭ ദൈവം തിരഞ്ഞെടുത്ത പുതിയനിയമ യിസ്രയേലാണെന്നും അപ്പോസ്തോലികസഭ പ്രഖ്യാപിച്ചു. അതായത്, ലോകജനതയോട് ദൈവത്തിന്റെ സ്നേഹവും രക്ഷയും പ്രഖ്യാപിക്കുവാൻ പഴയനിയമ യഹൂദസഭ പരാജയപ്പെട്ട സ്ഥാനത്ത് പുതിയനിയമ യിസ്രയേലാകുന്ന ക്രിസ്തീയസഭയെ ദൈവം തെരഞ്ഞെടുത്തു.

## സമാഗമനകൂടാരവും യേരുശലേം ദേവാലയവും

കനാൻ ദേശത്തേക്കുള്ള യാത്രയ്ക്കിടയിൽ യിസ്രയേൽക്കാർ സീനായ് മരുഭൂമിയിൽ വച്ച് സമാഗമനകൂടാരം ഉണ്ടാക്കി. ദൈവവും മനുഷ്യനും തമ്മിൽ കണ്ടുമുട്ടുന്ന സ്ഥലമാണ് സമാഗമനകൂടാരം. അതായത്, ദൈവത്തിന് യിസ്രായേൽക്കാരുടെ മദ്ധ്യേ വസിക്കാനുള്ള ഇടവും, യിസ്രായേൽക്കാർക്ക് ദൈവത്തെ അഭിമുഖീകരിക്കുവാനുള്ള മന്ദിരവുമാണ് സമാഗമനകൂടാരം. 'ഞാൻ അവരുടെ നടുവിൽ വസിക്കുവാൻ അവർ എനിക്ക് ഒരു വിശുദ്ധ മന്ദിരം ഉണ്ടാക്കേണം' (പുറ. 25:8). സമാഗമനകൂടാരം ദൈവം വസിക്കുന്ന മന്ദിരമാണ്. ഭൂമിയിൽ ദൈവത്തിന്റെ ഭവനമായിരുന്നു സമാഗമനകൂടാരം. സമാഗനകൂടാരത്തിനു പകരം ഏകദേശം 500 വർഷങ്ങൾക്കുശേഷം ശലോമോൻ യഹോവയ്ക്ക് പണിത[1] ദേവാലയവും

യഹോവ തന്റെ തേജസ്സുകൊണ്ട് നിറച്ചു (2 ദിന. 5:13, 14). ശലോമോൻ യഹോവയുടെ യാഗപീഠത്തിനു മുമ്പിൽ നിന്ന് ഇപ്രകാരം പ്രാർത്ഥിച്ചു: 'അടിയൻ ഈ സ്ഥലത്തുവച്ച് കഴിക്കുന്ന പ്രാർത്ഥന കേൾക്കേണ്ടതിന് നിന്റെ നാമം ഉണ്ടായിരിക്കുമെന്ന് നീ അരുളിച്ചെയ്ത സ്ഥലമായ ഈ ആലയത്തിലേക്ക് രാവും പകലും തൃക്കൺപാർത്തരുളണമെ.... ഈ സ്ഥലത്തുവച്ച് പ്രാർത്ഥിക്കുവാനിരിക്കുന്ന അടിയന്റെയും.... നിന്റെ വാസ സ്ഥലമായ സ്വർഗ്ഗത്തിൽ കേൾക്കണമെ.....' (1 രാജാ. 8:22-53). അതായത്, മനുഷ്യരുടെ മദ്ധ്യേ അപരിമേയനും അപരിമിതനുമായ ദൈവം വസിക്കുന്ന ഒരു സ്ഥലമാണ് ദേവാലയം. എന്നാൽ യിസ്രയേൽ ജനം ദൈവത്തെ വിട്ടുപിരിഞ്ഞതോടെ ദൈവത്തിന്റെ തേജസ്സും സാന്നിദ്ധ്യവും അപ്രത്യക്ഷമാകുകയും ജാതികൾ അതിനെ ഉന്മൂലനാശം വരുത്തുകയും ചെയ്തു (2 രാജാ. 25).

## ദൈവാലയവും ക്രിസ്തുവിന്റെ ശരീരവും

കല്ലും മണ്ണും കൊണ്ടുള്ള സ്ഥാനത്ത് ഒരു ആത്മീയദേവാലയം രൂപം കൊള്ളുമെന്ന് യേശു പഠിപ്പിച്ചു (യോഹ. 2:13-22). പെസഹാ പെരുന്നാളിനോടനുബന്ധിച്ച് യേശുക്രിസ്തു യേരുശലേം ദേവാലയത്തിൽ നിന്ന് കാള, ആട്, പ്രാവ് എന്നിവയെ വിൽക്കുന്നവരെ പുറത്താക്കിക്കൊണ്ട് ദേവാലയശുദ്ധീകരണ പ്രക്രിയ നിർവ്വഹിച്ചു. ഈ മന്ദിരം പൊളിക്കുവിൻ, ഞാൻ മൂന്നു ദിവസത്തിനകം അതിനെ പണിയുമെന്ന് ഉത്തരം പറഞ്ഞു. യഹൂദന്മാർ അവനോട് ഈ മന്ദിരം നാൽപ്പത്താറു സംവത്സരം കൊണ്ടു പണിതിരിക്കുന്നു. നീ മൂന്നു ദിവസത്തിനകം അതിനെ പണിയുമോ എന്നു ചോദിച്ചു. അവനോ തന്റെ ശരീരം എന്ന മന്ദിരത്തെക്കുറിച്ചത്രേ പറഞ്ഞത്. അവനിത് പറഞ്ഞുവെന്ന് അവൻ മരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേറ്റ ശേഷം ശിഷ്യന്മാർ ഓർത്തു; യേശു പറഞ്ഞ വചനവും വിശ്വസിച്ചു. (യോഹ. 2:19, 20). തന്റെ ശരീരമെന്ന മന്ദിരം പൊളിക്കപ്പെട്ടാൽ മൂന്നു നാൾ കൊണ്ട് താൻ അതിനെ പണിയും അഥവാ താൻ മരിച്ചാൽ മൂന്നാം നാൾ ഉയിർത്തെഴുന്നേൽക്കുമെന്ന് കർത്താവ് പറഞ്ഞതിനെ യഹൂദന്മാർക്ക് മനസ്സിലായത്, യേരുശലേം ദേവാലയം പൊളിച്ചാൽ മൂന്നു ദിവസം കൊണ്ട് പണിയുവാൻ കഴിവുണ്ടെന്ന് ക്രിസ്തു അവകാശപ്പെട്ടു എന്നാണ്.

യേരുശലേം ദേലാലയ ശുദ്ധീകരണപ്രക്രിയയിൽ ആടുമാടുകളെ പുറത്താക്കുന്നതിൽക്കൂടി ബലിയനുഷ്ഠാനങ്ങൾക്ക് ഇനി പ്രസക്തിയില്ല എന്ന് യേശുക്രിസ്തു വെളിപ്പെടുത്തുന്നു. അവയുടെ സ്ഥാനത്ത് പുതിയ ഒരാലയവും അതിൽ ആത്മീയയാഗങ്ങളും സ്ഥാപിക്കപ്പെടുകയാണ്. പഴയനിയമ ദേവാലയത്തിന്റെ പ്രസക്തി കുറഞ്ഞു. പുതിയനിയമ ദേവാലയം കല്ലും മണ്ണും അല്ല; മനുഷ്യഹൃദയങ്ങളാണ്.

യേശുവിന്റെ പുനരുത്ഥാനശേഷം സംജാതമാകുന്ന ക്രിസ്തീയസഭ യാണ് യേശുതമ്പുരാന്റെ പഠിപ്പിക്കലിൽ ഉൾക്കൊണ്ടിരുന്നത്. പരിശുദ്ധാ ത്മാവിനെ പ്രാപിച്ച ആദിമസഭയിലെ അംഗങ്ങളിലേക്കും യഹൂദമതനേതൃ ത്വത്തിലേക്കും ഈ ആശയം സംവേദനം ചെയ്യുവാൻ പത്രോസ് ശ്ലീഹാ ധൈര്യം കാണിച്ചു. വീട് പണിയുന്നവരായ നിങ്ങൾ തള്ളിക്കളഞ്ഞിട്ട് കോണിന്റെ മൂലക്കല്ലായിത്തീർന്ന കല്ല് ഇവൻ - ക്രിസ്തു - തന്നെ (അ. പ്ര. 4:11). ഈ ആശയം തന്നെ പത്രോസ് ശ്ലീഹാ തന്റെ ഒന്നാം ലേഖന ത്തിൽ വെളിപ്പെടുത്തുന്നുണ്ട് (1 പത്രോ. 2:5-7).

ക്രൈസ്തവസഭയുടെ പ്രഥമ രക്തസാക്ഷിയായ സ്തേഫാനോസ് ശെമ്മാശ്ശൻ തന്റെ മരണസമയത്ത് നടത്തിയ പ്രസംഗത്തിൽ ഇപ്രകാരം സൂചിപ്പിച്ചു: ‘ശലോമോൻ അവന് ദേവാലയം പണിതു. അത്യുന്നതൻ കൈപ്പണിയായതിൽ വസിക്കുന്നില്ല താനും’ (അപ്പോ. 7:47-48).

പൗലോസ് ശ്ലീഹായും ഈ ആശയം വിപുലപ്പെടുത്തി സഭ ദൈവ ത്തിന്റെ മന്ദിരമെന്ന് വിവരിക്കുന്നു (1 കോരി. 3:16, എഫേ. 2:21). 1 കൊരി. 3:16-17 ൽ നാം ഇങ്ങനെ വായിക്കുന്നു: ‘നിങ്ങൾ ദൈവത്തിന്റെ മന്ദിര മെന്നും ദൈവത്തിന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നുവെന്നും അറിയു ന്നില്ലയോ? ദൈവത്തിന്റെ മന്ദിരം നശിപ്പിക്കുന്നവരെ ദൈവം നശിപ്പിക്കും. ദൈവത്തിന്റെ മന്ദിരം വിശുദ്ധമല്ലോ. നിങ്ങളും അങ്ങനെ തന്നെ.’ കൊരി ന്തിലെ വിശ്വാസികളെ ദേവാലയവുമായി സാദൃശ്യപ്പെടുത്തി പൗലോസ് പറയുമ്പോൾ രണ്ടു തരത്തിലുള്ള വ്യാഖ്യാനം സാദ്ധ്യമാണ്. ഒന്ന്, കൊരി ന്തിലെ സഭ, ദൈവം വസിക്കുന്ന ആലയമാണെന്നുള്ളത്. രണ്ട്, ഓരോ ക്രിസ്ത്യാനിയും ദൈവം വസിക്കുന്ന ആലയമാണെന്നുള്ളത്.

നിങ്ങൾ ദൈവത്തിന്റെ മന്ദിരമെന്ന് കൊരിന്ത്യസഭയെക്കുറിച്ച് പൗലോസ് സൂചിപ്പിക്കുന്നു. തുടർന്ന് 1 കോരി. 6:15 -ൽ ‘നിങ്ങളുടെ ശരീര ങ്ങൾ ക്രിസ്തുവിന്റെ അവയവങ്ങളാണെന്ന് അറിയുന്നില്ലയോ’ എന്നു ചോദിക്കുന്നു. ഇവിടെ സൂചിപ്പിക്കുന്നത് വി. മാമോദീസായിലൂടെ പരിശു ദ്ധാത്മാവിനെ പ്രാപിക്കുന്ന വിശ്വാസിയെക്കുറിച്ചാണ്. അതുകൊണ്ട് ഓരോ ക്രിസ്ത്യാനിയും താൻ ദൈവം നിവസിക്കുന്ന ആലയമാണെന്നോർക്കണം. കല്ലും മണ്ണും കൊണ്ടുള്ള ദേവാലയത്തേക്കാൾ പ്രധാനമായും കരുതേ ണ്ടത് നമ്മുടെ ശരീരമാകുന്ന ദൈവമന്ദിരത്തെയാണ്.

പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ദേവാലയത്തെ ക്കുറിച്ച് ചെയ്ത പ്രഭാഷണത്തിൽ നിന്ന്:- ‘ദേവാലയം ദൈവത്തിന്റെ സൗന്ദര്യത്തിന്റെ ഒരു പ്രതീകമായി നമ്മുടെ ഇടയിൽ നിൽക്കണം. പക്ഷേ ദേവാലയം എന്നു പറയുന്നത് കല്ലും മണ്ണും മരവും കൊണ്ട് കെട്ടി ഉണ്ടാക്കുന്നതാണ്. അതിന് നിത്യമായ സൗന്ദര്യം ഒന്നുമില്ല. നിത്യമായ

സൗന്ദര്യത്തിന്റെ പ്രതീകമാണ് ദേവാലയം. ........ നമ്മുടെ ദേവാലയങ്ങളെല്ലാം തകർക്കുകയും മറ്റും ചെയ്താൽ എന്തു സംഭവിക്കും? ഒന്നും സംഭവിക്കുകയില്ല. കാരണം യഥാർത്ഥ ദേവാലയം എന്നു പറയുന്നത് നാം തന്നെയാണ്. നമ്മിലാണ് യഥാർത്ഥമായ സൗന്ദര്യവും ഭംഗിയും കാണേണ്ടത്. ക്രിസ്ത്യാനികളുടെ സമൂഹമാണ് ദൈവത്തിന്റെ ശരീരം, ദൈവത്തിന്റെ ആലയം, ദൈവത്തിന്റെ മന്ദിരം. നാമാണ് ആ മന്ദിരത്തിലെ കല്ലുകൾ. നാം പരസ്പരം അനുയോജ്യമായി സ്നേഹത്തിലും സമാധാനത്തിലും ജീവിക്കുമ്പോൾ അതാണ് ദൈവത്തിന്റെ യഥാർത്ഥ മന്ദിരം. അതിനെ ഒന്നും ചെയ്യുവാൻ ആർക്കും ഒക്കുകയില്ല. കൊല്ലാനൊക്കും. കൊന്നാലും ആ മന്ദിരം തീർന്നുപോകുകയില്ല. അത് നിത്യമായ മന്ദിരമാണ്, ദൈവത്തിന്റെ മന്ദിരമാണ്. ക്രിസ്തുവിന്റെ ശരീരത്തിലേക്ക് ഒട്ടിച്ചേർക്കപ്പെട്ടിട്ടുള്ള കല്ലുകളാകുന്ന, ജീവനുള്ള കല്ലുകളാകുന്ന, നമ്മെക്കൊണ്ട് കെട്ടിപ്പടുക്കപ്പെട്ടിട്ടുള്ള മന്ദിരമാണ്.'[1] ഇവിടെ മെത്രാപ്പോലീത്താ വിവക്ഷിക്കുന്നത് യഥാർത്ഥ ദൈവാലയം എന്നു പറയുന്നത് ക്രിസ്തുശിഷ്യരാണ്. അവരിലാണ് യഥാർത്ഥ സൗന്ദര്യവും ഭംഗിയും കാണേണ്ടത്. ക്രിസ്ത്യാനികളുടെ സമൂഹമായ സഭ – ദൈവത്തിന്റെ ശരീരം – സ്നേഹത്തിലും സമാധാനത്തിലും ജീവിക്കണം.

## ദൈവാലയവും ക്രിസ്ത്യാനിയും ദൈവസാന്നിദ്ധ്യവാഹി

ഈ ആശയം അഭിവന്ദ്യ ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തന്റെ ഒരു പഠനത്തിൽ വ്യക്തമാക്കുന്നുണ്ട്.[1] 'സ്ഥലകാല സങ്കൽപ്പങ്ങൾക്കതീതമായ ദൈവം, ഒരു പിതാവ് തന്റെ മക്കളോട് എന്ന പോലെ ഇടപെടുന്നതിന് ഒരു സ്ഥലവും കാലവും തെരഞ്ഞെടുക്കുന്നു. മദ്ബഹാ കൂദാശ ചെയ്യുന്ന സന്ദർഭത്തിൽ വി. ത്രോണോസ് വി. മൂറോൻ കൊണ്ട് റൂശ്മാ ചെയ്ത് തൈലം പൂശി അഭിഷേകം ചെയ്യുന്നു. തുടർന്ന് മദ്ബഹായും പള്ളിയും മൂറോൻ തൈലം കൊണ്ട് മുദ്രയിട്ട് ശുദ്ധീകരിച്ച് പ്രതിഷ്ഠിക്കുന്നു.'

മണ്ണും കല്ലും കൊണ്ട് നിർമ്മിച്ച പള്ളി വി. മൂറോൻ തൈലം കൊണ്ട് അഭിഷേകം ചെയ്ത് മുദ്രയിടുന്നതിന്റെ അർത്ഥം നമ്മുടെ സാധാരണ ബുദ്ധിക്ക് ഗ്രഹിക്കാൻ വിഷമമായിരിക്കും. പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിൽ ഈ അനുഷ്ഠാനത്തിന് പ്രത്യേകമായ പ്രാധാന്യമുണ്ട്. പള്ളി വെറുമൊരു മന്ദിരമല്ല. വി. മൂറോൻ കൊണ്ട് അഭിഷേകം ചെയ്ത് മുദ്രയിടുന്നതു വഴി ദേവാലയം ദൈവസാന്നിദ്ധ്യം സൂചിപ്പിക്കുക മാത്രമല്ല ദൈവവാഹിയായി, ദൈവനിവാസസ്ഥാനമായി മാറുകയാണ്. മാമോദീസായുടെ സന്ദർഭത്തിൽ സ്നാനാർത്ഥികളെ മൂറോൻ കൊണ്ട് അഭിഷേകം ചെയ്യുന്നുണ്ടല്ലോ. ലോകത്തിൽ ദൈവസാന്നിദ്ധ്യം വഹിക്കാൻ അവർ അഭിഷേകം

ചെയ്യുന്നു. വിശ്വാസികൾ അഭിഷിക്തരാകുന്നത് ലോകത്തിൽ ദൈവ സാന്നിദ്ധ്യം വഹിക്കുവാനാണ്.

ദൈവത്തിന്റെ സവിശേഷ സാന്നിദ്ധ്യമാണ് ദേവാലയവും വിശ്വാസിയും. വിശ്വാസിയെ മാറ്റിനിർത്തി ദേവാലയത്തെക്കുറിച്ച് ചിന്തിക്കുവാൻ സാദ്ധ്യമല്ല. രണ്ടും പരസ്പരപൂരകങ്ങളാണ്. മറ്റൊരുവിധത്തിൽ പറഞ്ഞാൽ ദേവാലയത്തിലെ ദൈവസാന്നിദ്ധ്യം അനുഭവിച്ചറിയുന്ന വിശ്വാസി ദൈവത്തിന്റെ നിവാസമായ ദേവാലയമാണ്. ദൈവനിവാസം അനുഭവിച്ചറിയാൻ കഴിയുന്ന വിശ്വാസിക്ക് മാത്രമേ ദേവാലയത്തിലെ ദൈവസാന്നിദ്ധ്യവും തിരിച്ചറിയുവാൻ കഴിയൂ. ഒരർത്ഥത്തിൽ രണ്ടും ഒന്നു തന്നെയാണ്. ഒരേ അനുഭവത്തിന്റെ രണ്ടു തലങ്ങൾ. അല്ലെങ്കിൽ രണ്ടു തലങ്ങളിലൂടെ ഒരേ അനുഭവത്തിലേക്കുള്ള വളർച്ച.

1. *ആത്മാവിലും സത്യത്തിലും*: ഫാ. ഡോ. ബി. വർഗീസ്, പേജ് 93, കോട്ടയം, 1987.
2. ഒക്ടോബർ 30-ാം തീയതിക്കും നവംബർ 5-ാം തീയതിക്കും ഇടയിൽ വരുന്ന ഞായറാഴ്ചയാണ് കൂദോശീത്തോ.
3. ചില പണ്ഡിതന്മാർ ജനനപെരുന്നാൾ, ദനഹ, ഈസ്റ്റർ, സ്വർഗ്ഗാരോഹണം, പെന്തിക്കോസ്തി, കൂടാരപെരുന്നാൾ, ദൈവമാതാവിന്റെ വാങ്ങിപ്പ്, സ്ലീബാ പെരുന്നാൾ എന്നിവയെ കേന്ദ്രീകരിച്ചുള്ള എട്ട് ഘട്ടങ്ങളാണ് സഭാ വർഷത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നത്.

   നാലാം ശതകത്തിൽ പുനരുത്ഥാനത്തിന്റെ അർത്ഥവ്യാപ്തി കൂടുതൽ മനസ്സിലായി. വലിയ നോമ്പും കഷ്ടാനുഭവ ആഴ്ചയും കൃംതാ വാരവും സ്വർഗാരോഹണവും പെന്തിക്കൊസ്തിയുമെല്ലാം ഉയിർപ്പുകാലത്തിന്റെ പരിധിയിൽ വന്നു. പിന്നീട് യൽദോയും ദനഹായും പ്രത്യേക കാലമായി രൂപപ്പെട്ടു. ദനഹായാണ് യൽദോയെ അപേക്ഷിച്ച് പൗരാണികവും പൗരസ്ത്യവും.
4. പുറപ്പാടു പുസ്തകം പത്തൊമ്പതാം അദ്ധ്യായത്തിൽ ഉടമ്പടി നാടകീയമായി സ്ഥാപിക്കുന്നു. 20-23 വരെയുള്ള അദ്ധ്യായങ്ങളിൽ യഥാർത്ഥ നിയമം ഉൾക്കൊള്ളുന്നു - ദൈവവും യിസ്രയേലും തമ്മിലുള്ള ഒരു ഉടമ്പടി. 24-ാം അദ്ധ്യായത്തിൽ നിയമം ഉറപ്പിക്കപ്പെടുന്നു. ഉടമ്പടി എന്നതിന്റെ പര്യായപദമാണ് നിയമം. ഈ ആറദ്ധ്യായങ്ങളിൽ നടന്ന കാര്യങ്ങളാണ് പഴയനിയമത്തിന്റെ തുടർന്നുള്ള ഭാഗങ്ങൾ പടുത്തുയർത്തുന്നത്. നൂറ്റാണ്ടുകൾക്കുശേഷം വി.വേദപുസ്തക എഴുത്തുകാർ നിയമം എന്ന ആ പര്യായപദം യേശുക്രിസ്തുവുമായുള്ള ബന്ധത്തിൽ പ്രയോഗിച്ചു (1 കോരി. 11:25). സീനായ് മലയിൽ ദൈവവുമായി ആരംഭിച്ച ആ നിരപ്പിന്റെ ശുശ്രൂഷ യേശുക്രിസ്തുവിൽ നിവർത്തിയായി.
5. ശലോമോൻ പണിത ദൈവാലയം, ബാബേൽ രാജാവായ നെബൂഖദ്നേസർ ബി.സി. 597-ൽ നശിപ്പിച്ചു. ഈ ദൈവാലയം എസ്രായുടെയും സെരൂ

ബ്ബാബേലിന്റെയും കീഴിൽ ഭാഗീകമായി പുതുക്കി പണിതു. പിന്നീട് യേശുവിന്റെ കാലത്ത് ഹെരോദാരാജാവ് അതു പുതുക്കിപണിതു. ശലോമോന്റെ മണ്ഡപത്തിൽ യേശു നടന്നതായി സുവിശേഷങ്ങളിൽ വായിക്കുന്നുണ്ട്. ആദിമസഭയും അവിടെ സമ്മേളിച്ചിട്ടുള്ളതായി കാണുന്നു (അപ്പൊ. 5:12). എ. ഡി. 70-ൽ ഈ ദൈവാലയം റോമൻ സൈന്യം നശിപ്പിച്ചു. ഇന്ന് അതിന്റെ സ്ഥാനത്ത് ഒരു മുസ്ലീം പള്ളിയാണ് സ്ഥിതിചെയ്യുന്നത്.

6. ക്രൂശിന്റെ വഴി: പൗലോസ് മാർ ഗ്രിഗോറിയോസ് Quoted in *New Vision New Humanity*, Page 67-68 ( Ed) Fr. T. P. Elias, Kottayam, 2000.

7. ഫാ.ഡോ. കെ. ജെ. ഗബ്രിയേൽ, *ആദ്ധ്യാത്മികതയുടെ യഥാർത്ഥ സ്രോതസ്സുകൾ*: ദേവാലയ അഭിഷേകവും ദൈവസാന്നിദ്ധ്യവും. 87-93, കോട്ടയം, 1999.

# 2

# നിങ്ങൾ എന്നെ ആരെന്നു പറയുന്നു?

## കൂദോശീത്തോ ഞായറാഴ്ച

(പുറ. 33:7-11, 40:17-38, യശ. 6:1-8 1 പത്രോ. 2:1-12, 1 കൊരി. 3:16,17, 6:15-20 മത്താ. 16; 13-23)

പഴമവായനയിൽ ശ്രദ്ധേയരായ രണ്ടു വ്യക്തികളെക്കുറിച്ച് പരാമർശിക്കുന്നു - ന്യായപ്രമാണദാതാവായ മോശയും, പ്രവാചകന്മാരിൽ മഹത്വമുള്ളവനായ യെശയ്യായും. ഇവർ ആരെന്നാൽ, സമാഗമനകൂടാരത്തിനകത്തു വച്ച് 'ഒരുത്തൻ തന്റെ സ്നേഹിതനോട് സംസാരിക്കുന്നതു പോലെ ദൈവത്തോട് അഭിമുഖമായി സംസാരിക്കുന്ന' മോശയെയും, (പുറ. 33:10, 11), 'ശുദ്ധിയില്ലാത്ത അധരങ്ങളുള്ള ജനത്തിനു നടുവിൽ വസിക്കുന്ന', 'നശിച്ച ഒരു മനുഷ്യനുമായ' യെശയ്യാ പ്രവാചകനും (യെശ. 6:1-8). ഇവർ രണ്ടുപേരും ദൈവവുമായി കണ്ടുമുട്ടുന്നത് ദൈവസാന്നിദ്ധ്യമുള്ള സമാഗമനകൂടാരത്തിനകത്തു വച്ചും ദൈവസിംഹാസനത്തിനു മുമ്പിൽ വച്ചുമാണ്.

യാഗപീഠത്തിൽ നിന്നുള്ളതായ തീക്കനൽ യെശയ്യാ പ്രവാചകന്റെ അധരത്തെ സ്പർശിച്ചപ്പോൾ അകൃത്യഭാരം മാറി പാപപരിഹാരം പ്രാപിച്ച്, 'ഞാൻ ആരെ അയയ്ക്കേണ്ടു? ആര് നമുക്കുവേണ്ടി പോകും?' എന്ന കർത്താവിന്റെ ചോദ്യത്തിന് 'അടിയനിതാ അടിയനെ അയക്കണമേ' എന്നു പറഞ്ഞ് തന്നെത്തന്നെ ദൈവത്തിന് സമർപ്പിക്കുന്നു. ദൈവസാന്നിദ്ധ്യം അനുഭവിക്കുന്ന മോശയും യെശയ്യാ പ്രവാചകനും ദൈവസാന്നിദ്ധ്യവാഹികളായ വ്യക്തികളായപ്പോൾ അവർക്ക് സമൂഹത്തെയും വ്യക്തികളെയും രൂപാന്തരപ്പെടുത്തുവാനും നേതൃത്വം കൊടുക്കുവാനും സാധിച്ചു. ആ പശ്ചാത്തലത്തിൽ മോശയും, യെശയ്യാപ്രവാചകനും ക്രിസ്തീയവിശ്വാസികളായ നമുക്ക് ഒരു ചൂണ്ടുപലകയാണ്; വ്യക്തിജീവിതത്തിലും കുടുംബജീവിതത്തിലും സാമൂഹ്യജീവിതത്തിലും. വടക്കെഭാഗം ശ്ലീഹാ വായനയിൽ (1 പത്രോ. 2:1-12) ദൈവസാന്നിദ്ധ്യം അനുഭവിക്കുന്ന വിശ്വാസികൾ ഒരാത്മീയഗൃഹമായി പണിയപ്പെടുമ്പോൾ അവർ അന്ധകാരത്തിൽ നിന്ന് അത്ഭുതപ്രകാശത്തിലേക്ക് നയിക്കപ്പെടുന്ന ഒരു ചിത്രം പരിശുദ്ധ പത്രോസ്ശ്ലീഹാ വരച്ചുകാണിക്കുന്നു. ക്രിസ്തുവിശ്വാസികൾ (സഭ) ജീവനുള്ള കല്ലുകൾ എന്ന പോലെ ആത്മികഗൃഹമായി യേശുക്രിസ്തു മുഖാന്തിരം പണിയപ്പെടുന്നു.

മാമ്മോദീസാ സ്വീകരിക്കുന്നതിനു മുമ്പ് വിശ്വാസപഠിതാക്കളെ (Catachumans) മാമ്മോദീസായുടെ അർത്ഥം, ക്രിസ്ത്യാനിയായിരിക്കുന്നതിന്റെ ഉത്തരവാദിത്വം, പദവി എന്നിവയെക്കുറിച്ച് ഒരു പ്രഭാഷണം നടത്തിയതിനു ശേഷമാണ് അവർക്ക് മാമ്മോദീസാ നൽകുന്നത്. ഉയിർപ്പു ഞായറാഴ്ചയുടെ സന്ധ്യയ്ക്ക് മാമ്മോദീസാ സ്വീകരിക്കുവാൻ ആഗ്രഹിക്കുന്ന വിശ്വാസപഠിതാക്കൾക്കു വേണ്ടി പത്രോസ് ശ്ലീഹാ നടത്തിയ പ്രസംഗത്തിന്റെ വികസിതരൂപമായിട്ടാണ് പത്രോസിന്റെ ഒന്നാം ലേഖനത്തിന്റെ രചനാപശ്ചാത്തലം എന്ന് പൗരസ്ത്യ പിതാക്കന്മാർ സൂചിപ്പിക്കുന്നു. പത്രോസ് ശ്ലീഹായുടേതു മാത്രമായ ചില പ്രത്യേക സാദൃശ്യങ്ങൾ ശ്ലീഹാ ഈ ലേഖനത്തിൽ ഉപയോഗിക്കുന്നുണ്ട്. 'ജീവനുള്ള കല്ലുകളാൽ പണിയപ്പെട്ട സഭ' എന്ന ധാരണ പത്രോസിന് ലഭിച്ചത് കർത്താവിൽ നിന്നാണ്. സഭയെക്കുറിച്ച് വിവരിക്കുമ്പോൾ 'ജീവനുള്ള കല്ലുകളെന്നും' 'ഇടയനും ആടുകളുമെന്നും' മറ്റുമുള്ള പ്രയോഗങ്ങൾ പത്രോസിന്റെ പ്രത്യേക ശൈലിയാണ്. മൂലക്കല്ലായ യേശുക്രിസ്തുവിനോട് ചേർന്ന് നിൽക്കുന്ന വിശ്വാസിയുടെ സംഘം (സഭ) ആത്മീയഗൃഹമാണ്.

തെക്കുഭാഗത്തെ ശ്ലീഹായിൽ (1 കോരി. 3:16–17, 6:15–20) പൗലോസ് അപ്പോസ്തോലൻ 'നിങ്ങൾ ദൈവത്തിന്റെ മന്ദിരമാണെന്നു' പറയുന്നു. താൻ ക്രിസ്തീയസഭയെ പീഡിപ്പിച്ചുകൊണ്ട് നടന്ന സമയത്ത് ക്രിസ്തു സഭയ്ക്കുവേണ്ടി പ്രഥമ രക്തസാക്ഷിയായ സ്തേഫാനോസ് ശെമ്മാശ്ശനെ കല്ലെറിഞ്ഞവരുടെ വസ്ത്രം സൂക്ഷിച്ചത് ശൗൽ എന്ന ബാല്യക്കാരനായിരുന്നല്ലോ (അപ്പോ. 7:58). തൽസമയത്ത് കല്ലേറുകൊണ്ട് വേദനയനുഭവിക്കുന്ന സ്തേഫാനോസ് ശെമ്മാശ്ശന്റെ പ്രസംഗത്തിൽ 'ശലോമോൻ അവന് ഒരാലയം പണിതു. അത്യുന്നതൻ കൈപ്പണിയായതിൽ വസിക്കുന്നില്ല താനും.' (അപ്പോ. 7:47–48). ശൗൽ പൗലോസായി രൂപാന്തരപ്പെട്ടപ്പോൾ പഴയനിയമത്തിലെ ആലയത്തിന്റെ സ്ഥാനത്ത് മനുഷ്യശരീരം ദൈവത്തിന്റെ ആലയം (മന്ദിരം) ആയിത്തീരുന്നു. നിങ്ങൾ ദൈവാത്മാവ് വസിക്കുന്ന ദൈവത്തിന്റെ മന്ദിരമാണ്. ഒരു പടി കൂടി കടന്നു വിശ്വാസികളായ നമ്മുടെ ശരീരങ്ങൾ ക്രിസ്തുവിന്റെ അവയവങ്ങൾ ആകകൊണ്ട് അശുദ്ധിയിൽ നിന്നും ഒഴിഞ്ഞു വിശുദ്ധിയോടുകൂടി കർത്താവിനെ മഹത്വപ്പെടുത്തുവാൻ ഇവിടെ ആഹ്വാനം ചെയ്യുന്നു.

ഏവൻഗേലിയോൻ ഭാഗത്ത് (മത്താ. 6:13–23) പത്രോസിന്റെ വിശ്വാസപ്രഖ്യാപനമാണ് ചിന്താവിഷയം. ഞാൻ ആരെന്നാണ് ജനങ്ങൾ പറയുന്നത്? ഞാൻ ആരെന്നാണ് നിങ്ങൾ പറയുന്നത്? ഈ ചോദ്യങ്ങൾ തന്റെ ശിഷ്യന്മാരോടാണ് ആരായുന്നത്. സമകാലീനരായ ജനങ്ങൾ യേശുക്രിസ്തുവിനെക്കുറിച്ച് പറയുന്ന കാര്യങ്ങൾ ശിഷ്യന്മാർ നിരത്തി – യോഹന്നാൻ സ്നാപകൻ, ഏലിയാവ്, യിരമ്യാവ്, പ്രവാചകന്മാരിൽ ഒരുത്തൻ.

അറിവിന്റെ തലത്തിൽ നിന്നുകൊണ്ട് യേശുക്രിസ്തു ആരെന്നു പറയുവാൻ സാധിക്കും. യേശുവിനെക്കുറിച്ചു പല ആശയങ്ങളും ജനത്തിനുണ്ടായിരുന്നു. ഇസ്രയേൽജനത കണ്ടിട്ടുള്ള വലിയ വ്യക്തികളുടെ കൂട്ടത്തിൽ പലരും യേശുവിനെ ഉൾപ്പെടുത്തി. തന്റെ ശിഷ്യന്മാരോട് 'നിങ്ങളോ എന്നെ ആരെന്നു പറയുന്നു' എന്ന് ചോദിക്കുന്നു. അറിവിന്റെ തലത്തിൽ നിന്നോ, തത്വാധിഷ്ഠിതമോ, ആശയസംഘട്ടനത്തിൽകൂടിയുള്ളതോ ആയ ഒരു ഉത്തരമല്ല അനുഭവതലത്തിലുള്ള ഉത്തരമാണ് യേശു പ്രതീക്ഷിച്ചത്. മറ്റുള്ളവർക്കു യേശുക്രിസ്തു ആരെന്നു കണ്ടുപിടിച്ചാൽ മാത്രം പോര, യേശുക്രിസ്തു ആരെന്നു ഞാൻ (ഓരോരുത്തരും) അനുഭവിച്ചറിയണം.

ഹിന്ദുമത പരിഷ്കർത്താവായ കേശവ ചന്ദ്രസെൻ പറഞ്ഞു, 'എന്റെ ഹൃദയകോവിലിൽ എന്നും പൂവിട്ടു പൂജിക്കുന്നവനാണ് ക്രിസ്തു. അവിടുന്നാണ് ശക്തരിൽ ശക്തൻ.' അതുപോലെ തന്നെ ദൈവത്തെക്കുറിച്ച് ധാരാളം എഴുതുകയും പറയുകയും ചെയ്യുന്ന പ്രസിദ്ധ ആംഗലേയ കവി ലോഡ് ടെന്നിസൺ പ്രഭുവിനോട് ഒരാൾ ചോദിച്ചു. 'അങ്ങയുടെ ജീവിതത്തിൽ ഈശ്വരനുള്ള സ്ഥാനം എന്താണ്?' ടെന്നിസൺ തന്റെ പൂന്തോട്ടത്തിലുള്ള മനോഹരപുഷ്പത്തെ നോക്കിക്കൊണ്ട് പറഞ്ഞു, 'ഈ പൂക്കൾക്ക് സൂര്യപ്രകാശം എങ്ങനെയോ അതുപോലെയാണ് എന്റെ ഹൃദയത്തിന് ഈശ്വരൻ.'

'നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു' എന്ന വിശ്വാസ പ്രഖ്യാപനം നടത്തിയ പത്രോസിനെ 'നീ ഭാഗ്യവാൻ' എന്നു സംബോധന ചെയ്ത കർത്താവ് അവനെ അടുത്ത നിമിഷത്തിൽ തന്നെ 'സാത്താനേ' എന്നു കൂടി വിളിക്കുന്നത് ശ്രദ്ധേയമാണ്. വിശുദ്ധിയിൽ ജീവിക്കുവാൻ വേണ്ടി വിളിക്കപ്പെട്ടവരായ നാം വീഴുവാൻ സാദ്ധ്യതകളുണ്ട് എന്നു കൂടി ഓർക്കണം. വീഴ്ചയിൽ നിന്നും വീണ്ടും എഴുന്നേറ്റ് ദൈവത്തിങ്കലേക്ക് അടുക്കുന്നതിനുള്ള സമർപ്പണമാണ് കൂദാശീത്തോ ഞായറാഴ്ച ആരാധനയിൽക്കൂടി പ്രാപിക്കേണ്ടത്.

# 3

# ആടുകൾക്കുവേണ്ടി എന്റെ ജീവൻ

## ഹൂദോശ് ഈത്തോ ഞായറാഴ്ച

(പ്രതിഷ്ഠയുടെ, പുതുക്കത്തിന്റെ)

വെളി. 3:14-22, എബ്രാ. 9:1-14 യോഹ. 10:22-38

യേരുശലേം ദേവാലയത്തിന്റെ പുനഃപ്രതിഷ്ഠാപെരുന്നാളിനോടനുബന്ധിച്ച് കർത്താവ് നൽകുന്ന ഉപദേശമാണ് ഇന്നത്തെ ആരാധനയിലെ ഏവൻഗേലിയോൻ. ലോകത്തിന്റെ വെളിച്ചമായ യേശുക്രിസ്തുവിന്റെ ജനനപ്പെരുന്നാളിലേക്ക് പ്രവേശിക്കുവാൻ സഭാമക്കളെ ഒരുക്കുകയാണ്.

### പഴയനിയമത്തിലെ പ്രതിഷ്ഠോത്സവം

B.C. 164 ൽ ജൂദെയൂസ് മക്കാബീയസ്സ് ഏർപ്പെടുത്തിയതാണ് ഈ പെരുന്നാൾ. B.C. 167 ൽ അന്തിയോക്കസ് എപ്പിഫാനസ് യേരുശലേം പട്ടണവും ദേവാലയവും ആക്രമിച്ചു നശിപ്പിച്ചു. 40,000 യഹൂദന്മാരെ വധിച്ചു. വേറെ 40,000 പേരെ അടിമകളായി വിറ്റു. ദേവാലയത്തിലെ യാഗപീഠത്തിന്മേൽ പന്നിയെ യാഗം കഴിച്ചു. മൂന്നു വർഷം കഴിഞ്ഞപ്പോൾ (B.C. 164) യഹൂദനായ മക്കാബിയസ് ഒളിപ്പോരു യുദ്ധങ്ങളിലൂടെ യെരുശലേം പിടിച്ചടക്കി. അദ്ദേഹം ദേവാലയം വിശുദ്ധ ആചരണങ്ങളോടും, ആഡംബരത്തോടും കൂടെ ശുദ്ധീകരിച്ചു പ്രതിഷ്ഠിച്ചു. എട്ടു ദിവസം നീണ്ടുനിന്നതായിരുന്നു ഈ പ്രതിഷ്ഠോത്സവം. മുഴുവൻ യെരുശലേം പട്ടണവും ദീപാലംകൃതമായിരുന്നതിനാൽ ഇത് പ്രകാശോത്സവം എന്നറിയപ്പെട്ടു.

വടക്കുഭാഗത്തെ ശ്ലീഹാവായന, പരിഷ്ക്കരിച്ച വേദവായനക്കുറിപ്പനുസരിച്ച് വെളി. 3:14-28 എന്നു കൂടി ചേർത്തിട്ടുണ്ട്. ലവൊദിക്യ സഭയ്ക്കുള്ള ദൂതാണ് പ്രതിപാദ്യവിഷയം.[1] സിറിയൻ രാജാവായ അന്തിയോക്കസ് ബി.സി. 250 ൽ അദ്ദേഹത്തിന്റെ ഭാര്യ ലവൊദിക്യയുടെ പേരിൽ നിർമ്മിച്ച ഒരു പട്ടണമാണിത്. വ്യാപാര - വ്യവസായ - സാമ്പത്തികമേഖലകളിൽ അന്ന് സ്ഥിരപ്രതിഷ്ഠ നേടിയ ഏറ്റവും വലിയ ഈ പട്ടണത്തെ 'ഏറ്റവും വലിയ സവിശേഷ നഗരം' എന്നാണ് വിശേഷിപ്പിച്ചിരുന്നത്.

എന്നാൽ ലവൊദിക്യ ഉയർത്തുന്ന ചില വെല്ലുവിളികൾ ശ്രദ്ധേയമാണ്. അതിൽ ഒന്ന് ജലക്ഷാമമായിരുന്നു. അകലെയുള്ള ചൂട് ഉറവകളിൽ നിന്ന് പട്ടണത്തിലേക്ക് കൃത്രിമ കനാൽ ഉണ്ടാക്കി ജലം എത്തിച്ചാണ് ജലക്ഷാമം

പരിഹരിച്ചിരുന്നത്. പക്ഷേ ഈ വെള്ളം ലവൊദൈക്യയിൽ എത്തുമ്പോഴേക്കും ചൂട് നഷ്ടപ്പെട്ടിരിക്കും. പക്ഷേ കുടിക്കുവാൻ സുഖമുള്ള ചൂടായിരിക്കുകയുമില്ല. ചൂടുമില്ല തണുപ്പുമില്ലാത്ത ശീതോഷ്ണജലം (വാട്ട വെള്ളം) ലവൊദിക്യക്കാർക്ക് ലഭിച്ചുകൊണ്ടിരുന്ന പശ്ചാത്തലത്തിലാണ് 'നിങ്ങൾ ശീതോഷ്ണവാന്മാർ' എന്ന് പറഞ്ഞത് (3:15). ദൈവത്തെക്കൊണ്ട് തങ്ങൾക്ക് ആവശ്യമില്ല എന്നു പറയുമാറ് ലവൊദിക്യക്കാർ സമ്പന്നരായിരുന്നു[1] (3:17). 'ഞാൻ ധനവാൻ, ഞാൻ സമ്പന്നനായിരിക്കുന്നു...' വസ്ത്ര നിർമ്മാണത്തിൽ പ്രസിദ്ധരായിരുന്ന ലവൊദിക്യക്കാരെ സംബന്ധിച്ച് ദൈവദൃഷ്ടിയിൽ 'നഗ്നതയുടെ ലജ്ജ മറയ്ക്കുവാൻ പോലും കഴിയാത്തവർ' എന്നാണ് വിശേഷിപ്പിക്കുന്നത്.[2]

എ. ഡി. ഒന്നാം ശതകത്തിൽ ലോകം മുഴുവൻ അറിയപ്പെട്ട രണ്ടു ലവൊദോക്യൻ ഔഷധങ്ങൾ ഉണ്ട്.[3] ഒന്ന്, ഒരു കർണ്ണലേപനവും, മറ്റൊന്ന് ഒരു നേത്രലേപനവും. നേത്രചികിത്സയ്ക്ക് അവർ പ്രസിദ്ധരായിരുന്നുവെങ്കിലും, ദൈവദൃഷ്ടിയിൽ അന്ധരായിരുന്നുവെന്ന് അവർ അറിഞ്ഞിരുന്നില്ല. കർത്താവ് അതുകൊണ്ട് അവരോട് പറയുന്നു, നിങ്ങൾക്ക് കാഴ്ച ലഭിക്കേണ്ടതിന് കണ്ണിലെഴുതുവാൻ ലേപം എന്നോട് വിലയ്ക്കു വാങ്ങുക (3:18). ഇന്ന് ഈ ലവൊദിക്യാപട്ടണം നമ്മുടെ വ്യക്തിജീവിതത്തിന്റെയും ആത്മികതയുടെയും പരിച്ഛേദമാണ്. ഈ സാഹചര്യത്തിലാണ് പ്രതിഷ്ഠാ പെരുന്നാളിന്റെ പ്രസക്തി.

തെക്കുഭാഗത്തെ ശ്ലീഹാ വായനയിൽ (എബ്രാ. 9:1-14) നിയമാധിഷ്ഠിതമായ യാഗങ്ങളുടെ അപൂർണ്ണതയും ക്രിസ്തുവിന്റെ രക്തത്തിന്റെ ഫലദായകത്വവും സ്പഷ്ടമാക്കുന്നു. സമാഗമനകൂടാരം ഈ ലോകത്തിലെ ഒരു വിശുദ്ധ മന്ദിരമായിരുന്നല്ലോ. കൈകളാൽ നിർമ്മിക്കാത്ത യഥാർത്ഥ സമാഗമനകൂടാരം സ്വർഗ്ഗമാണ് എന്ന് എബ്രായ ലേഖന കർത്താവ് സമർത്ഥിക്കുന്നു (9:1, 11, 24). മഹാപുരോഹിതൻ ആണ്ടിലൊരിക്കൽ മാത്രം വിശുദ്ധിയുടെ വിശുദ്ധ സ്ഥലത്ത് പ്രവേശിക്കുമ്പോൾ ക്രിസ്തു എന്നന്നേക്കുമായി ദൈവസന്നിധിയിലേക്കു പ്രവേശിച്ചിരിക്കുന്നു (9:7, 12). മഹാപുരോഹിതൻ അർപ്പിക്കുന്ന ആണ്ടുതോറുമുള്ള വീണ്ടെടുപ്പിന്റെ യാഗത്തിനു പകരം യേശുക്രിസ്തു എന്നേക്കുമുള്ള ഒരു വീണ്ടെടുപ്പു സാധിച്ചു (9:12, 10:3). മഹാപുരോഹിതൻ മൃഗങ്ങളുടെ രക്തം അർപ്പിച്ചു. ക്രിസ്തു സ്വന്ത രക്തവും (9:12). മഹാപുരോഹിതൻ തന്റെ യാഗങ്ങൾ വഴി ജഡികശുദ്ധി വരുത്തിയെങ്കിൽ, ക്രിസ്തുവിന്റെ യാഗം വഴി മനസാക്ഷിയെ ശുദ്ധീകരിക്കുന്നു (9:13-14). ഈ പശ്ചാത്തലത്തിലാണ് വിശുദ്ധ ഏവൻഗേലിയോൻ ഭാഗം നാം ശ്രവിക്കേണ്ടത്.

യോഹ. 10:22-38. യേരുശലേം ദേവാലയത്തിന്റെ പ്രതിഷ്ഠാപെരുന്നാൾ നടക്കുന്ന സമയത്ത് യേശുക്രിസ്തു നടത്തുന്ന ഈ ഉപദേശത്തിൽ രണ്ടു

സംഗതികൾ വ്യക്തമാക്കുന്നു. ഒന്ന്, ഇടയനെ അനുഗമിക്കുകയും ഇടയന്റെ ശബ്ദം കേൾക്കുകയും ചെയ്യുന്ന തന്റെ ആടുകളെ ഇടയനറിയുന്നു, അവയ്ക്ക് ഭക്ഷണം കൊടുക്കുന്നു. രണ്ട്, നല്ലിടയനായ യേശുക്രിസ്തുവാകട്ടെ തന്റെ ആടുകളായ ക്രിസ്തുശിഷ്യർക്കു നിത്യജീവനാണ് കൊടുക്കുന്നത്. 'നിത്യജീവൻ നല്കും' എന്നല്ല നിത്യജീവൻ 'നല്കുന്നു' എന്നാണ്. ഈ ലോകത്തിൽ വച്ചുതന്നെ ആരംഭിക്കുന്ന നിത്യജീവന് നാം ഉടമസ്ഥർ ആണ് എന്നത് നമ്മുടെ പ്രവൃത്തികൾ മുഖേനയാണ് വെളിപ്പെടുത്തുന്നത്. നിത്യജീവന് അവകാശികളാകുന്നവർ യേശുക്രിസ്തു കാണിച്ചുതന്ന മാർഗ്ഗത്തിൽകൂടി ചലിച്ച് നല്ല പ്രവൃത്തികൾ ചെയ്യുവാൻ കടപ്പെട്ടിരിക്കുന്നു.

നമ്മുടെ ജീവിതവും പ്രവൃത്തികളും നമ്മുടെ ക്രിസ്തീയ ജീവിതത്തിന്റെ ഐഡന്റിറ്റി കാർഡായിട്ടു സമൂഹം കാണണം. പ്രസിദ്ധ കലാകാരനായ ഗസ്റ്റോവ്ഡോർ, ഒരിക്കൽ യാത്രപോയപ്പോൾ തന്റെ ഐഡന്റിറ്റി കാർഡ് എടുക്കുവാൻ മറന്നു. ഐഡന്റിറ്റികാർഡ് ചോദിച്ച പോലീസുകാരനോട്, അയാൾ പറഞ്ഞു 'ഞാൻ പാരീസിലെ പെയിന്ററായ ഗസ്റ്റോവ് ഡോർ ആണ്.' 'അത് തെളിയിക്കുവാനുള്ള സാക്ഷ്യപത്രമുണ്ടോ?' വീണ്ടും പോക്കറ്റിൽ നോക്കി, കിട്ടിയില്ല. 'അല്പം സാവകാശം തരണം. ഞാൻ തെളിയിക്കാം.' ഗസ്റ്റോവ് ഒരു പേപ്പറെടുത്തു ഒരു പടം വരച്ച് പോലീസുകാരന് കൊടുത്തു. പോലീസുകാരൻ അത്ഭുതത്തോടെ അതു നോക്കിക്കൊണ്ടു പറഞ്ഞു. 'ഓ! ഇതുതന്നെ ഏറ്റവും വലിയ തെളിവ്.'

ഇടയൻ ആടുകളെ അറിയുന്നതുപോലെ ആടുകൾ ഇടയനെയും അറിയുന്നു. ആടുകളെ കൂട്ടിലാക്കി ആ കൂടിന്റെ വാതിൽക്കൽ ഇടയൻ കിടക്കുന്നു. ഇടയനെക്കൂടാതെ അകത്തുകടക്കുവാനോ പുറത്തുവരുവാനോ സാധിക്കുകയില്ല. ആടുകളുടെ സമ്പൂർണ്ണസ്വാതന്ത്ര്യം മാത്രമല്ല ജീവന്റെ സുരക്ഷിതത്വവും ഇടയൻ ഏറ്റെടുത്തിരിക്കുന്നു എന്ന കാര്യം നാം വിസ്മരിക്കരുത്. നമ്മുടെ ഇടയൻ നമ്മെ പേരുചൊല്ലി അഭിസംബോധന ചെയ്യുക മാത്രമല്ല, വ്യക്തിപരമായി അറിയുകയും നല്ല പച്ചയായ പുൽത്തകിടികളിൽ മേയ്ക്കുകയും ചെയ്യുന്നു. അങ്ങിനെയുള്ളവർ പിതാവിന്റെ കൈകളിൽ സുരക്ഷിതരാണ് (10:29). ഈ കാരണങ്ങളാണ് സത്പ്രവർത്തികൾ ചെയ്യുവാൻ നമ്മെ പ്രേരിപ്പിക്കേണ്ടത്.

മോളോക്കോയിലെ കുഷ്ഠരോഗികൾക്കായി ജീവിതം സമർപ്പിച്ച ഫാദർ ഡാമിയനെ ലോകം ആദരവോടു കൂടിയാണ് ഓർക്കുന്നത്. കുഷ്ഠരോഗികളുടെ ഇടയിൽ അവരുടെ വ്രണങ്ങൾ വച്ചുകെട്ടുകയും, അവരുടെ വീടുകൾ കെട്ടിമേഞ്ഞും, മരിച്ചവരെ സംസ്ക്കരിച്ചും അവരോടുകൂടി ജിവിച്ചും അദ്ദേഹം ജീവിതം കഴിച്ചുകൂട്ടി. വർഷങ്ങൾ കുറെ ചെന്നപ്പോൾ

കുഷ്ഠരോഗം പിടിപെട്ടു. 1888 ജൂൺ മാസത്തിലെ ഒരു ഞായറാഴ്ച 'കുഷ്ഠ രോഗികളായ നമ്മൾ' എന്നു പറഞ്ഞുകൊണ്ട് അദ്ദേഹം പ്രസംഗം ആരംഭിച്ചപ്പോൾ, ആ ദേവാലയത്തിൽ സന്നിഹിതരായിരുന്ന രോഗികൾ ഇടിവെട്ടേറ്റതുപോലെ സ്തംഭിച്ചിരുന്നുപോയി. അപ്പോൾ മാത്രമാണ് തങ്ങളുടെ ഉത്തമ കൂട്ടുകാരനായിരുന്ന ആ പുരോഹിതനെയും രോഗം ബാധിച്ചിരിക്കുന്നു എന്ന് അവർ മനസ്സിലാക്കിയത്.

സത്പ്രവൃത്തികൾകൊണ്ട്, ഓരോ ദിവസവും പ്രതിഷ്ഠ നടത്തുവാൻ നമുക്ക് സാധിക്കണം. അങ്ങിനെയുള്ളവർ പിതാവാം ദൈവത്തിന്റെ കൈയിൽ സുരക്ഷിതരും പുത്രൻ തമ്പുരാൻ വാഗ്ദാനം ചെയ്ത നിത്യ ജീവന് അവകാശികളുമാണ്.

1. ഇന്ന് ലവൊദിക്യ അറിയപ്പെടുന്നത് 'എസ്കി - ഹിസ്സാർ' എന്ന പേരിലാണ്. തുർക്കികളുടെ കൈവശത്തിലിരിക്കുന്ന ഈ സ്ഥലം തിരുവചനത്തിൽ കാണുന്നതുപോലെ 'വായിൽ നിന്നു ഉമിണ്ണുകളഞ്ഞു' (21:16). ഇന്ന് ക്രിസ്ത്യാനിയുടെ പേരു പറയുവാൻ ഒരുത്തനുമില്ല എന്നാണ് സഞ്ചാരികൾ പറയുന്നത്. അവിടുത്തെ ശ്മശാനമൂകതയെ ഭഞ്ജിക്കുന്നത് മുസ്ലീം പള്ളികളിൽ നിന്നുയരുന്ന വാങ്കുവിളികളാണ്.

2. നാണയവിനിമയകേന്ദ്രവും ബാങ്ക് ഇടപാടുകൾക്ക് പ്രസിദ്ധവുമായ ഈ നഗരം എ. ഡി. 61 ൽ ഉണ്ടായ ഒരു വലിയ ഭൂമികുലുക്കത്തിൽ നശിച്ചു. അന്നു റോമാ സാമ്രാജ്യത്തിന്റെ കീഴിലായിരുന്ന ലവൊദിക്യാ പട്ടണം പണിയുവാൻ റോമൻ കൈസർ സന്നദ്ധനായെങ്കിലും, ലവൊദിക്യയിലെ പൗരന്മാർ റോമാ ഗവൺമെന്റിന്റെ സഹായം നിരസിച്ച് സ്വന്തം പണം മുടക്കി നഗരം പൂർവ്വാധികം ഭംഗിയായി പണിതു എന്നാണ് റോമൻ ചരിത്രകാരനായ ടാസിറ്റസ് പറഞ്ഞിരിക്കുന്നത്.

3. ഏഷ്യയിലെ ഏറ്റവും പ്രസിദ്ധമായ നഗരങ്ങളിലൊന്നാണ് ലവൊദിക്യ. ഒരു വലിയ വസ്ത്ര നിർമ്മാണകേന്ദ്രവും കൂടിയായിരുന്നു ലവൊദിക്യ. അവിടുത്തെ ആടുകളുടെ വെലറ്റും കറുപ്പും കലർന്ന മൃദുലവും തിളങ്ങുന്നതുമായ രോമത്തിന് ലോകപ്രശസ്തിയുണ്ടായിരുന്നു. അവർക്ക് അതുകൊണ്ട് പുറംകുപ്പായങ്ങൾ വളരെ ചുരുങ്ങിയ ചിലവിൽ നിർമ്മിക്കുവാൻ കഴിഞ്ഞിരുന്നു.

4. ലവൊദിക്യ ഒരു മെഡിക്കൽ സെന്റർ കൂടിയാണ്. അവരുടെ ഡോക്ടർമാർ വളരെ പ്രസിദ്ധരും ലവൊദിക്യൻ നാണയങ്ങളിൽ അവരിൽ ചിലരുടെ പേരുകൾ മുദ്രണം ചെയ്യപ്പെടുകയും ചെയ്തിട്ടുണ്ട്. അവരുടെ ഡോക്ടർമാരിൽ പ്രസിദ്ധരായ രണ്ടു പേരായിരുന്നു സിയൂക്സിസും, അലക്സാണ്ടർ ഫിലാലെത്തെസ്സും.

# 4

# വിശ്വസിക്കായ്കയാൽ നീ മൗനിയാകും

## സ്ക്കറിയായോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച

(ഉല്പ. 17:15–22, രൂത്ത് 1:11–18, ഏശായ 41:8–15, 2 പത്രോ. 1:1–15, എഫേ. 5:21–6:4, ലൂക്കോ. 1:1–25)

യേരുശലേം ദേവാലയത്തിൽ ധൂപാർപ്പണം നടത്തിക്കൊണ്ടിരുന്ന സക്കറിയാ പുരോഹിതന്റെയടുക്കൽ ദൈവസന്നിധിയിൽ നിന്ന് ഗബ്രിയേൽ മാലാഖ വന്ന് കർത്താവിന്റെ മുന്നോടിയായ യോഹന്നാൻ മാംദാനായുടെ ജനനത്തെക്കുറിച്ച് അറിയിക്കുന്ന സദ്വർത്തമാന ദിവസമാണിന്ന്.

### അബിയാക്കുറിലെ സക്കറിയാ പുരോഹിതൻ

പൗരോഹിത്യ ആചാരപ്രകാരം സ്ക്കറിയാ പുരോഹിതൻ യേരുശലേം ദേവാലയത്തിൽ ധൂപമർപ്പിക്കുന്ന സമയത്ത് പുറത്ത് ജനം പ്രാർത്ഥിച്ചുകൊണ്ടിരുന്നപ്പോൾ ഗബ്രിയേൽ ദൂതൻ ദൈവസന്ദേശവുമായി സക്കറിയാവിന്റെ അടുത്തുവരുന്നു.

പുരോഹിതന്മാരുടെ എണ്ണം കൂടിയപ്പോൾ എല്ലാവരേയും ഒരേ സമയം ദേവാലയശുശ്രൂഷയ്ക്കു നിയമിക്കുവാൻ കഴിയാതെയായി. അപ്പോൾ ദാവീദ് അവരെ 24 ഗണങ്ങൾ (കൂറുകൾ) ആക്കി. ഓരോ കൂറും ഓരോ ആഴ്ചയിൽ മാത്രം ശുശ്രൂഷയ്ക്ക് നേതൃത്വം നൽകി (1 ദിന. 24). കൂറുകളിൽ എട്ടാമത്തേതായിരുന്നു അബിയാവിന്റേത് (1 ദിന. 24:10, 2 ദിന. 8:34). സ്ക്കറിയാവിന്റെ ഭാര്യ ഏലീശ്ബാ അഹറോന്റെ പുത്രിമാരിൽ ഒരുത്തിയാണ്. പുരോഹിതന്മാർ ദൈനംദിനജോലികൾ നറുക്കെടുപ്പിലൂടെയാണ് തീരുമാനിച്ചിരുന്നത്. സ്ക്കറിയാവിന് നറുക്കെടുപ്പിലൂടെ തന്നെ ലഭിച്ച ജോലി ധൂപാർപ്പണം ആണ്. വിശുദ്ധ സ്ഥലത്തുള്ള ശുശ്രൂഷയാണ് ധൂപാർപ്പണം. രാവിലെയും വൈകിട്ടും എല്ലാ ദിവസവും ചെയ്യേണ്ട ജോലി (പുറ. 30:7).

### ഒരു മകനു വേണ്ടിയുള്ള അർത്ഥന

ഒരു കുട്ടിയുണ്ടാകണമെന്നാണ് സ്ക്കറിയാവിന്റെ ആഗ്രഹവും, പ്രാർത്ഥനയും. ഒരു യഹൂദന് മക്കളില്ലാതിരിക്കുന്നത് ഏറ്റവും വലിയ ദുഃഖമാണ്. മക്കളില്ലാത്തവന് ദൈവശാപം എന്നുവരെ ചിന്തിക്കുന്ന ഒരു കാലം.

മക്കളുടെ എണ്ണം കൂടുന്നത് ദൈവാനുഗ്രഹ അനുഭവത്തിന്റെ പ്രതീകവും. തന്റെ പേരു നിലനിർത്തുവാൻ ഒരു മകനില്ലാതെ പോകുന്നതിനേക്കാൾ നിരാശാജനകമായ ഒരു അവസ്ഥ ഒരു യഹൂദ പിതാവിനുണ്ടാകുവാനില്ല. ഈ നിതാന്തദുഃഖത്തിനു പരിഹാരമെന്നവണ്ണം ഒരുവൻ മക്കളില്ലാതെ മരിച്ചാൽ അവന്റെ ഭാര്യയെ മരിച്ചവന്റെ സഹോദരന് വിവാഹം കഴിച്ചു കൊടുക്കണം. അവളിൽ നിന്നുണ്ടായ കുട്ടിക്ക് മരിച്ച സഹോദരന്റെ പേരിടുകയും ചെയ്യണം (ആവ. 24:1-3). ഇതെല്ലാം ഒരുവനു മക്കൾ ഉണ്ടാകേണ്ട ആവശ്യകതയും, പ്രാധാന്യവും കാണിക്കുന്നു. മക്കളില്ലാത്ത തീരാ ദുഃഖത്തിലിരുന്ന സ്ക്കറിയാവിന്റെ പ്രാർത്ഥനയ്ക്ക് ഉത്തരം ലഭിക്കുന്നു.

## മാതൃകാ കുടുംബം

സ്ക്കറിയാ - ഏലീശ്ബാ ദമ്പതിമാർ മാതൃകാകുടുംബത്തിന്റെ പ്രതീകമാണ്. ഇരുവരും ദൈവസന്നിധിയിൽ നീതിയുള്ളവരാണ്. കർത്താവിന്റെ കല്പനകളും, പ്രമാണങ്ങളും അനുസരിച്ചു നടക്കുന്നവരാണ്. അന്യോന്യബന്ധത്തിൽ ഏകസ്വഭാവമുള്ളവർ മാത്രമല്ല, മതജീവിതത്തിലും അവരുടെ കുടുംബജീവിതം അന്യൂനമായിരുന്നു. ദൈവത്തിന്റെ സ്വരം കേൾക്കുവാൻ ചെവികൾ തുറന്നുവച്ച മാതാപിതാക്കന്മാർ ആയിരുന്നു അവർ. അങ്ങനെയുള്ള മാതാപിതാക്കന്മാർക്കു 'ദൈവസന്നിധിയിൽ വലിയവരായ മക്കളെ' ലഭിക്കും (1:15). അവന്റെ ജനനം അനേകം പേർക്ക് സന്തോഷവും ആനന്ദവും പ്രദാനം ചെയ്യും. തലമുറകളുടെ പരിഗണനയെക്കുറിച്ചാണ് ഇവിടെ സൂചിപ്പിക്കുന്നത്. മാതൃകാദമ്പതികളും, പ്രാർത്ഥനയുടെ മക്കളും അറിഞ്ഞിരിക്കേണ്ടതും അനുവർത്തിക്കേണ്ടതുമായ പാഠമാണിത്.

ഏലീശ്ബായുടെ അനുകരണീയ മാതൃക ശ്രദ്ധിക്കണം. വന്ധ്യ എന്നു ജനം വിളിച്ചുകൊണ്ടിരുന്നവൾ മാതാവായിത്തീർന്നപ്പോൾ, തന്നെ നിന്ദിച്ചവരുടെ മുമ്പിൽ ദൈവകൃപയെ പുകഴ്ത്തി. നമ്മുടെ ജീവിതത്തിൽ പ്രാപിച്ചതു മാത്രമേയുള്ളു എന്നു ചിന്തിച്ചു ജീവിതം ക്രമീകരിക്കുവാൻ നമുക്ക് സാധിക്കണം.

## ദൈവസന്നിധിയിൽ നിന്ന് ശിക്ഷയും

ദൈവസന്നിധിയിൽ നിന്ന് നന്മ മാത്രമല്ല ശിക്ഷയും പുരോഹിതൻ പ്രാപിക്കുന്നു. തന്റെ സ്വകാര്യദുഃഖവും ആരാധിക്കുന്ന സമൂഹത്തിന്റെ ആവശ്യവും ദൈവസന്നിധിയിൽ സമർപ്പിച്ച് പ്രാർത്ഥിക്കുന്ന പുരോഹിതന് ദൈവം മറുപടി കൊടുത്തപ്പോൾ അതിൽ അദ്ദേഹം അവിശ്വസിച്ചു. ഇവിടെയാണ് വിശ്വാസികളുടെ പിതാവായ അബ്രാഹാമും മൗനിയായ സ്ക്കറിയാ പുരോഹിതനും തമ്മിലുള്ള വ്യത്യാസം.

പഴയനിയമത്തിൽ ഗോത്രപിതാവായ അബ്രഹാമിന്റെ അടുക്കൽ ദൈവദൂതൻ വന്ന് 'വാർദ്ധക്യത്തിലായിരിക്കുന്ന നിന്റെ ഭാര്യ ഗർഭം ധരിച്ച് ഒരു പുത്രനെ പ്രസവിക്കുമെന്ന്' പറയുന്നു. അബ്രഹാം അതു വിശ്വസിച്ചു. പുതിയനിയമാരംഭത്തിൽ സ്ക്കറിയായ്ക്കു കൊടുക്കുന്ന ദൈവനിയോഗത്തിൽ അവൻ സംശയിക്കുന്നു. അതു കാണുന്നതുവരെയും അവൻ മൗനിയായിരിക്കുമെന്ന് ദൈവദൂതൻ കല്പിക്കുന്നു. പഴയനിയമത്തിന്റെയും പുതിയനിയമത്തിന്റെയും ചരിത്രഗതിയെ നിയന്ത്രിച്ചവരാണ് ഇവർ രണ്ടു പേരും. ദൈവവാഗ്ദത്തത്തോടുള്ള രണ്ടു പേരുടെയും സമീപനം വ്യത്യസ്തമായിരുന്നു.

കല്ലുകളിൽ നിന്നു പോലും തനിക്ക് ഒരു മകനെത്തരുവാൻ ശക്തനായ ഒരു ദൈവം ജീവിച്ചിരിപ്പുണ്ടെന്ന് ആശയ്ക്ക് വിരോധമായി പ്രത്യാശയോടു കൂടെ ജീവിച്ച അബ്രഹാം പിൽക്കാലത്ത് മൂന്നു മതങ്ങളുടെ (യഹൂദ - ക്രൈസ്തവ - ഇസ്ലാം) സജീവ പിതാവായിത്തീരുവാനുള്ള നിയോഗം ദൈവത്തിൽ നിന്നു പ്രാപിച്ചു. ദൈവവാഗ്ദത്തത്തിൽ അവിശ്വസിച്ച പുരോഹിതൻ മൗനിയായി വിശുദ്ധ സ്ഥലത്തുനിന്ന് പുറത്തേയ്ക്കു വരുന്നു. 'അവൻ പുറത്തുവന്നപ്പോൾ അവരോടു സംസാരിക്കുവാൻ കഴിഞ്ഞില്ല; അതിനാൽ അവൻ മന്ദിരത്തിൽ ഒരു ദർശനം കണ്ടു എന്ന് അവർ അറിഞ്ഞു. അവൻ അവർക്ക് ആംഗ്യം കാട്ടി ഊമയായി പാർത്തു. അവന്റെ ശുശ്രൂഷാകാലം തികഞ്ഞശേഷം അവൻ വീട്ടിലേക്കു പോയി' (ലൂക്കോ. 1:22-23).

### അനുഗ്രഹീതരായ മാതാപിതാക്കന്മാർ

ലോകരക്ഷകന്റെ പ്രവർത്തനത്തിന് വഴിയൊരുക്കുവാൻ വന്ന താപസനായ യോഹന്നാൻ മാംദാനായുടെ പിതാവിനെക്കുറിച്ച് പിന്നീട് കാര്യമായിട്ടൊന്നും തിരുവചനത്തിൽ കാണുന്നില്ല. എങ്കിലും താപസനായ ഒരു മഹാന്റെ ജനനത്തെക്കുറിച്ചുള്ള പ്രവചനം നടത്തുന്ന ഈ ആഴ്ചയ്ക്ക് രക്ഷിതാക്കളുടെ ഞായറാഴ്ച (Parents Day) എന്ന് മലങ്കരസഭ നാമകരണം ചെയ്തിരിക്കുന്നു. ലോകത്തെ കീഴ്മേൽ മറിക്കുന്ന ഒരു ശക്തിയായിത്തീർന്ന ക്രൈസ്തവമതത്തിന്റെ സർവ്വസ്വവുമായ യേശുക്രിസ്തുവിന് വേണ്ടി പ്രവർത്തിക്കുവാൻ, വീഞ്ഞോ മറ്റു ലഹരിപാനീയങ്ങളോ കുടിക്കാത്ത യോഹന്നാൻ മാംദാനായ്ക്ക് ജന്മം കൊടുത്തതും അവനെ താപസനായി വളർത്തിയതും വഴിയായി ഈ മാതാപിതാക്കന്മാർ അനുഗ്രഹീതരാണ്.

ലോകത്തിൽ ആദ്യമായി ചെറിയ ഒരു വിമാനം ഉണ്ടാക്കിയ യുവാവാണ് ചാൾസ് ലിൻഡ്ബർഗ്. 1927 മെയ് 20 ന് അദ്ദേഹം ന്യൂയോർക്കിലെ ലാങ് ഐലന്റിലെ റൂസ്‌വെൽറ്റ് മൈതാനത്തു നിന്ന് അവന്റെ കൊച്ചുവിമാനം

മുകളിലേക്ക് പറത്തി. അസാധാരണസംഭവം. അറ്റ്ലാന്റിക് സമുദ്രത്തിന്റെ മുകളിൽക്കൂടി 33 1/2 മണിക്കൂർ പറക്കലിനുശേഷം പാരിസ് പട്ടണത്തിനടുത്തുള്ള ഒരു വയലിൽ ലിൻഡ്ഡി, വിമാനമിറക്കി. പാരീസിലെ ഒരു വലിയ ഹോട്ടലിൽ അനുമോദനം നടന്നു. ലഹരിക്കുപ്പികൾ തെരുതെരെ പൊട്ടി. പക്ഷെ ലിൻഡ്ഡി, എല്ലാവരെയും ആശ്ചര്യപ്പെടുത്തി. പുകവലി പോലുമില്ലാത്ത ലിൻഡ്ഡി, ലഹരിപാനീയം തൊട്ടില്ല. 'താപസനാണോ' എന്നു ചോദിച്ചു പലരും കളിയാക്കി എങ്കിലും അദ്ദേഹം കുലുങ്ങിയില്ല. നമ്മുടെ യുവജനങ്ങൾക്കും പ്രതിഭകൾക്കും ഈ ചെറുപ്പക്കാരൻ മാത്രമല്ല യോഹന്നാൻ മാംദാനായും ചൂണ്ടുപലകകളാണ്.

# 5

# ദൈവത്തിനു ഒന്നും അസാധ്യമല്ല

## ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച

സുവാർത്താകാലത്തിന്റെ രണ്ടാം ഞായറാഴ്ചയിലെ വേദഭാഗത്തെക്കുറിച്ച് ചിന്തിക്കുന്നതിന് മുമ്പ് ദൈവമാതാവിനെക്കുറിച്ച് നമ്മുടെ സഭയുടെ പഠിപ്പിക്കൽ എന്ത് എന്ന് പരിശോധിക്കാം. ദൈവമാതാവിന്റെയും പരിശുദ്ധന്മാരുടെയും, ശുദ്ധിമതികളുടെയും പെരുന്നാളുകൾ ആരാധനാവർഷത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നത് കർത്താവിന്റെ രക്ഷാകര പ്രവർത്തനങ്ങളിൽ പങ്കാളികളും സാക്ഷികളും ആകുന്നതിനുവേണ്ടിയാണ്. കർത്താവിന്റെ രക്ഷാകരപ്രവർത്തനങ്ങളോടു ബന്ധിപ്പിച്ചു മാത്രമേ ആ പെരുന്നാളുകൾക്ക് പ്രസക്തിയുള്ളൂ.

എല്ലാ പരിശുദ്ധന്മാരിലും ഉപരിയായ ഒരു സ്ഥാനം ദൈവമാതാവിന് പൗരസ്ത്യസഭകൾ നൽകുന്നുണ്ട്. അതിനാൽ ദൈവമാതാവിന്റെ പെരുന്നാളുകൾക്കും നിസ്തുലമായ സ്ഥാനം ഉണ്ട്. വചനിപ്പ് പെരുന്നാളിന് (മാർച്ച് 25) ദുഃഖവെള്ളിയാഴ്ച വന്നാൽപോലും അന്ന് വിശുദ്ധ കുർബ്ബാന അർപ്പിക്കണമെന്ന് സുറിയാനി സഭ നിഷ്കർഷിക്കുന്നത് ഇതുകൊണ്ടാണ്.

ദൈവമാതാവിന്റെ എല്ലാ പെരുന്നാളുകളും ഉത്ഭവിച്ചത് പൗരസ്ത്യ സഭകളിലാണ്. ഏഴാം നൂറ്റാണ്ടിൽ, പൗരസ്ത്യസന്യാസിമാർ ഈ പെരുന്നാളുകൾ പാശ്ചാത്യനാട്ടിൽ പ്രചരിപ്പിച്ചു എന്നാണ് പണ്ഡിതമതം.[1]

നാലാം നൂറ്റാണ്ടു മുതൽ ദേവാലയങ്ങൾ ദൈവമാതാവിന്റെ നാമത്തിൽ സ്ഥാപിച്ചുതുടങ്ങിയെങ്കിലും, മാതാവിന്റെ പേരിലുള്ള പെരുന്നാളുകൾ എ.ഡി. 431 ലെ എഫെസൂസ് സുന്നഹദോസിനു ശേഷമാണ് ആഘോഷിച്ചു തുടങ്ങിയത്. ദൈവമാതാവിന്റെ പെരുന്നാളുകളിൽ ഏറ്റവും പൗരാണികമായിട്ടുള്ളത് ക്രിസ്തുമസ്സിന്റെ ഭാഗമായിട്ട് ആഘോഷിക്കുന്ന ദൈവമാതാവിന്റെ പുകഴ്ചയുടെ പെരുന്നാളാണ് (ഡിസംബർ 26). അഞ്ചാം നൂറ്റാണ്ടു മുതൽ ഈ പെരുന്നാൾ ആഘോഷിച്ചുവരുന്നു.

### ദൈവമാതാവിന്റെ നാമത്തിലുള്ള ഇതര പെരുന്നാളുകൾ

നമ്മുടെ കർത്താവിന്റെ ജനനത്തെക്കുറിച്ച് (വചനിപ്പ്) ആഘോഷിക്കുന്ന സന്ദർഭങ്ങൾ ആണ് മാർച്ച് 25-ാം തീയതിയും, കൂദോശീത്തോ ഞായറാഴ്ചയ്ക്കുശേഷം മൂന്നാമത്തെ ഞായറാഴ്ചയും, ശ്ലീഹാകാലത്ത്

ആഘോഷിക്കുന്ന 'വാങ്ങിപ്പു പെരുന്നാളും' കൂടാതെ ഡിസംബർ 26-ാം തീയതി ആഘോഷിക്കുന്ന പുകഴ്ചയുടെ പെരുന്നാളും. മദ്ധ്യപൂർവ്വ ഏഷ്യയിലെ കാർഷികകാലത്തോട് അനുബന്ധിച്ച് കതിരുകളെ പ്രതി (ജനുവരി 15), വിത്തുകൾക്കുവേണ്ടി (മെയ് 15) എന്നീ പെരുന്നാളുകൾ ആഘോഷിക്കുന്നു. കത്തോലിക്കാസഭ നമ്മുടെ കർത്താവിന്റെ ദേവാലയ പ്രവേശനപെരുന്നാൾ (ഫെബ്രുവരി 2) ദിവസം തന്നെ ദൈവമാതാവിന്റെ ശുദ്ധീകരണദിനമായി അചരിക്കുന്നു. സെപ്റ്റംബർ 8 ന് ആചരിക്കുന്ന ദൈവമാതാവിന്റെ ജനനപ്പെരുന്നാൾ ആറാം നൂറ്റാണ്ടിൽ ആണ് ഉത്ഭവിച്ചത്. കാലാന്തരത്തിൽ കത്തോലിക്കാസഭ ദൈവമാതാവിന്റെ നാമത്തിൽ വേറെയും പെരുന്നാളുകൾ അഘോഷിക്കുവാനാരംഭിച്ചു.[2]

## വിശുദ്ധ കന്യകമറിയാം ദൈവമാതാവ്

'ദൈവത്തെ പ്രസവിച്ചവൾ' (തെയോടോക്കോസ്) എന്ന അർത്ഥത്തിൽ ദൈവമാതാവ് എന്ന് പറഞ്ഞ് കന്യകമറിയാമിനെ ബഹുമാനിക്കുന്നത് ആദിമസഭാപാരമ്പര്യമാണ്. എന്നാൽ വിശുദ്ധ മറിയാമിനെ 'ദൈവമാതാവെന്നോ', 'ദൈവപ്രസവിത്രി' എന്നോ പറയുന്നത് തെറ്റാണ് എന്നും അതിനു പകരമായി 'ക്രിസ്തുവിനെ പ്രസവിച്ചവൾ' (ക്രിസ്റ്റോടോക്കോസ്) എന്ന് വിളിക്കുന്നതാണ് നല്ലതെന്ന് കുസ്തന്തീനോസ്പോലീസിലെ പാത്രിയർക്കീസ് ആയിരുന്ന നെസ്റ്റോറിയോസ് വാദിച്ചു. ഈ സംവാദത്തിന് അറുതി വരുത്തുവാൻ, എ.ഡി. 431 ൽ അലക്സാണ്ട്രിയായിലെ വിശുദ്ധ കൂറിലോസിന്റെ അദ്ധ്യക്ഷതയിൽ നടന്ന എഫേസൂസ് സുന്നഹദോസിൽ (എ. ഡി. 431) വച്ച്, കന്യകയുടെ ഗർഭത്തിൽ വസിച്ചപ്പോൾ തന്നെ കർത്താവ് പൂർണ്ണ ദൈവമായിരുന്നുവെന്ന് വ്യക്തമാക്കുന്നതിന് തെയോടോക്കോസ് എന്ന പേരു തന്നെ വേണമെന്ന് തീരുമാനിച്ചു.

ദൈവമാതാവെന്നോ, ദൈവപ്രസവിത്രി എന്നോ പറയുമ്പോൾ, ദൈവത്തെ വഹിച്ചവൾ എന്ന അർത്ഥമല്ലാതെ, ദൈവത്തിന്റെ ഉറവിടമാണെന്നർത്ഥം നാം കൊടുക്കുന്നില്ല എന്നുള്ളതും പ്രത്യേകം പ്രസ്താവ്യമാണ്.

## മാതാവിന്റെ രക്ഷയും പുത്രനിൽ കൂടി മാത്രം

യേശുക്രിസ്തുവിന്റെ രക്ഷണ്യപ്രവർത്തനത്തിൽ കൂടിയാണ് വിശുദ്ധ കന്യകമറിയാമിന് രക്ഷയുടെ പങ്കാളിത്തം ലഭിക്കുന്നത്. ഏകജാതനായ ക്രിസ്തുവിനല്ലാതെ പൂർണ്ണപാപരാഹിത്യം മറ്റൊരു മനുഷ്യനുമുണ്ട് എന്ന് ഓർത്തഡോക്സ് സഭകൾ പഠിപ്പിക്കുന്നില്ല. 1959 ൽ പയസ് ഒമ്പതാമൻ പാപ്പയാണ് കത്തോലിക്കാസഭയിൽ മാതാവിന്റെ 'അമലോത്ഭവം' (Immaculate Conception) എന്ന ഉപദേശം പ്രഖ്യാപിച്ചത്. കന്യകമറിയാമിന്റെ അമലോത്ഭവത്തിൽ ഓർത്തഡോക്സ് സഭകൾ വിശ്വസിക്കുന്നില്ല. വേദ

പുസ്തകത്തിൽ അതിനടിസ്ഥാനവുമില്ല. എന്നാൽ ചില ദേവാലയങ്ങളിൽ ദൈവമാതാവിനോടുള്ളതായ മദ്ധ്യസ്ഥപ്രാർത്ഥന നിർവ്വഹിക്കുന്ന സമയത്ത് 'മാതാവേ, ഞങ്ങളെ രക്ഷിക്കണമേ, സഹായിക്കണമേ' തുടങ്ങിയ പദങ്ങൾ കൊണ്ട് പ്രാർത്ഥിക്കുന്നത് ശ്രദ്ധയിൽ പെട്ടിട്ടുണ്ട്. എന്നാൽ മാതാവിന്റെയടുക്കൽ മദ്ധ്യസ്ഥത മാത്രമേ അർപ്പിക്കാവൂ. രക്ഷണ്യപ്രവർത്തി നിർവ്വഹിക്കുവാൻ കഴിയുന്നത് പിതാവാം ദൈവത്തിനും, പുത്രൻ തമ്പുരാനും പരിശുദ്ധാത്മാവായ ദൈവത്തിനും മാത്രമാണ്. നവീകരണ ചിന്താഗതിക്കാർ ദൈവമാതാവിന് കൊടുക്കേണ്ടതായ പദവി നൽകാതെ, വിത്തിട്ടുവച്ചിരുന്ന ഒരു പത്തായം, വിത്തെടുത്തപ്പോൾ പത്തായത്തിന്റെ പ്രസക്തി നഷ്ടപ്പെട്ടു എന്നെല്ലാം ചിത്രീകരിച്ചു കാണാറുണ്ട്. കുഞ്ഞിനെ കുളിപ്പിച്ച അഴുക്കുവെള്ളം കളഞ്ഞ കൂട്ടത്തിൽ കുഞ്ഞിനെക്കൂടി ദൂരെക്കളഞ്ഞ ഒരു പ്രതീതീയാണ് പ്രോട്ടസ്റ്റന്റ് സഭാവിഭാഗങ്ങളുടെ പരിശുദ്ധ ദൈവമാതാവിനോടുള്ള നിലപാട് എന്ന് തോന്നിപ്പോകും.

## ദൈവമാതാവിന്റെ വാങ്ങിപ്പ്

ആറാം നൂറ്റാണ്ടു മുതൽ ദൈവമാതാവിന്റെ വാങ്ങിപ്പുപെരുന്നാൾ സഭയിൽ പ്രചാരത്തിലായി. റോമൻ ചക്രവർത്തിയായ മൗറീസ V (Emperor Mauurice + 602) ഓഗസ്റ്റ് 15 ന് ദൈവമാതാവിന്റെ വാങ്ങിപ്പുപെരുന്നാൾ സാമ്രാജ്യത്തിലെങ്ങും ആചരിക്കണമെന്നു കൽപിച്ചു. ദൈവമാതാവിന്റെ ശരീരത്തോടുകൂടിയുള്ള സ്വർഗ്ഗാരോഹണം (Bodily Assumption of Mary) കത്തോലിക്കാസഭയുടെ അടിസ്ഥാനവിശ്വാസങ്ങളിലൊന്നായി 1950 ൽ പയസ് പന്ത്രണ്ടാമൻ പാപ്പ പ്രഖ്യാപിച്ചു. ദൈവമാതാവിന്റെ സ്വർഗ്ഗാരോഹണത്തെപ്പറ്റി പൗരസ്ത്യസഭകൾ വിശ്വസിക്കുന്നുണ്ടെങ്കിലും അടിസ്ഥാന വിശ്വാസസത്യമായി ഔദ്യോഗികമായി പ്രഖ്യാപിച്ചിട്ടില്ല. കന്യകമറിയാമിന്റെ വാങ്ങിപ്പിൽ ശരീരം സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടു എന്നത് പാരമ്പര്യമായിട്ടു മാത്രമെ ഓർത്തഡോക്സ് സഭ സ്വീകരിക്കുന്നുള്ളൂ, അതൊരു വിശ്വാസപ്രമാണമല്ല.

## ദൈവമാതാവിന്റെ മദ്ധ്യസ്ഥത

നാലാം നൂറ്റാണ്ടു മുതൽ ദൈവമാതാവിനോടുള്ളതായ മദ്ധ്യസ്ഥ പ്രാർത്ഥനകൾ സഭയിൽ ഉപയോഗിക്കുന്നുണ്ട്. എന്നാൽ 'കൃപ നിറഞ്ഞ മറിയമെ' എന്ന പ്രാർത്ഥന (ലൂക്കോ 1:28,42) ഇന്നത്തെ രൂപത്തിൽ എത്തുന്നത് പതിനഞ്ചാം നൂറ്റാണ്ടിൽ മാത്രമാണ്. ഇതിന്റെ വ്യത്യസ്തരൂപങ്ങൾ പന്ത്രണ്ടാം നൂറ്റാണ്ടു മുതൽ ഉപയോഗിച്ചിരുന്നു. ദൈവമാതാവിന്റെ മദ്ധ്യസ്ഥപ്രാർത്ഥനയിൽ പുരാതനസഭകളെല്ലാം വിശ്വസിക്കുന്നുണ്ട്. 'നീതിമാന്റെ ശ്രദ്ധയോടുകൂടിയുള്ള പ്രാർത്ഥന വളരെ ഫലിക്കുന്നു' (യാക്കോ. 5:16) എന്ന് വിശുദ്ധ യാക്കോബ് പറഞ്ഞിരിക്കുന്നത് അനുസരിച്ച് ദൈവ

മാതാവിന്റെ മദ്ധ്യസ്ഥപ്രാർത്ഥന വളരെ അനുഗ്രഹകരമാണ്. ഇത് അനേകരുടെ അനുഭവവുമാണ്.

## വചനിപ്പിന്റെ സന്ദേശം

ഏലിശ്ബായുടെ ഗർഭധാരണത്തിന്റെ ആറാം മാസത്തിൽ യൗസേപ്പിന് വിവാഹനിശ്ചയം കഴിഞ്ഞിരിക്കുന്ന മറിയാമിന്റെ അടുക്കൽ ഗബ്രിയേൽ ദൂതൻ വന്ന് അവൾ ദൈവമാതാവാകുവാൻ പോകുന്നുവെന്ന വാർത്ത അറിയിക്കുന്നു. ഗബ്രിയേൽ ദൂതന്റെ സന്ദേശത്തിന്റെ അവസാനത്തെ വാചകം 'ദൈവത്തിന് ഒരു കാര്യവും അസാദ്ധ്യമല്ല' എന്നാണ്. മറിയാമിന്റെ പ്രതികരണം 'ഞാൻ കർത്താവിന്റെ ദാസി, നിന്റെ വാക്കു പോലെ എനിക്കു ഭവിക്കട്ടെ' എന്നായിരുന്നു.

പ്രഭുവനിതകൾ വരെ ആഗ്രഹിച്ചിരുന്ന ഒരു കാര്യമായിരുന്നു 'ദൈവം നമ്മോടു കൂടെ' എന്ന് അർത്ഥമുള്ള അമ്മാനുവേലിന്റെ മാതാവാകുവാനുള്ള പദവി. കന്യകമറിയാമിന് ഈ സന്ദേശം സ്വീകരിക്കുന്നതിന് പല തടസ്സങ്ങളുണ്ടായിരുന്നു. അവൾ വിവാഹനിശ്ചയം കഴിഞ്ഞ കന്യക. പുരുഷബന്ധമില്ലാതെ അമ്മയാകുക എന്നത് സമൂഹത്തിൽ അപമാനം പേറുന്നതിനു തുല്യമാണ് (ലൂക്കോ. 1:30-35). എങ്കിലും, മറിയം ദൈവത്തെ വിശ്വസിച്ചു. അതാണ് കന്യകമറിയാമിന്റെ മഹത്വവും. മറിയമിൽ എങ്ങനെയാണ് ഒരു അനുകൂലമായ അനുരണനം ഉണ്ടായത്. എലിസബേത്തിന്റെ ഗർഭധാരണവാർത്ത, പ. ആത്മാവിന്റെ പ്രവർത്തനമേഖലയിലെ പ്രത്യേകതകൾ തുടങ്ങിയവയോടൊപ്പം ദൈവത്തിന് ഒരു കാര്യവും അസാദ്ധ്യമല്ലല്ലോ എന്ന സന്ദേശം മറിയമിനെ ധൈര്യവതിയാക്കുക മാത്രമല്ല, ദൈവമുമ്പാകെ സമർപ്പിക്കുന്നതിന് അവളെ ഒരുക്കി.

'ദൈവത്തിന് ഒരു കാര്യവും അസാദ്ധ്യമല്ല.' ഗബ്രിയേൽ ദൂതന്റെ മറിയാമ്മിനോടുള്ള വചനമാണിത്. വന്ധ്യ എന്നു വിളിക്കപ്പെട്ട വൃദ്ധയുടെ ഗർഭപാത്രം തുറന്ന് അവൾ ഒരു മകനെ പ്രസവിക്കുമെന്നും പുരുഷബന്ധം കൂടാതെ ഒരു കന്യക മാതാവാകുമെന്നും ഉള്ള കാര്യം പ്രകൃതിനിയമങ്ങൾക്കെതിരാണ്. പക്ഷേ ദൈവത്തിന് സാധിക്കുന്നു. ബൗദ്ധികതലത്തിൽ അസാദ്ധ്യമായ കാര്യം ദൈവദൃഷ്ടിയിൽ ക്ഷിപ്രസാദ്ധ്യമെന്ന് മാലാഖ കൽപിക്കുന്നു.

അനാഥകുട്ടികൾക്കുവേണ്ടിയുള്ളതാണ് ഇംഗ്ലണ്ടിലെ 'ഡോക്ടർ ബർണാഡോ പുവർഹോം.' ഡോ. ബർണാഡോ ആണ് അത് സ്ഥാപിച്ചത്. ആരംഭകാലത്തെ ഒരു അനുഭവം അദ്ദേഹം പറയുന്നതിങ്ങനെയാണ്. അനാഥരായ 150 കുട്ടികൾ ആ മന്ദിരത്തിലുണ്ടായിരുന്നു. മരം കോച്ചുന്ന തണുപ്പുകാലം. കുഞ്ഞുങ്ങൾക്ക് പുതപ്പില്ല. ബർണാഡോ പോകുമ്പോൾ ഒരു ജൗളിക്കടയിൽ 'കമ്പിളിപ്പുതപ്പുകൾ പകുതിവിലയ്ക്ക്' എന്ന ബോർ

ഡുകണ്ടു. അദ്ദേഹം ആ കടയിൽ കയറി. നൂറ്റമ്പതു കമ്പിളിപ്പുതപ്പുകൾക്ക് ഓർഡർ കൊടുത്തു. ഒരു കമ്പിളിപ്പുതപ്പിന് 2 പവൻ വില. പകുതി വില വച്ച് നൂറ്റമ്പതു പവൻ കൊടുക്കണം. അനാഥാലയത്തിൽ തിരിച്ചെത്തിയ അദ്ദേഹം വല്ലാതെ പരിഭ്രമിച്ചു. പിറ്റേന്നു പണം നൽകണം. ഒരു വഴിയും കാണുന്നില്ല. 'ദൈവമേ എന്റെ കുഞ്ഞുങ്ങളെ രക്ഷിക്കണമേ.. നിനക്ക് ഒരു കാര്യവും അസാദ്ധ്യമല്ലല്ലോ...?' പുതപ്പു പുതച്ചുകൊണ്ട് കുഞ്ഞുങ്ങൾ പ്രാർത്ഥിച്ചു; രാത്രി ദീർഘനേരം ബർണാഡോയും പ്രാർത്ഥിച്ചു. പിറ്റേ ദിവസത്തെ തപാലിൽ 150 പവന്റെ ചെക്ക് സഹിതം ഒരു കുറിപ്പ്. പേരു വെളിപ്പെടുത്താത്ത ആ ദാതാവ് എഴുതിയിരിക്കുന്നു 'ദാനം തുടരും.' പ. ദൈവമാതാവിനോടുള്ള ഈ വാഗ്ദാനം നസ്രേത്തിലെ തിരുകുടുംബ ത്തിൽ മാത്രമല്ല, 'ഡോക്ടർ ബർണാഡോ പൂവർഹോമിലും' നമ്മുടെ ഭവന ങ്ങളിലും അത് യാഥാർത്ഥ്യം തന്നെ.

1. ദൈവമാതാവിന്റെ വചനിപ്പ്, വാങ്ങിപ്പ്, ജനനം, ശുദ്ധീകരണം എന്നീ പെരുന്നാളുകൾ ഗ്രീക്കുവംശജനായ സേർഗീസ് പാപ്പായുടെ കാലത്ത് (701) ആണ് റോമിൽ പ്രചാരത്തിലായത്. ഡോ. ഫാ. ബി. വർഗീസ്: *ആത്മാവിലും സത്യത്തിലും*, പേജ് 127.

2. മറിയാമ്മിനെ ദേവാലയത്തിൽ സമർപ്പിച്ചതിന്റെ ഓർമ്മ (Presentation of Mary, നവംബർ 21). എട്ടാം നൂറ്റാണ്ടിൽ ബൈസന്റിയൻ സഭയിൽ ഉത്ഭവി ച്ചതാണെങ്കിലും, 14-ാം നൂറ്റാണ്ടിൽ കത്തോലിക്കർ ആഘോഷമായി ആചരിച്ചു വരുന്നു. അന്നായുടെ ഗർഭധാരണം (Conception of Anna ഡിസം. 8) മറിയാം ഏലീശുബായെ സന്ദർശിച്ചതിന്റെ ഓർമ്മ (Visitation), മാതാവിന്റെ രാജത്വത്തിന്റെ പെരുന്നാൾ (Feast of the Queenship of Mary, മെയ് 31.

# 6

# പിള്ള ഗർഭത്തിൽ തുള്ളി

## ഏലീശ്ബായുടെ അടുക്കലേക്കുള്ള മറിയാമ്മിന്റെ യാത്ര

ലൂക്കോസ് 1:39–56

ഈ ഞായറാഴ്ച രണ്ടു ഗർഭിണികളുടെ കൂടിക്കാഴ്ചയുടെ ആഴ്ചയാണ്. അഥവാ രണ്ട് അത്ഭുതസംഭവങ്ങളുടെ ഒത്തുകൂടൽ. എന്തുകൊണ്ട് ഇത് അത്ഭുതസംഭവമായി. ലോകനിയമത്തിനും പ്രകൃതിതത്വങ്ങൾക്കും അതീതമായി രണ്ടു സ്ത്രീകൾ ഗർഭിണികളായി. യോഹന്നാൻ മാംദാനായുടെയും യേശുവിന്റെയും ജനനം ഏതൊരു വ്യക്തിക്കും ആശ്ചര്യമുളവാക്കുന്നതാണ്. മറിയാമിന്റെയും ഏലീശ്ബായുടെയും കൂടിക്കാഴ്ച യഥാർത്ഥത്തിൽ പഴയനിയമത്തിന്റെയും പുതിയനിയമത്തിന്റെയും കൂടിക്കാഴ്ചയാണ്. പൊരുളും നിഴലും തമ്മിലുള്ള സംഗമം. മനുഷ്യജീവിത പശ്ചാത്തലത്തിൽ സമാനവികാരങ്ങളും, അനുഭവങ്ങളുമുള്ള രണ്ടു സ്ത്രീകളുടെ കൂടിക്കാഴ്ച.[1] യേശുവിനെ വഹിച്ച വ്യക്തിയെക്കണ്ടപ്പോൾ ഏലീശ്ബായുടെ ഉദരത്തിലെ പ്രജ കുതിച്ചുചാടി. ദൈവികദർശനം പ്രാപിക്കുന്നവർക്കുള്ള ഒരനുഭവം ഈയാഴ്ചയുടെ സന്ദേശമാണ്.

തന്റെ ചാർച്ചക്കാരിയായ ഏലീശ്ബാ ഗർഭിണിയായിരിക്കുന്നു എന്ന വാർത്തയുടെ അടിസ്ഥാനത്തിൽ ദൈവമാതാവെന്ന നിലയിലല്ല, ഒരു ദാസിയെപ്പോലെ ഗർഭവതിയായ കന്യകമറിയാം ഏലീശ്ബായെ സന്ദർശിക്കുന്നു. മറ്റുള്ളവർക്ക് സേവനം ചെയ്യുവാനുള്ള തീവ്രമായ ആഗ്രഹം മാതാവിൽ അങ്കുരിച്ചതാണ് ആ മലനാട് ചവിട്ടിക്കയറുവാൻ ഈ യുവതിക്ക് പ്രേരകമായിത്തീർന്നത്.

ഏലീശ്ബായുടെ സന്തോഷത്തിൽ പങ്കുചേരുവാനും തനിക്ക് ലഭിച്ച വിവരങ്ങൾ പങ്കുവയ്ക്കുവാനും ആണ് മറിയം ഏലീശ്ബായെ സന്ദർശിച്ചത്. മറ്റൊരാളുടെ സന്തോഷത്തിൽ സന്തോഷിക്കുവാനും സ്വജീവിതത്തിലുള്ള അനുഭവങ്ങൾ ഉള്ളുതുറന്നു പങ്കുവയ്ക്കുവാനും നമുക്ക് സാധിക്കണം. തന്നെ സമീപിച്ച വ്യക്തിയെ പൂർണ്ണമായി അംഗീകരിക്കുവാനും അവളുടെ ശ്രേഷ്ഠത എടുത്തുപറയുവാനും ഏലീശ്ബാ മറന്നതുമില്ല. അതുകൊണ്ട് ഈ രണ്ട് ശ്രേഷ്ഠവനിതകൾ നമുക്ക് മാർഗ്ഗദർശനമായിരിക്കണം.

ത്രിത്വത്തിൽ രണ്ടാമനായ ദൈവം തമ്പുരാനെ കർത്താവെന്ന് അഭിസംബോധനചെയ്യുന്ന മഹത്വ്യക്തി ഏലീശ്ബായാണ്. ദൈവവചനത്തെ

അനുസരിച്ചു ജീവിക്കുന്നവരും, വചനം (Logos) ആയ ദൈവത്തെ പേറുന്നവൾ ഭാഗ്യത്തിന് ഉടമസ്ഥരെന്ന് ഏലീശ്ബായുടെ കാഴ്ചപ്പാട് ഇന്നത്തെ 'ഭാഗ്യാവസ്ഥ'യുടെ നിർവ്വചനത്തിന്റെ പരിധിയിൽ വരുന്നില്ലായെന്നുള്ളതും ശ്രദ്ധേയമാണ്. കന്യകമറിയാം ഈ വചനത്തിന് മറുപടിയായി പറയുന്നത് 'എല്ലാ തലമുറകളും എന്നെ ഭാഗ്യവതി എന്നു പുകഴ്ത്തും' എന്നാണ്. ഭാഗ്യവർണ്ണന നടത്തുന്ന മറിയാമിന്റെ സ്തോത്രഗീതം (ലൂക്കോ. 1:46–55) കന്യകമറിയാമിന്റെ സുവിശേഷപ്രഘോഷണഗീതമാണ്. വേദപുസ്തപഠിതാക്കൾ ഈ വിപ്ലവഗാനത്തിൽ കൂടി യേശുവിനെ വഹിക്കുന്ന ഒരാൾക്കുണ്ടാകേണ്ട മാറ്റം എന്തെന്ന് 'കർത്താവിന്റെ ദാസിയും' 'സ്ത്രീകളിൽ അനുഗ്രഹിക്കപ്പെട്ടവളും' 'ഭാഗ്യവതി'യുമായ ദാവീദുപുത്രിയായ കന്യകമറിയാം പരിശുദ്ധാത്മനിവേശിതമായി പാടുന്നു.[2]

ഈ പാട്ടിൽ 'ഹൃദയത്തിൽ അഹങ്കരിക്കുന്നവരെ ചിതറിക്കുന്ന' 'ധാർമ്മികവിപ്ലവത്തിന് അടിവരയിടുന്നു'. 'ശക്തരെ സിംഹാസനങ്ങളിൽ നിന്നിറക്കി, എളിയവരെ ഉയർത്തുന്ന' 'സാമൂഹ്യവിപ്ലവത്തെ' അനുകൂലിക്കുന്നു. 'വിശക്കുന്നവരെ തൃപ്തരാക്കി സമ്പന്നരെ വെറുംകൈയോടെ പറഞ്ഞയയ്ക്കുന്ന സാമ്പത്തികവിപ്ലവത്തിന് തുടക്കമിടുന്നു.

മനുഷ്യന്റെ സമഗ്രമായ ഒരു വ്യതിയാനം, വ്യക്തിതലത്തിലും സാമൂഹ്യതലത്തിലും, ബൗദ്ധികതലത്തിലും ആത്മികതലത്തിലും ആരംഭിക്കുന്നത് ദൈവവുമായുള്ള ബന്ധത്തിൽ ആണ്. അഹംഭാവികൾ ചിതറിക്കപ്പെടുമ്പോൾ, ശക്തന്മാർ മറിച്ചിടപ്പെടുമ്പോൾ സമ്പന്നന്മാരെ വെറുതെ അയച്ചുകളയുമ്പോൾ അവൻ തന്റെ മക്കളുടെ താഴ്മയെ കടാക്ഷിക്കുന്നവനാണ് എന്നറിയാം.

ക്രിസ്തുവിനെ പേറുന്നവന് മാത്രമേ ശക്തനായവൻ വലിയ കാര്യങ്ങൾ എനിക്ക് ചെയ്തിരിക്കുന്നുവെന്ന്, അതായത് എല്ലാ അനുഗ്രഹവും ദൈവത്തിൽ നിന്നാണ് എന്ന് പറയുവാൻ സാധിക്കുകയുള്ളൂ. ക്രിസ്തുമസ്സിന് വേണ്ടി ഒരുങ്ങുന്ന ഈ ഒരുക്കകാലത്ത് വിനയവും താഴ്മയും ഉള്ളവരിലാണ് ക്രിസ്തുജനനം നടക്കുന്നത്. പരിശുദ്ധ കുർബ്ബാനാനുഭവത്താൽ ക്രിസ്ത്യാനികൾ എല്ലാവരും ക്രിസ്തുവിനെ വഹിക്കുന്നവരാണ്. പക്ഷേ വിനയാന്വിതനായി ക്രിസ്തുവിനെ സാക്ഷിക്കുവാൻ നമുക്ക് സാധിക്കുന്നുണ്ടോ?

1912 ആഗസ്റ്റ് 12–ാം തീയതി നാളിതുവരെ ആരും നിർമ്മിച്ചിട്ടില്ലാത്ത ആ പടുകൂറ്റൻ കപ്പൽ – ടൈറ്റാനിക്ക് – ലണ്ടൻ തുറമുഖത്തു നിന്നും അഭിവാദ്യങ്ങൾ സ്വീകരിച്ചുകൊണ്ട് ന്യൂയോർക്കിനെ ലക്ഷ്യമാക്കി നീങ്ങി. 2,244 യാത്രക്കാർ കയറിയിരുന്ന ആ കപ്പലിന്റെ ക്യാപ്റ്റൻ മി. സ്മിത്ത് ആഘോഷങ്ങൾക്കിടയിൽ, അഹന്തയുടെ തിരത്തള്ളലിൽ, ഉച്ചത്തിൽ

പ്രഖ്യാപിച്ചു: 'ഈ ലോകത്ത് എന്തിനും, ഏതിനും, ദൈവത്തിനു പോലും ടൈറ്റാനിക്കിനെ തകർക്കുവാൻ സാധിക്കുകയില്ല.' 1914 ആഗസ്റ്റ് 14-ാം തീയതി അർദ്ധരാത്രി കാലിഫോർണിയായിൽ നിന്നും ഒരു വയർലസ്സ് സന്ദേശം മി. സ്മിത്തിനു ലഭിച്ചു. ഉത്തരധ്രുവത്തിൽ നിന്നു ഒരു മഞ്ഞുകട്ട അറ്റ്ലാന്റിക്കിന്റെ അടിയിൽ കൂടി ഒഴുകിവരുന്നുണ്ട്. സൂക്ഷിക്കണം. ക്യാപ്റ്റൻ ഗൗനിച്ചില്ല. നിമിഷങ്ങൾക്കകം മഞ്ഞുകട്ട കപ്പലിൽ തട്ടി. കപ്പൽ നെടുകെ രണ്ടായി പിളർന്നു. കപ്പിത്താൻ കല്പന കൊടുത്തു. 'Get Ready For Death' (മരിക്കാൻ തയ്യാറെടുക്കുക) കപ്പലിൽ സൂക്ഷിച്ചിരുന്ന ലൈഫ് ബോട്ടുകളിൽ കുറച്ച് സ്ത്രീകളും കുട്ടികളും മാത്രം രക്ഷപ്പെട്ടു. കപ്പിത്താൻ ഉൾപ്പെടെയുള്ളവർ അറ്റ്ലാന്റിക്കിന്റെ അടിത്തട്ടിലായി.

1. ഫാ. ഡോ. ജേക്കബ് കുര്യൻ: *തിരുവചനഭാഷ്യം: വിശുദ്ധ ലൂക്കോസ്*, പേജ്. 29.

2. ലത്തീൻ, ഇംഗ്ലീഷ് ഭാഷകളിൽ 'മാഗ്നിഫിക്കാറ്റ്' എന്ന പേരിലും സുറിയാനി ഭാഷയിൽ 'മാവുർബോ' എന്ന പേരിലും അറിയപ്പെടുന്ന ഈ ഭാഗം പഴയനിയമത്തിൽ ഉല്പ. 30:13, 1 ശമു. 2:1-16, ഹബ്. 3:8 എന്നീ ഭാഗങ്ങളോട് ബന്ധമുണ്ട്. യേശുമിശിഹായിൽ പഴയനിയമസങ്കല്പങ്ങൾ നിറവേറിയിരിക്കുന്നു.

# 7

# ഈ പൈതൽ എന്താകും?

## യോഹന്നാൻ മാംദാനയുടെ ജനനത്തിന്റെ ഞായറാഴ്ച

ലൂക്കോ 1:57–80

യോഹന്നാൻ മാംദാനായുടെ ജനനത്തിന്റെ ഞായറാഴ്ച എന്ന ഈ ദിവസത്തിന് 'ശിശുദിനം' എന്നാണ് നമ്മുടെ സഭ നാമകരണം ചെയ്തിരിക്കുന്നത്. മാതാപിതാക്കന്മാരുടെ ചിന്തയ്ക്കു വേണ്ടി ചില ചിന്തകൾ കുറിക്കുന്നു. ലോകത്തിലെ ഏറ്റവും വലിയ പ്രവാചകനായ യോഹന്നാൻ ജനിച്ചത് ശബ്ദകോലാഹലങ്ങളില്ലാതെ ഒരു ഗ്രാമത്തിലെ പാവപ്പെട്ട ഒരു ഭവനത്തിലാണ്. ഏലീശ്ബായുടെ പ്രസവസംഗതി തന്റെ സമകാലീനരായ ആളുകൾക്ക് ഒരു അത്ഭുതവാർത്തയായിരുന്നു.

യോഹന്നാൻ മാംദാനയുടെ ജനനത്തിൽ മാതാപിതാക്കന്മാർ ചാർച്ചക്കാർ എന്നിവരുടെ പ്രതികരണങ്ങൾ ശ്രദ്ധിക്കാം. യോഹന്നാൻ എന്ന വാക്കിന് 'യഹോവയുടെ ദാനം', 'ദൈവം കരുണയുള്ളവൻ' എന്നെല്ലാം അർത്ഥമുണ്ട്. ദൈവം നമുക്ക് നൽകുന്ന മക്കൾ എല്ലാം ദൈവത്തിന്റെ ദാനമാണ് എന്ന് മാതാപിതാക്കൾ ചിന്തിക്കണം. ദൈവം കരുണയുള്ളവൻ ആയിരിക്കുന്നതുപോലെ ദൈവത്തിന്റെ ദാനമായ മക്കളെല്ലാവരും സഹജീവികളോട് കരുണയോടുകൂടി പ്രവൃത്തിക്കണം എന്ന തീരുമാനം എടുക്കുകയും ചെയ്യണം. യോഹന്നാന്റെ ജനനത്തിൽ ജനങ്ങൾ വിസ്മയത്തോടുകൂടി ചോദിക്കുന്നു: 'ഈ പൈതൽ എന്താകും?' (ലൂക്കോ. 1:66). അത്ഭുതകരമായ സാദ്ധ്യതകളുടെ ഉറവിടമാണ് എല്ലാ കുഞ്ഞുങ്ങളും.

### കർത്താവിന്റെ കൈ അവനോടുകൂടെ ഉണ്ടായിരുന്നു

സ്ത്രീകളിൽ നിന്ന് ജനിച്ചവരിൽ യോഹന്നാൻ സ്നാപകനേക്കാൾ വലിയവൻ ആരും എഴുന്നേറ്റിട്ടില്ല എന്ന കർത്തൃവചനം അനുസ്മരിക്കുകയാണെങ്കിൽ അതിന്റെ അടിസ്ഥാനം 'കർത്താവിന്റെ കൈ' അവനോടുകൂടെ ഉണ്ടായിരുന്നു എന്നതാണ് (1:68). അതിന്റെ കാരണം എന്ത് എന്നുകൂടി ആരായണം. യോഹന്നാന്റെ മാതാപിതാക്കന്മാരായ സ്കറിയ പുരോഹിതനും ഏലീശ്ബായും ദൈവസന്നിധിയിൽ നീതിയുള്ളവരും കർത്താവിന്റെ സകല കല്പനകളിലും ന്യായങ്ങളിലും കുറ്റമില്ലാത്തവരായി നടക്കുന്നവരായിരുന്നു' (1:6). അവന്റെ ജനനത്തിൽ മാതാപിതാക്കന്മാരും ഗുരുക്കന്മാരും ഒരുപോലെ ആനന്ദിക്കുന്നു. 400 വർഷക്കാലമായി ഇസ്രയേലിൽ പ്രവാചകസന്ദേശം കേൾക്കാതിരുന്ന സമയത്താണ് യോഹന്നാൻ

മാംദാനായുടെ രംഗപ്രവേശനം. അദ്ദേഹത്തിന്റെ ദൗത്യം യേശുക്രിസ്തുവിനു വേണ്ടി വഴിഒരുക്കുക എന്നതാണ്. അദ്ദേഹം തികഞ്ഞ ഒരു താപസന്റെ ചര്യകൾ അനുവർത്തിച്ചു. ഒരു രാജാവിന്റെ എഴുന്നള്ളത്തുണ്ടാകുവാൻ പോകുന്നുവെന്ന് വിളംബരം ചെയ്യുവാനുള്ള നിയോഗം സ്നാപകയോഹന്നാൻ കൃത്യമായി നിർവ്വഹിച്ചു. തന്റെ ശ്രോതാക്കളായ യഹൂദന്മാർക്കുണ്ടായ മാനസാന്തരത്തിന്റെയും അനുതാപത്തിന്റെയും അടയാളമായി യോഹന്നാൻ നൽകിയ സ്നാനം മൂലം ഒരു പുത്തൻ പ്രവണത യഹൂദ സമുദായത്തിലുണ്ടായി.

പിൽക്കാലത്ത് ക്രിസ്തീയസ്നാനത്തെ ഒരു പടി കൂടി മുമ്പോട്ടു കൊണ്ടുപോയി അത് കർത്താവിന്റെ മരണ – ഉയിർത്തെഴുന്നേൽപ്പുകളുടെ പ്രതീകമായി ആംഗീകരിച്ചു (റോമ. 6:3–4, 1 പത്രോ. 3:21). തന്റെ ഉപദേശങ്ങളിലും ഭർത്സനങ്ങളിലും ഒരു പ്രത്യേകതയുണ്ടായിരുന്നു. ജീവിതത്തിന് പരിവർത്തനം നടത്തി ദൈവത്തിലേക്ക് തിരിഞ്ഞ് ഒരു പുതിയ ജീവിതവ്യവസ്ഥിതിക്ക് അദ്ദേഹം ആഹ്വാനം ചെയ്തു. യോഹന്നാൻ ഉയർത്തിക്കാട്ടിയ ജീവിതമൂല്യങ്ങളിൽ, ആടിയുലഞ്ഞ ചുങ്കക്കാരോടും പട്ടാളക്കാരോടും ജോലി ഉപേക്ഷിക്കുവാൻ പറഞ്ഞില്ല. നീതിയോടും പരമാർത്ഥതയോടും ജോലി നിർവ്വഹിക്കുവാൻ പറഞ്ഞു. ഓരോരുത്തരും ഉത്തരവാദിത്വങ്ങൾ സത്യസന്ധമായി നിർവ്വഹിച്ചില്ലെങ്കിൽ മുഖപക്ഷം നോക്കാതെ ദൈവം ന്യായം വിധിക്കും എന്നു കൂടി യോഹന്നാൻ പറഞ്ഞുവച്ചു.

ഭവിഷ്യത്തുക്കളെപ്പറ്റി ചിന്തിക്കാതെയുള്ള യോഹന്നാന്റെ പ്രസംഗം ജനസമൂഹത്തെ മൊത്തമായും, ഭരണാധികാരിയെയും, അവന്റെ കുടുംബബന്ധത്തെയും സ്പർശിച്ചു. സ്നാപകൻ കൈകടത്തിയത് രാജാവിന്റെ വ്യക്തിപരമായ കുടുംബകാര്യത്തിലാണ്. ദുർമാർഗ്ഗിക്കുള്ളതല്ല രാജ്യത്വം. ജീവിതം ക്രപ്പെടുത്തണമെന്നല്ലാതെ രാജത്വം ഒഴിയുവാൻ യോഹന്നാൻ ആവശ്യപ്പെട്ടില്ല എന്നുള്ളത് ശ്രദ്ധിക്കപ്പെടേണ്ട കാര്യമാണ്.

സ്ക്കറിയാ പുരോഹിതൻ തന്റെ മകനെക്കുറിച്ച് 'നീയോ പൈതലേ അത്യുന്നതന്റെ പ്രവാചകൻ എന്ന് വിളിക്കപ്പെടും' എന്നു പറഞ്ഞു. എന്നാൽ ഒരു പ്രവാചകന്റെ അന്ത്യം എന്ത് എന്ന് കർതൃവചനം സൂചിപ്പിക്കുന്നുണ്ട്.

'ഞാൻ പ്രവാചകന്മാരെയും അപ്പോസ്തോലന്മാരെയും അവരുടെ അടുക്കൽ അയയ്ക്കുന്നു. അവരിൽ ചിലരെ അവർ കൊല്ലുകയും ഉപദ്രവിക്കുകയും ചെയ്യും' (ലൂക്കോ. 11:49). ഇതാണ് ഒരു പ്രവാചകന്റെ അന്ത്യം. സ്ക്കറിയായുടെ പ്രവചനഗീതം യോഹന്നാന്റെ അന്ത്യത്തിലേക്ക് വിരൽ ചൂണ്ടുന്നു. കാരണം, ഒരു പ്രവാചകനും സമാധാനപരമായി മരിച്ചിട്ടില്ല എന്നുള്ള ഒരു വസ്തുത പഴയനിയമം പ്രദാനം ചെയ്യുന്നു.

യോഹന്നാൻ ഹേറോദോസിനെ നോക്കി പറഞ്ഞു: 'നീ ചെയ്യുന്നത് തെറ്റാണ്.' പ്രവാചകൻ പദവിയ്ക്കനുസരിച്ച് ഉത്തരവാദിത്വം നിറവേറ്റുമ്പോൾ പ്രതിഫലത്തെ കുറിച്ചു കൂടി കർത്താവ് സൂചിപ്പിക്കുന്നു. 'ഞാൻ അവരുടെ അടുത്തേക്ക് പ്രവാചകരെ അയയ്ക്കും. അവരിൽ ചിലരെ അവർ പീഡിപ്പിക്കുകയും കൊല്ലുകയും ചെയ്യും.' ഇതു തന്നെയായിരുന്നു യോഹന്നാന്റെ അന്ത്യം (മത്താ. 14).

പ. മാമ്മോദീസായാലും മൂറോനഭിഷേകത്താലും ക്രിസ്ത്യാനികളായ നാം ഓരോരുത്തരും 'പ്രവാചകപദവിയിൽ ജീവിക്കുന്നവർ' ആണ് എന്ന യാഥാർത്ഥ്യം മറക്കരുത്. സമൂഹത്തിൽ കാണുന്ന അനീതികളോട് താദാത്മ്യം പ്രാപിക്കാതെ സമൂഹത്തിന്റെയും സഭയുടെയും ഇടവകയുടെയും വ്യക്തികളുടെയും കുടുംബത്തിന്റെയും തെറ്റുകൾ ചൂണ്ടിക്കാണിക്കുവാൻ കഴിയുന്ന വ്യക്തികളുടെയും നേതൃത്വത്തിന്റെയും കുറവാണ് ഇന്നത്തെ സഭയുടെ ഏറ്റവും വലിയ പരാധീനത.

ഓസ്കാർ വൈൽഡിന്റെ പ്രസിദ്ധമായ ഒരു നാടകത്തിൽ തൊഴിൽ ഒന്നും ചെയ്യാതെ സുഖഭോഗങ്ങളിൽ മുഴുകി കഴിയുന്ന ആഭിജാത്യവർഗ്ഗത്തിന്റെ മുഖത്ത് നോക്കി അദ്ധ്വാനിക്കുന്ന ഒരു പെൺകുട്ടി ശകാരിക്കുന്നത് ഇങ്ങനെയാണ്: 'നിങ്ങൾ രത്നം പതിച്ച കുഷ്ഠരോഗിയെപ്പോലെയാണ്. വല്ലപ്പോഴും ഒരിക്കൽ ഒരു റൊട്ടിക്കഷണമോ, പഴയവസ്ത്രമോ വലിച്ചെറിഞ്ഞുകൊടുത്ത് ഉദാരതയുടെ മേലങ്കി അണിയുന്ന യാഥാസ്ഥിതിക വർഗ്ഗം.'

# 8

# മറിയയേ ചേർത്തു കൊള്ളുവാൻ ശങ്കിക്കേണ്ട

## യൗസേഫിനുണ്ടായ വെളിപാടിന്റെ ഞായറാഴ്ച

(മത്താ. 1:18-25)

'ദൈവം നമ്മോടു കൂടെ എന്നർത്ഥമുള്ള അമ്മാനുവേൽ' ജനിക്കുമെന്ന പ്രവചനം യൗസേഫിന് നൽകുന്ന സുദിനമാണിന്ന്. യേശുവിന്റെ അത്ഭുതജനനത്തെക്കുറിച്ചുള്ള വാർത്ത മറിയാമിനോട് പറയുന്ന കാര്യം വിശുദ്ധ ലൂക്കോസും, യൗസേഫിനോട് പറയുന്ന കാര്യം വിശുദ്ധ മത്തായിയും സുവിശേഷങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്നു. അവർ പരസ്പരം കൂടിവരുന്നതിനുമുമ്പ് പരിശുദ്ധാത്മാവിനാൽ ഗർഭിണിയായ കന്യക മറിയാമിനെ ലോകാപവാദം വരുത്താതെ ഗൂഢമായി ഉപേക്ഷിക്കുവാൻ യൗസേഫ് തീരുമാനിക്കുന്നു.

### ലോകാപവാദം ഭയപ്പെടുന്ന യൗസേഫ്

യഹൂദപാരമ്പര്യം അനുസരിച്ച് വിവാഹം നിശ്ചയിക്കപ്പെട്ടു കഴിഞ്ഞാൽ അവർ ഭാര്യാഭർത്താക്കന്മാർ എന്ന പേരിലാണ് അറിയപ്പെട്ടിരുന്നത്. ഒന്നാം നൂറ്റാണ്ടിലെ യഹൂദവിവാഹക്രമം പരിശോധിച്ചാൽ ഇതു മനസ്സിലാകും. പ്രായപൂർത്തിയായവരുടെ യഥാർത്ഥ വിവാഹം, ഒരു യഹൂദവിവാഹചടങ്ങുകളിലെ മൂന്നാമത്തേതും അവസാനത്തേതുമായ ഘട്ടമാണ്. ഇതിനു മുമ്പുള്ള രണ്ടു ഘട്ടങ്ങൾ: ശൈശവകാലത്തെ വിവാഹാലോചനയും ഉറപ്പിക്കലുമാണ്. ഇതിൽ ഭാവിയിൽ വിവാഹിതരാകുവാനുള്ളവർക്ക് ഒരു പങ്കുമില്ല. മാതാപിതാക്കന്മാർ അന്യോന്യം അലോചിച്ച് പരസ്പരധാരണയിലെത്തി ശിശുക്കളായ അവരുടെ മക്കളുടെ വിവാഹകാര്യം തീരുമാനിക്കുന്നു. പ്രായപൂർത്തിയായശേഷം പ്രതിശ്രുത വധൂവരന്മാർ തമ്മിലുള്ള ഉഭയസമ്മത ചടങ്ങുകളാണ് രണ്ടാം ഘട്ടം. അവർ പരസ്പരം കണ്ടുമുട്ടി വിവാഹിതരായിക്കൊള്ളാമെന്നു ഉഭയസമ്മതം ചെയ്യുകയും പരസ്യമായി പ്രഖ്യാപിക്കുകയും ചെയ്യുന്നു. ഈ ഘട്ടത്തിന് വലിയ നിയമപ്രാബല്യമുണ്ട്. പ്രായോഗികതലത്തിൽ അവർക്കൊരുമിച്ചു താമസിക്കുവാൻ അനുവാദമില്ലെങ്കിലും അവർ ഭാര്യാഭർത്താക്കന്മാരാണ്. മരണത്താലോ വിവാഹമോചനത്താലോ മാത്രമെ ഈ ബന്ധം അവസാനിപ്പിക്കുവാൻ ഒക്കുകയുള്ളൂ. മേലാൽ അവർ അറിയപ്പെടുന്നതും ഭാര്യാഭർത്താക്കന്മാരായിത്തന്നെയായിരിക്കും. മൂന്നാം ഘട്ടം മറ്റൊരു വർഷത്തെ നീണ്ട കാത്തി

രിപ്പിനുശേഷം നടക്കുന്ന വിവാഹവും വിരുന്നും ആണ്. അതിനുശേഷം ദാമ്പത്യജീവിതത്തിലേക്ക് പ്രവേശിക്കുന്നു.

ഉഭയസമ്മതത്തിനും യഥാർത്ഥ ദാമ്പത്യജീവിതത്തിനും മദ്ധ്യേയുള്ള രണ്ടാം ഘട്ടത്തിൽ ഒരു സ്ത്രീ ഗർഭിണിയാകുന്നുവെങ്കിൽ സമൂഹം അവളെ ഒരു വ്യഭിചാരിണിയായി കാണുക മാത്രമല്ല, കല്ലെറിഞ്ഞു കൊല്ലുകയും ചെയ്യും (ആവ. 22:23, 24). മറിയം – യൗസേഫ് ദമ്പതികളുടെ ദാമ്പത്യജീവിതത്തിലേക്ക് കടക്കുന്നതിനു മുമ്പാണ് മറിയം പരിശുദ്ധാത്മാവിനാൽ ഗർഭിണിയായിത്തീരുന്നത്. ലോകാപവാദത്തെ ഭയന്ന് ഈ സമയം മറിയാമ്മിനെ രഹസ്യമായി ഉപേക്ഷിക്കുവാൻ യൗസേഫ് തീരുമാനിച്ചു.

മറിയാമ്മിനെ നിയമപ്രകാരം യൗസേഫിന് ഉപേക്ഷിക്കാം. എന്നാൽ ദൈവനീതി ഇവിടെ യൗസേഫിൽ പ്രകടമാകുന്നു. തെറ്റു ചെയ്തവൻ ശിക്ഷ അനുഭവിക്കണം. എന്നാൽ ആ ശിക്ഷ താൻ മുഖാന്തിരം വേണ്ട. രഹസ്യമായി ഉപേക്ഷിക്കുന്നതിൽക്കൂടി 'ഉപ്പു തിന്നുന്നയാൾ വെള്ളം കുടിക്കണം' എന്ന മാനുഷികനീതി ഈ നീതിമാനിൽ ഉണ്ടായിരുന്നു എന്ന് മനസിലാക്കാം. അതുകൊണ്ട് രഹസ്യമായി ഉപേക്ഷിക്കുവാൻ തീരുമാനിക്കുന്നു.

ഗർഭിണിയായ മറിയാമ്മിനെ പരസ്യമായി ഉപേക്ഷിച്ചാൽ, മറിയാമ്മിന് യഹൂദ മതകോടതിയുടെ മുമ്പാകെ നിൽക്കേണ്ടി വരും. ന്യായപ്രമാണം നൽകുന്ന ശിക്ഷ മറിയാമ്മിനുണ്ടാകുന്ന മഹാനിന്ദയും മാനഹാനിയും, മരണശിക്ഷയും ആണ്. ആയതിനാൽ പരസ്യമായി മറിയാമ്മിനെ ഉപേക്ഷിക്കണ്ടായെന്നു യൗസേഫ് തീരുമാനിച്ചു. യൗസേഫിനെ പൗരസ്ത്യ സഭാപാരമ്പര്യത്തിൽ നീതിമാൻ (കീനോ) എന്നാണ് വിശേഷിപ്പിച്ചിരിക്കുന്നത്. അതായത് യഹോവയുടെ ന്യായപ്രമാണത്തെ ആദരിക്കുകയും അനുസരിക്കുകയും ചെയ്യുന്നവനാണ് നീതിമാൻ. എന്നാൽ ശിക്ഷ കൊടുക്കേണ്ട് താൻ അല്ല എന്നുള്ള ഒരു മാനുഷികപരിഗണനയും അവനിൽ ഉണ്ടായിരുന്നു.

## പരിശുദ്ധാത്മനിയോഗത്തിന് കീഴ്പ്പെടുന്ന നീതിമാനായ യൗസേഫ്

ദൂതൻ സ്വപ്നത്തിൽ പ്രത്യക്ഷനായി 'ദാവീദിന്റെ പുത്രനായ യൗസേഫേ, നിന്റെ ഭാര്യ ഗർഭവതിയായിരിക്കുന്നത് പരിശുദ്ധാത്മാവിനാൽ ആണ്' എന്ന് കല്പിച്ചപ്പോൾ തന്റെ ഭാര്യയെ അവൻ സ്വീകരിക്കുന്നു. പഴയനിയമ പാരമ്പര്യത്തിൽ പരിചിതനായ യൗസേഫിന് പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തെക്കുറിച്ച് അറിവുണ്ട്.[1] പ്രപഞ്ചസൃഷ്ടിയിൽ ആത്മാവ് വെള്ളത്തിന്മേൽ പരിവർത്തിച്ച്, പാഴും ശൂന്യവുമായിക്കിടന്ന അവസ്ഥയിൽ നിന്ന്

സൃഷ്ടി സാദ്ധ്യമാക്കി (ഉല്പ. 1:2,4). പ്രപഞ്ചത്തിന്റെയും മനുഷ്യന്റെയും പുനഃസൃഷ്ടിയിലും പരിശുദ്ധാത്മാവ് പ്രവർത്തിക്കുമെന്ന പ്രതീക്ഷ അവൻ പുലർത്തി (യെഹ. 37:1-14). ഇങ്ങനെയുള്ള ദൈവാത്മാവ് മറിയാമ്മിൽ നിന്നുള്ള ജഡധാരണത്തിൽ പ്രവർത്തിച്ചതായി യൗസേഫ് മനസ്സിലാക്കി.

സത്യം വെളിപ്പെടുത്തുന്ന പരിശുദ്ധാത്മാവിനെതിരെ മുഖം തിരിക്കരുത്. ദൈവദൂത് സ്വീകരിക്കുന്ന യൗസേഫ് തന്റെ ഭാര്യ ഗർഭിണിയായിരിക്കുന്നത് പരിശുദ്ധാത്മാവിനാൽ ആണ് എന്ന് ബോദ്ധ്യപ്പെട്ടപ്പോൾ അത് സ്വീകരിക്കുവാൻ തയ്യാറാകുന്നു. യഹൂദന്മാരുടെ കാഴ്ചപ്പാടിൽ പ. ആത്മാവ് സത്യം വെളിപ്പെടുത്തുന്നവനാണ്. ദൈവമാണ് സത്യം. പ്രപഞ്ച സൃഷ്ടാവും ജീവദായകനുമാണ് പരിശുദ്ധാത്മാവ് (ഉല്പ. 1:2, ഇയ്യോ. 33:4, സങ്കീ. 104:30).

യേശുക്രിസ്തുവിന്റെ ജനനത്തിലൂടെ, ജീവദായകശക്തി ദൈവത്തിന്റെ സ്വന്തസ്വരൂപത്തിലും സാദൃശ്യത്തിലും സൃഷ്ടിച്ച മനുഷ്യർക്കും ലഭിച്ചു. യേശുക്രിസ്തുവിന്റെ ജനനത്തോടു കൂടി പ. ആത്മാവിന്റെ പ്രവർത്തനം ശക്തമായി, മറ്റൊരു കാലയളവിലും ഇല്ലാത്തവിധം ആരംഭിച്ചത് ശ്രദ്ധേയമാണ്. നമ്മുടെ കർത്താവിന്റെ മനുഷ്യാവതാരവും പ്രവർത്തനങ്ങളും യുഗാന്ത്യരക്ഷയുടെ സമയം ഉത്ഘാടനം ചെയ്യപ്പെടുന്നതിന്റെ സൂചനയാണ്. 'ആ നാളുകളിൽ എന്റെ ദാസന്മാരുടെയും ദാസിമാരുടെയും മേൽ എന്റെ ആത്മാവിനെ പകരും' (യോവേൽ 2:29) എന്ന യോവേൽ പ്രവചനം കന്യകമറിയാമ്മിൽ കൂടി മാത്രമല്ല യൗസേഫിന് ദൂതൻ മുഖാന്തിരം നിർദ്ദേശവും കൊടുത്തു. ആ നിയോഗം യൗസേഫ് സ്വീകരിക്കുന്നു. ഭാര്യയായ മറിയാമ്മിനെ ചേർത്തുകൊള്ളുന്നു.

പരിശുദ്ധാത്മാവിൽ കൂടി സത്യം വെളിപ്പെടുത്തിയിട്ട് അത് സ്വീകരിക്കാതിരിക്കുന്നത് മാരകമാണ്. സുഗ്രാഹ്യമായത് നിഷേധിക്കുന്നതും പൈശാചികമാണ്. പരിശുദ്ധാത്മാവിന് ഏതിരെ മുഖം തിരിച്ചു നിൽക്കുന്നത് ഒരു കാലത്തും മോചനം കിട്ടാത്ത അവസ്ഥയായി നാം മനസ്സിലാക്കണം (മർക്കോ. 3:20-30).

1. ഫാ. ടി. ജെ. ജോഷ്വാ: *തിരുവചനഭാഷ്യം: വി. മത്തായിയുടെ സുവിശേഷം,* പേജ് 20.

# 9
# അവളിൽ നിന്നു ക്രിസ്തു എന്നു പേരുള്ള യേശു ജനിച്ചു
## കർത്താവിന്റെ ജനനപ്പെരുന്നാളിനു മുമ്പുള്ള ഞായറാഴ്ച
### (വംശാവലിയുടെ ഞായറാഴ്ച)
(ലൂക്കോ. 3:21-38)

കർത്താവിന്റെ ജനനപ്പെരുന്നാളിനു മുമ്പുള്ള ഞായറാഴ്ചയിൽ യേശുക്രിസ്തുവിന്റെ വംശാവലിയെക്കുറിച്ചുള്ള ഒരു രൂപരേഖ സുവിശേഷ കന്മാരായ മത്തായിയും ലൂക്കോസും നൽകുന്നുണ്ട്. മാന്യരായ വ്യക്തി കളുടെ ജനനം ഏതു വംശത്തിലാണ് എന്ന് അറിയുക വലിയ സംഗതി യാണ്. യഹൂദന്മാരുടെ സവിശേഷതയായിരുന്നു വംശാവലി അറിഞ്ഞിരി ക്കുകയെന്നത്. വിശുദ്ധ മത്തായി അബ്രാഹാമിൽ നിന്നാരംഭിക്കുന്ന വംശാ വലിയിൽക്കൂടി യഹൂദന്മാരുടെ രക്ഷകനായി മാത്രം യേശുവിനെ ചിത്രീ കരിക്കുമ്പോൾ വിശുദ്ധ ലൂക്കോസ് ആദാമിലെത്തുന്ന വംശാവലിയിൽ ക്കൂടി യഹൂദന്മാരുടെ മാത്രം ഒരു വീണ്ടെടുപ്പുകാരൻ അല്ല; പ്രപഞ്ചത്തിന്റെ (സർവ്വലോകത്തിന്റെയും) രക്ഷിതാവായി യേശുക്രിസ്തുവിന്റെ മനുഷ്യാ വതാരം കാണുന്നു. എല്ലാ മനുഷ്യരും ദൈവമക്കളാണ് എന്നും എല്ലാ വർക്കും പിതാവായി ഒരു ദൈവം മാത്രമേ ഉള്ളൂവെന്നും ലൂക്കോസ് വെളി പ്പെടുത്തുന്നു.

തലമുറകളുടെ പരിഗണനയ്ക്കു വേണ്ടി ഇന്ന് എല്ലാവരും ശ്രമിക്കുന്നു. അന്വേഷിക്കുന്നു. ലോകപ്രകാരം പ്രശസ്തിയുള്ള പല കുടുംബങ്ങളും ഈ അന്വേഷണത്തിൽ നിന്നു തങ്ങൾ ഉൾപ്പെടുന്ന കുടുംബചരിത്രപുസ്ത കങ്ങൾ രചിക്കുവാൻ ഇടയാകുന്നു.

ABC ടെലിവിഷൻ ശൃംഖല 1978 ൽ പുറത്തിറക്കിയ റൂട്ട്സ് (Roots) എന്ന ടെലിവിഷൻ ചരിത്രപരമ്പര അന്നുവരെ ഏറ്റവും കൂടുതൽ ആളുകൾ വീക്ഷിച്ച ഒന്നായിരുന്നു. റൂട്ട്സിന്റെ ഇതിവൃത്തം മുത്തശ്ശിയായ സിന്തിയ കൊച്ചുമകൾക്ക് (അലക്സ് ഹെയ്‌ലി ) കഥകൾ പറഞ്ഞുകൊടുത്തിരുന്ന താണ്. ആ കൂട്ടത്തിൽ കാപ്പിരികളായ തങ്ങൾ എങ്ങനെ അമേരിക്കയിൽ വന്നു എന്ന കഥയും ഉൾപ്പെട്ടു. ആ കഥകൾ കേട്ടപ്പോൾ കിന്റോ, കാമ്പി ബൊളോംഗോ എന്നീ പേരുകൾ ആ കുരുന്നുഹൃദയത്തിൽ സ്ഥാനം

പിടിച്ചു. വളർന്നു വലുതായപ്പോൾ തന്റെ വംശാവലിയുടെ ആരംഭം കണ്ടുപിടിക്കാൻ തീരുമാനിച്ചു. ചെണ്ടയുണ്ടാക്കാൻ വേണ്ടി കാട്ടിൽ തടിചെത്തിമിനുക്കുമ്പോൾ വെള്ളക്കാർ അടിമകളാക്കി കൊണ്ടുപോയ കുൺറെകിന്റോ മുതൽ അവസാനകണ്ണി വരെ കണ്ടുപിടിച്ച ആ അന്വേഷണകഥയാണ് ഹെയ്‌ലി 'റൂട്ട്സ്' എന്ന പേരിൽ പ്രസിദ്ധീകരിച്ചു ജനശ്രദ്ധ പിടിച്ചുപറ്റിയത്.

വിജാതീയ രക്തത്തിൽ പങ്കുള്ളവരെ ദൈവത്തിന്റെ തിരഞ്ഞെടുക്കപ്പെട്ട ജനമായ യഹൂദരുടെ കൂട്ടത്തിൽ ഉൾപ്പെടുത്തുവാൻ കൊള്ളില്ല. യേശുക്രിസ്തുവിന്റെ വംശാവലി വെളിപ്പെടുത്തിയപ്പോൾ യഹൂദന്മാർ പ്രതീക്ഷിച്ചിരുന്ന രക്ഷകന് ചില പ്രത്യേകതകൾ ഉണ്ടായിരുന്നു. യഹൂദന്മാരുടെ പ്രധാന നായകന്മാരായ അബ്രഹാം, ദാവീദ് തുടങ്ങിയവരോട് ബന്ധപ്പെട്ട, യഹോവയാം ദൈവത്തിന്റെ വാഗ്ദത്ത സന്തതിയുടെ വംശാവലിയിൽ വി. മത്തായി ശ്രദ്ധ ചെലുത്തുമ്പോൾ, ലോകരക്ഷാഗണത്തിന്റെ വംശചരിത്രമാണ് ലൂക്കോസ് രേഖപ്പെടുത്തുന്നത്.

എന്നാൽ യഹൂദവംശാവലിയിൽ സ്ത്രീകളെ സാധാരണ ഉൾപ്പെടുത്താറില്ല. മറിയാമിൽ നിന്ന് യേശു ജനിച്ചു (മത്താ. 1:16). യേശു ജനിച്ചത് യൗസേഫിന്റെ മകനായിട്ടല്ല എന്ന് ഇവിടെ വ്യക്തമാക്കുന്നു. ഇത് യേശുക്രിസ്തുവിന്റെ ജനനത്തെക്കുറിച്ച് പറയുമ്പോൾ പുരുഷബന്ധം കൂടാതെ കന്യകയിൽ നിന്നും അത്ഭുതകരമാംവിധം ദിവ്യമായി ജനിച്ചു എന്ന് വിശദമാക്കുവാൻ വേണ്ടിയാണ്.

മത്തായി ഏവൻഗേലിയോസ്തൻ നാല് സ്ത്രീകളെ കൂടി വംശാവലിയിൽ ചേർത്തിരിക്കുന്നു.[1] ഈ വംശാവലി വിവരണത്തിൽ രക്ഷയുടെ അനുഭവത്തിൽ പങ്കാളികളാകുവാൻ സർവ്വസൃഷ്ടികളേയും അനുവദിക്കുന്നു – ആദാം മുതൽ ദൈവമാതാവായ മറിയം വരെ ഈ ശൃംഖലയിൽ ഉൾപ്പെടുന്നവരാണ്. അബ്രഹാമിന്റെ വംശാവലിയിൽ ഊറ്റംകൊള്ളുന്ന യഹൂദജാതിയുടെ കണ്ണിലെ കരടായ സ്ത്രീകളും കോലായ പുറജാതിയും ഉണ്ടെന്നതും ശ്രദ്ധേയം. വിജാതീയരും ദുർവൃത്തരും ഈ രക്ഷയുടെ ആമോദത്തിൽ പങ്കാളികളായിട്ടുണ്ട്. നമുക്ക് സാധിച്ചിട്ടുണ്ടോ? സാധിക്കുന്നുണ്ടോ?

1. വേശ്യാസ്ത്രീയുടെ വേഷത്തിൽ ഭർതൃപിതാവായ യഹൂദായെ സമീപിച്ച് ഗർഭവതിയായ താമാർ (ഉല്പ. 38). 2. യറീഹോ നഗരത്തിൽ യോശുവാ അയച്ച ചാരന്മാരെ രക്ഷിച്ച വേശ്യാസ്ത്രീയായ രാഹാബ് (യോശു. 2). 3. മോവാബ്യ സ്ത്രീയായ രൂത്ത്. 4. ഉരിയാവിന്റെ ഭാര്യയായ ബേത്ശേബാ (2 ശമു 11).

# 10

# ദൈവം നമ്മോടു കൂടെ
## യൽദൊ അഥവാ ക്രിസ്തുമസ്സ്

മത്താ. 2:1-12

ജനനപ്പെരുന്നാളിൽ അർപ്പിക്കുന്ന വിശുദ്ധ കുർബ്ബാന' (Mass of Christ) എന്ന അർത്ഥത്തിലാണ് ക്രിസ്തുമസ്സ് എന്ന വാക്ക് ഉപയോഗിച്ചു തുട ങ്ങിയത്.

ക്രിസ്തു ജനിച്ച വർഷവും തീയതിയും കൃത്യമായി അറിയുവാൻ സഹായിക്കുന്ന സൂചനകൾ പുതിയനിയമത്തിൽ കുറവാണ്. യഹൂദരാജാ വായ ഹേറോദാവിന്റെയും റോമൻ ചക്രവർത്തി ഔഗസ്തോസ് കൈസറു ടെയും കാലത്ത് ക്രിസ്തു ജനിച്ചുവെന്ന് രേഖപ്പെടുത്തുന്നു (ലൂക്കോ. 1:5, 2:1. മത്താ. 2:1). ക്രിസ്തു ജനിച്ച വർഷം കൃത്യമായി കണക്കാക്കാൻ ബുദ്ധിമുട്ടാണ്. ക്രിസ്തുമതം ദേശീയമതമായി അംഗീകരിക്കപ്പെട്ടതിനു ശേഷമാണ് ക്രിസ്തുമസ്സ് ഒരു പെരുന്നാളായി ആചരിക്കപ്പെട്ടു തുടങ്ങിയത്. റോമാ സാമ്രാജ്യത്തിൽ ഉൾപ്പെട്ട പൗരസ്ത്യരാജ്യങ്ങളിൽ ക്രിസ്തുവിന്റെ ജനനം, വിദ്വാന്മാരുടെ വരവ്, മാമ്മോദീസാ എന്നിവയുടെ ഓർമ്മയ്ക്കായി ജനുവരി ആറും ഏഴും തീയതികളിൽ പെരുന്നാൾ ആചരിച്ചുപോന്നു. പുരാതനകാലം മുതൽ ഡിസംബർ 25 റോമിലെ ഒരു ഉത്സവദിവസം ആയി രുന്നു. മകരസംക്രാന്തിയോടു കൂടി സൂര്യന് കൂടുതൽ വെളിച്ചം ഉണ്ടാകു ന്നതിന്റെ അടിസ്ഥാനത്തിൽ ഡിസംബർ 25 തെരഞ്ഞെടുക്കപ്പെട്ടതാകാം. ക്രിസ്തുവർഷം 336 നോടടുത്താണ് ക്രിസ്തുമസ്സ് ആചരണം നിലവിൽ വന്നത് എന്നാണ് പണ്ഡിതമതം. ഈജിപ്ഷ്യൻ കലണ്ടറനുസരിച്ച് ജനുവരി 6 ന് ക്രിസ്തുവിന്റെ ജനനത്തോടുകൂടി ക്രിസ്തുവർഷം ആരം ഭിക്കുന്നു എന്ന ഒരു ധാരണയാണ് നമുക്കുള്ളത് (AD = Annum Domini). റോമൻ വർഷം 754 -ൽ ആണ് ക്രിസ്ത്വബ്ദം ആരംഭിക്കുന്നത്.[1]

വിവിധ പുരാതന കലണ്ടറുകളുടെയും സാക്ഷ്യങ്ങളുടെയും വെളിച്ച ത്തിൽ മാസവും തീയതിയും കണ്ടുപിടിക്കാനായി ആദിമനൂറ്റാണ്ടുകൾ മുതലേ ശ്രമങ്ങൾ നടന്നു. അലക്സാന്ത്രിയായിലെ ക്ലീമ്മീസിന്റെ അഭിപ്രാ യത്തിൽ ഏപ്രിൽ 18, 19 അല്ലെങ്കിൽ മെയ് 29 ആയിരിക്കണം കർത്താവിന്റെ ജനനദിവസം. എ.ഡി. 243 ൽ വടക്കേ ആഫ്രിക്കയിൽ വിരചിതമായ ഒരു രേഖയനുസരിച്ച് (DePascha Computus), മാർച്ച് 28 നാണ് കർത്താവ് ജനിച്ചത്. മൂന്നാം നൂറ്റാണ്ടിൽ റോമിലെ ഹിപ്പോലിറ്റസ് ദാനിയേലിന്റെ പുസ്തകത്തെക്കുറിച്ചുള്ള വ്യാഖ്യാനത്തിൽ 'അഗസ്തൂസിന്റെ വാഴ്ച യുടെ നാല്പത്തിരണ്ടാമാണ്ടിൽ ഡിസംബർ 25 ബുധനാഴ്ച ക്രിസ്തു ജനി

ച്ചുവെന്നു പറയുന്നു. ഡിസംബർ 25, കർത്താവിന്റെ ജന്മദിനമായി ആദ്യമായി നിർദ്ദേശിച്ചത് ഹിപ്പോലിറ്റസാണ്. എങ്കിലും ഇക്കാലത്തു ജനനപ്പെരുന്നാൾ സഭ ആഘോഷിച്ചു തുടങ്ങിയിരുന്നില്ല.

കർത്താവ് ജനിച്ച തീയതിക്കല്ല പ്രസ്തുത ക്രിസ്തുവിന്റെ മനുഷ്യാവതാരം എന്ന സംഭവത്തിനാണ് പ്രാധാന്യം. 'വചനം ജഡമായി നമ്മുടെ ഇടയിൽ പാർത്തു' എന്ന സത്യം നിരാകരിക്കുവാൻ ആർക്കും സാധ്യമല്ല. മാനവചരിത്രത്തിലെ പ്രത്യേകഘട്ടത്തിൽ സ്ഥലകാലങ്ങൾക്ക് വിധേയമായ ഈ ലോകത്തിൽ പുത്രൻതമ്പുരാൻ അവതരിച്ചു; ജീവിച്ചു; മരിച്ചു; മരിച്ചവരുടെ ഇടയിൽ നിന്നും ഉയിർത്തെഴുന്നേറ്റു; സ്വർഗ്ഗാരോഹണം ചെയ്തു എന്ന് മുൻവിധിയില്ലാത്ത ഏതു മനുഷ്യനും അംഗീകരിക്കുന്നുണ്ട്.

### ജനനപ്പെരുന്നാളിലെ ആരാധനാസന്ദേശം

അഗോചരനും അപ്രമേയനുമായ ദൈവം മനുഷ്യനായിത്തീർന്നതിലുള്ള അത്ഭുതമാണ് ജനനപ്പെരുന്നാളിലെ പല പ്രാർത്ഥനകളിലും തുടിച്ചുനിൽക്കുന്നത്.

അറിയോസിന്റെ വേദവിപരീതത്തിനും, ക്രിസ്തുവിനെ സംബന്ധിച്ചുള്ള മറ്റു ദുരുപദേശങ്ങൾക്കും ഉള്ള മറുപടിയായിട്ടു കൂടിയാണ് ക്രിസ്തുമസ്സ് പെരുന്നാൾ ആഘോഷമായി സഭകൾ ആദിമനൂറ്റാണ്ടിൽ ആചരിച്ചിരുന്നത്. ക്രിസ്തുമസ്സ് ആരാധനയോടനുബന്ധിച്ചുള്ള സഭാപിതാക്കന്മാരുടെ പ്രസംഗങ്ങളിൽ അറിയോസിനെതിരായ ധാരാളം പരാമർശങ്ങളുണ്ട്. യേശുക്രിസ്തുവിന്റെ ദിവ്യത്വം ഉറപ്പിച്ചുപറയുന്ന അനേകം പ്രാർത്ഥനകൾ സുറിയാനി സഭയിലെ ജനനപ്പെരുന്നാളിന്റെ ശുശ്രൂഷയിൽ ഉണ്ട്. ഒരു പ്രാർത്ഥന ശ്രദ്ധിക്കാം: 'തിരുവിഷ്ടത്തോടെ ജനനത്തിനായി വരികയും, തന്റെ ജനനത്താൽ കന്യകയായ മാതാവിന്റെ മുദ്രകൾക്കോ കന്യകാത്വത്തിനോ അഴിവു വരുത്താതിരിക്കുകയും ചെയ്തവനും, അനാദ്യന്ത പിതാവിന്റെ പുത്രനും വചനവും ആയുള്ളോവേ, നീ സംശയരഹിതമായി ദൈവം തന്നെയാകുന്നുവെന്ന് നിന്നെക്കുറിച്ച് ഗ്രഹിക്കുവാൻ ഞങ്ങൾക്ക് കൃപ നൽകണമേ.'

ജനനപ്പെരുന്നാളിന്റെ സ്ലീബാ ആഘോഷത്തിലെ തെക്കോട്ടു തിരിഞ്ഞുള്ള പ്രാർത്ഥനയിൽ ക്രിസ്തുവിന്റെ ദിവ്യത്വം കന്യകാജനനം, പിതാവിനോടുള്ള സമത്വം എന്നീ വിശ്വാസസത്യങ്ങളാണ് അടങ്ങിയിരിക്കുന്നത്.

### ഇരുപത്തഞ്ചു നോമ്പ്

അനുതാപത്തിലും ഉപവാസത്തിലും വിശ്വാസികൾ ക്രിസ്തുമസ്സിനായി

ഒരുങ്ങണമെന്ന് സഭാപിതാക്കന്മാർ നിഷ്കർഷിക്കുന്നു. ജനനപ്പെരുന്നാൾ രാത്രിയിൽ പ്രാർത്ഥനയും വിശുദ്ധ കുർബ്ബാനയും നടത്തുന്ന രീതി നാലാം നൂറ്റാണ്ടു മുതൽ സഭയിലുണ്ട്. ആറാം നൂറ്റാണ്ടു മുതൽ ക്രിസ്തുമസ്സിനു മുമ്പുള്ള ആറാഴ്ചക്കാലം ഉപവാസദിനങ്ങളായിരുന്നു. സുറിയാനി, കോപ്റ്റിക്, ബൈസന്റിയൻ സഭകളിലും ക്രിസ്തുമസ്സിനു മുമ്പ് നവംബർ 15 മുതൽ 40 ദിവസം ഉപവസിക്കുന്ന ഒരു പുരാതനപാരമ്പര്യം ഉണ്ട്. റോമൻ സ്വാധീനത്തിലാണ് ക്രിസ്തുമസ്സിനു മുമ്പുള്ള നോമ്പ് 25 ദിവസമായി സുറിയാനി സഭയിലും കുറഞ്ഞത്.[2]

## എന്റെ ക്രിസ്തുമസ്സ്

എന്നിൽ ജനിക്കുന്നതിനായിട്ടത്രെ ക്രിസ്തു ലോകത്തിൽ വന്ന് ജനിച്ചത് എന്നും, ഇപ്പോൾ എന്റെ ഹൃദയത്തിൽ യേശുവിന് ഇടമില്ലായെങ്കിൽ പിന്നീട് സ്വർഗ്ഗത്തിൽ എനിക്ക് ഇടമുണ്ടായിരിക്കുകയില്ല എന്നുമുള്ള വസ്തുത നാം മറക്കരുത്. അതാണ് ക്രിസ്തുമസ്സ് എനിക്കു നല്കുന്ന സന്ദേശം.

ഒരു ക്രിസ്തുമസ്സ് ദിനത്തിൽ ഗാന്ധിജി ആഫ്രിക്കയിൽ നിന്ന് ഇന്ത്യയിലേക്ക് പോരുമ്പോൾ ഒരു ക്രിസ്തുമസ്സ് സന്ദേശം നല്കണമെന്ന് സഹയാത്രികർ അദ്ദേഹത്തോടു പറഞ്ഞു. ക്രിസ്തുമസ്സ് എന്നു പറഞ്ഞാൽ ഒരു കൈയിൽ മാംസവും മറ്റേ കൈയിൽ മദ്യക്കുപ്പിയുമായിരിക്കുന്ന ഒരാളിന്റെ ചിത്രമാണ് തന്റെ മനസ്സിൽ ആദ്യമായി വരുന്നത് എന്ന് അദ്ദേഹം പറയുകയുണ്ടായി. എന്നാൽ അതേചിത്രം തന്നെയല്ലേ പലരുടെയും ക്രിസ്തുമസ്സ് ആഘോഷങ്ങളിൽ കാണുന്നത്. ക്രിസ്തുവില്ലാത്ത ക്രിസ്തുമസ്സ്.

രണ്ടായിരം വർഷങ്ങൾക്കു മുമ്പ് ബേത്‌ലഹേമിൽ ഉത്ഘോഷിക്കപ്പെട്ട ഈ മഹാസന്തോഷത്തിന്റെ സദ്‌വർത്തമാനം എന്നിൽ ഉണ്ടോ? അത് മറ്റുള്ളവർക്ക് പകർന്നുകൊടുക്കുവാൻ എനിക്ക് സാധിച്ചിട്ടുണ്ടോ? ഞാൻ ക്രിസ്തുമസ്സ് മംഗളാശംസകൾ ക്രിസ്തുമസ്സ് കാർഡുകൾ വഴി സുഹൃത്തുക്കൾക്കും സ്വന്തപ്പെട്ടവർക്കും നൽകിയിട്ടുണ്ടാകാം. കരോളും മറ്റു ചടങ്ങുകളും മുറ തെറ്റാതെ നടത്തിക്കാണും. മധുരപലഹാരം (കേക്ക്) കൈമാറിക്കാണും. 'ക്രിസ്തു എവിടെ ജനിച്ചിട്ടുണ്ടോ' അവിടെ പ്രകാശം ഉദിച്ചിട്ടുണ്ട്. സ്നേഹത്തിന്റെ പ്രകാശം തന്നെ. ആ പ്രകാശത്തിന്റെ വെളിച്ചത്തിലാണ് ഇത് എല്ലാം നടത്തിയിരിക്കുന്നതെങ്കിൽ അത് എല്ലാം അർത്ഥവത്തായ ക്രിസ്തുമസ്സ് പ്രകടനങ്ങൾ തന്നെ. ക്രിസ്തുമസ്സ് ആഘോഷങ്ങളിൽ ഉണ്ണിയേശുവിന്റെ സാന്നിദ്ധ്യം ഉണ്ടാകണം.

ജഡധാരണം ചെയ്ത വചനമായ യേശു പരിപൂർണ്ണനായി ദൈവത്തിന്റെ വരപ്രസാദവും സത്യവും നിറഞ്ഞ മനുഷ്യരുടെ ഇടയിൽ വസി

ച്ചുവെന്നും ക്രിസ്തുവിന്റെ തേജസ്സ് പിതാവിൽ നിന്നുള്ള ഏകജാതന്റെ ദിവ്യതേജസ്സായി തങ്ങൾ ദർശിച്ചു എന്നും ശിഷ്യന്മാർ സാക്ഷ്യം വഹിച്ചു. ഈ ദിവ്യതേജസ്സ് ദർശിക്കുവാൻ എനിക്ക് കഴിയുന്നില്ലെങ്കിൽ എന്റെ ക്രിസ്തുമസ്സ് ആഘോഷത്തിന് അർത്ഥമില്ല. ദൈവത്തോട് എന്നെ അനുരഞ്ജിപ്പിക്കുന്ന കണ്ണിയാണ് ക്രിസ്തു. യേശുക്രിസ്തുവിൽക്കൂടി ദൈവത്തോട് ഞാൻ ഇണങ്ങിച്ചേരുന്നില്ലായെങ്കിൽ എന്റെ ക്രിസ്തുമസ്സ് ആഘോഷത്തിന് ഔചിത്യമില്ല.

നാം വിശ്വസിക്കുന്ന മതത്തെ നമ്മുടെ ജീവിതംകൊണ്ട് മറ്റുള്ളവർക്ക് വ്യാഖ്യാനിച്ചുകൊടുക്കുവാൻ കഴിയണം. വിലകുറഞ്ഞ മതം കൊണ്ട് നാം തൃപ്തിടയരുത്. ഇത് നാസ്തികതയേക്കാൾ ഭയാനകമാണ്. ഡിൻ ഇഞ്ച് എന്ന താത്വികൻ പറഞ്ഞു: 'The greatest enemy of a high religion is not irreligion but low religion' (ഉദാത്തമായ മതത്തിന്റെ ഏറ്റവും വലിയ ശത്രു നാസ്തികതയല്ല. പ്രത്യുത ആഴമില്ലാത്ത, സാന്ദ്രതയില്ലാത്ത മതമാണ്). മതത്തിന്റെ മൂടുപടം അണിഞ്ഞവർ നടത്തുന്ന കൈക്കൂലിയും, അഴിമതിയും, അധർമ്മങ്ങളുമെല്ലാം വാസ്തവത്തിൽ നാസ്തികതയേക്കാൾ ഭയാനകമാണ്.

ആർഗോൺ യുദ്ധഭൂമിയിൽ ഡച്ചുകാരും ഫ്രഞ്ചുകാരും, ജർമ്മൻകാരും തമ്മിൽ യുദ്ധം നടക്കുകയാണ്. പടയാളികൾ നീട്ടിയ തോക്കുകളുമായി കിടങ്ങുകൾക്കുള്ളിൽ കിടന്നുകൊണ്ട് പരസ്പരം വെടിവയ്ക്കുവാൻ ഉന്നം നോക്കുകയാണ്. എങ്ങും വിദ്വേഷവും വെറുപ്പും മാത്രം. അന്ന് ഒരു ക്രിസ്തുമസ്സ് രാത്രി. ജർമ്മൻകാരുടെ മനസ്സിൽ ക്രിസ്തുമസ്സിന്റെ ഓർമ്മകൾ തളിരിട്ടു. പരിസരം മറന്ന് കിടങ്ങുകൾക്കുള്ളിൽ ക്രിസ്തുമസ്സ് ട്രീയും കരോളും അവർ ഒരുക്കി. ഇത് കണ്ട് ഫ്രഞ്ച് പടയാളികൾക്ക് തോക്കിന്റെ കാഞ്ചി വലിക്കുവാൻ സാധിച്ചില്ല. ക്രിസ്തുമസ്സിന്റെ സന്ദേശം അവരിലേക്കും പടർന്നു. അവരും വൃക്ഷക്കൊമ്പുകൾ വെട്ടി ദീപം കൊളുത്തി. ആക്രമണഭീതി അവരെ തെല്ലും അകറ്റിയില്ല. ജർമ്മൻകാരും പുറത്തുവന്നു. തോക്കുകൾ താഴെ വച്ചു. വെടിയുണ്ടകൾക്കു പകരം സമാധാനത്തിന്റെയും സൗഹൃദത്തിന്റെയും സ്നേഹത്തിന്റെയും മധുരപലഹാരങ്ങൾ അവർ പരസ്പരം കൈമാറി. അവർ ഒരുമിച്ച് 'Silent Night.... Holy Night' പാടി. ഒരു കാര്യം പറയട്ടെ, ക്രിസ്തു ആയിരം പ്രാവശ്യം പൂൽക്കൂട്ടിൽ പിറന്നാലും ഒരു പ്രാവശ്യമെങ്കിലും എന്റെ ഹൃദയത്തിൽ പിറന്നില്ലെങ്കിൽ എനിക്ക് സമാധാനം ലഭിക്കുകയില്ല. ക്രിസ്തു എവിടെ ജനിക്കുന്നുവോ അവിടെ ഭയമില്ല, സമാധാനമുണ്ട്. അന്ധകാരം ഇല്ല പ്രകാശം ഉണ്ട്. വിദ്വേഷം ഇല്ല. സ്നേഹം ഉണ്ട്.

1. തിബേര്യോസിന്റെ വാഴ്ചയുടെ പതിനഞ്ചാമാണ്ടിൽ യേശുവിന് മുപ്പതുവയസ് (ലൂക്കോ. 3:23). തിബേര്യോസിനു മുമ്പുള്ള അഗസ്തൂസ്

കൈസർ 43 വർഷം ഭരിച്ചുവെന്നാണ് അലക്സാണ്ട്രിയായിലെ ക്ലീമ്മീസ് പറയുന്നത്. ഔഗസ്തോസിന്റെ വാഴ്ച ആരംഭിക്കുന്നത് റോമൻ വർഷം (Auc) 754 ൽ ആണ്. യഹൂദചരിത്രകാരനായ യോസീഫസിന്റെ വിവരണമനുസരിച്ച് ഹേരോദാവ് റോമൻവർഷം 750-ൽ മരണമടഞ്ഞു. ഹേരോദാവിന്റെ വാഴ്ചയുടെ അവസാനവർഷം യേശു ജനിച്ചുവെന്ന് ചിന്തിച്ചാൽ തന്നെ ബി. സി. 4 ന് മുമ്പ് യേശുവിന്റെ ജനനം നടന്നിരിക്കണം.

2. റോമിലും ആദ്യകാലങ്ങളിൽ ആറാഴ്ച നോമ്പ് ആചരിച്ചുവെങ്കിലും ക്രമേണ അഞ്ചാഴ്ചയായി. പിന്നീട് നാലാഴ്ചയായും കുറച്ചു. ആധുനിക റോമൻ സഭ ഈ നോമ്പ് അപ്പാടെ ഉപേക്ഷിച്ചിരിക്കുന്നു. യാക്കോബായ സുറിയാനി സഭയും യാക്കോബ് തൃതീയൻ പാത്രിയർക്കീസിന്റെ കാലത്ത് ഈ നോമ്പിന്റെ ദൈർഘ്യം കുറച്ചിട്ടുണ്ട്. ഫാ. ഡോ. ബി. വർഗീസ്, *ആത്മാവിലും സത്യത്തിലും*, പേജ് 117.

## 11

# മിസ്രയിമിലേക്ക് ഓടിപ്പോകുക

## യൽദോയ്ക്കു ശേഷമുള്ള ഒന്നാം ഞായർ

### മിസ്രയിമിലേക്കുള്ള ഓടിപ്പോക്കിന്റെ ഞായറാഴ്ച

മത്താ. 2:9-15, 19-23

യേശുക്കുഞ്ഞിന്റെ ജനനവൃത്താന്തം മനസ്സിലാക്കി നമസ്ക്കരിക്കാൻ കിഴക്കുനിന്നു ബേത്ലഹേമിൽ വന്ന വിദ്വാൻമാർക്ക് അരുളപ്പാടുണ്ടായിട്ട് സ്വദേശത്തേക്ക് അവർ വേറെ വഴിയായി മടങ്ങിപ്പോയി. ക്രൂദ്ധിതനായ ഹേറോദോസ് യേശുക്കുഞ്ഞിനെ കൊല്ലുന്നതിന്റെ ഭാഗമായി 2 വയസ്സിനു താഴെയുള്ള യഹൂദായിലെ എല്ലാ കുഞ്ഞുങ്ങളേയും കൊല്ലുവാൻ കല്പന പുറപ്പെടുവിച്ചു. ദൈവനിയോഗപ്രകാരം യൗസേപ്പും മാതാവും കുഞ്ഞിനേയും എടുത്തുകൊണ്ട് യിസ്രായേമിലേക്കു പോയി. ഹേറോദോസിന്റെ മരണശേഷം ഇസ്രയേൽ ദേശത്തു വന്നു പാർക്കുവാൻ തുനിഞ്ഞ സമയത്താണ് യഹൂദിയായിൽ ഹേറോദായുടെ മകൻ അർക്കലെയോസ് ഭരണാധികാരിയാണ് എന്ന് കേട്ടത്. അദ്ദേഹത്തെ ഭയന്ന് അവിടെ താമസിക്കാതെ നസ്രേത്തിൽ പോയി താമസിച്ചു. നസ്രായൻ എന്നു വിളിക്കപ്പെടുമെന്ന പ്രവചന നിവൃത്തിക്കാണ് ഇത് സംഭവിച്ചത് എന്ന് വി. മത്തായി രേഖപ്പെടുത്തുന്നു.

യേശുക്രിസ്തുവിന്റെ പരസ്യപ്രവർത്തനം ആരംഭിക്കുന്നതിനുമുമ്പ് യേശുക്രിസ്തുവിന്റെ ജീവിതവുമായി ബന്ധപ്പെടുന്ന മിസ്രയിമും (ഈജിപ്റ്റ്) നസ്രേത്തും നൽകുന്ന സന്ദേശം ആണ് ഈ ഞായറാഴ്ച ധ്യാന വിഷയം ആക്കേണ്ടത്. ഇസ്രയേൽ ജനതയുടെ ജീവിതത്തിലെ ഒരു സുപ്രധാന സ്ഥലമാണ് മിസ്രയിം. യഹൂദചരിത്രം കനാൻ ദേശത്ത് ആരംഭിക്കുമ്പോൾ തന്നെ മിസ്രയിമിനും അവിടെ ഒരു സ്ഥാനം ഉണ്ട്. ഗോത്ര പിതാക്കന്മാരായ അബ്രഹാമിന്റെയും യാക്കോബിന്റെയും ജീവിതത്തിലെ ഒരു വഴിത്തിരിവാണ് മിസ്രയിം. ക്ഷാമം വന്നപ്പോൾ ക്ഷേമം തേടി ദൈവം കാണിച്ചുകൊടുത്ത കനാൻ ദേശത്തുനിന്ന് മിസ്രയിമിലേക്ക് ഇറങ്ങിത്തിരിച്ച അബ്രഹാം അതിന് കനത്ത വില കൊടുക്കേണ്ടിവന്നു. അന്ന് അനുഭവിച്ചതായ മാനസികവ്യഥ ഒരുവശത്ത്; സാറായുടെ സ്ഥാനത്ത് പകരക്കാരിയായ ഒരു ഭാര്യ, ഹാഗാർ, ഈ ദേശത്തുനിന്ന് ലഭിച്ച ആളാണ് (ഉൽപ്പ 12, 16). ഗോത്ര പിതാക്കന്മാരിൽ മൂന്നാമനായ യാക്കോബിനും മക്കൾക്കും പട്ടിണി സമയത്ത് ഈ മിസ്രയിംദേശം ഒരഭയകേന്ദ്രമായിരുന്നു (ഉൽപ്പ 42). പഴയനിയമത്തിൽ, യാക്കോബിന്റെ മകനായ യൗസേപ്പ്,

യേശുക്രിസ്തുവിന്റെ ഒരു പ്രതീകമാണ്. ഈ യൗസേപ്പ് യഹൂദ ജനത്തിന് പട്ടിണിയുടെ കാലത്ത് ഭക്ഷണം സമ്പാദിക്കുവാനായി മിസ്രയിമിലേക്കു പോയതുപോലെ പുതിയ ഇസ്രയേലിന്റെ 'ജീവന്റെ അപ്പമായ' യേശുവിനെ സംരക്ഷിക്കുവാൻ, പുതിയനിയമത്തിൽ കാണുന്ന യൗസേപ്പ് മിസ്രയിമിലേക്ക് പോകുന്നു. ഇസ്രയേൽ ജനത്തിന്റെ വീണ്ടെടുപ്പുകാരനായ മോശയുടെ ജനനസമയത്ത്, ഇസ്രയേൽ സ്ത്രീകൾ പ്രസവിക്കുന്ന ആൺകുഞ്ഞുങ്ങളെ കൊല്ലുവാൻ അന്നത്തെ അവിടുത്തെ രാജാവ് (ഫറവോ) കല്പന പുറപ്പെടുവിച്ചു. ഈ മോശയുടെ ബാല്യകാലം മിസ്രയിമിൽ ഒളിവിൽ ആയിരുന്നു. ഈ പ്രപഞ്ചത്തിന്റെ വീണ്ടെടുപ്പുകാരനായ യേശുക്രിസ്തുവിന്റെ ശൈശവം മിസ്രേമിലായിരുന്നു. വേദപുസ്തകവെളിച്ചത്തിൽ മിസ്രയിമിൽ നിന്നുള്ള തിരിച്ചുവരവ് പാപത്തിന്റെ അടിമത്വത്തിൽ കിടക്കുന്നവരുടെ മോചനമാണ്. സൃഷ്ടിയെ സ്വാതന്ത്ര്യത്തിലേക്ക് പ്രയാണം ചെയ്യിക്കുവാനുള്ളതായ വഴി ക്രമീകരിക്കുവാൻ പഴയ നിയമത്തിലെ മോശയേയും പുതിയനിയമ മോശയായ യേശുവിനേയും സജ്ജമാക്കുവാൻ ഈ സ്ഥലം മുഖാന്തിരമായി. മിസ്രയിമിൽ നിന്ന് അടിമത്വത്തിൽ കിടക്കുന്ന വാഗ്ദത്ത സന്താനമായ ഇസ്രയേൽ ജനതയെ വിളിച്ചുവരുത്തി തനിക്ക് ഒരു സ്വന്തജനമായി യഹോവയാം ദൈവം അവരെ രൂപീകരിച്ചു (പുറ. 19:4-6). യേശുവിനെ മിസ്രയിമിൽ നിന്ന് വിളിച്ചുവരുത്തി പുതിയ ഇസ്രയേലിനെ രൂപപ്പെടുത്തുന്നു (മത്താ. 21:41-44, 1 പത്രോ. 2:9). മിസ്രയിമിൽ നിന്ന് ഞാൻ എന്റെ പുത്രനെ വിളിച്ചു (ഹോശയ്യ 11:1), എന്ന പ്രവചനം പൂർത്തിയാക്കുവാൻ യേശുക്രിസ്തു അടിമത്വത്തിന്റെ നാട്ടിലേക്ക് പോകുന്നു. അവിടെ നിന്നുള്ള തിരിച്ചുവരവ് അടിമത്വത്തിൽ നിന്ന് സ്വാതന്ത്ര്യത്തിലേക്കുള്ള പ്രയാണത്തെ ധ്വനിപ്പിക്കുന്നു.

## മിസ്രയേമിലേക്കുള്ള ഓടിപ്പോക്കിന്റെ ഐതിഹ്യം

മിസ്രയിമിലേക്കുള്ള ഓടിപ്പോക്കിൽ നടന്നു എന്നുപറയുന്ന ഒരു ഐതിഹ്യം ഉണ്ട്. കർത്താവിനോടൊരുമിച്ച് ക്രൂശിൽ തൂക്കിയ വലതുഭാഗത്തെ കള്ളനെക്കുറിച്ചു തന്നെ. ആ കള്ളന്റെ പേര് ഡീസ്മാസ് എന്നാണ്. യൗസേഫും മറിയമും യേശുക്കുഞ്ഞുമായി പോകുന്ന വഴിക്ക് കള്ളന്മാരുടെ കൈയിൽ അകപ്പെട്ടു. അവരുടെ തലവൻ അവരെക്കൊന്ന് അവരുടെ പക്കലുള്ള സാധനങ്ങൾ തട്ടിയെടുക്കുവാൻ ആജ്ഞാപിച്ചു. എന്നാൽ എന്തോ ഒരു ചൈതന്യം ഡീസ്മാസിനെ ആ ശിശുവിലേക്ക് ആകർഷിച്ചു. ഡീസ്മാസ് ഇടപെട്ട് അവരെ മൂന്നു പേരെയും രക്ഷിച്ചു. ഡീസ്മാസ് ഉണ്ണിയെ നോക്കി തത്സമയം പറഞ്ഞു 'അനുഗ്രഹീതനായ ശിശുവേ, എന്നോടു കരുണ കാണിക്കേണ്ട ഒരവസരം വരികയാണെങ്കിൽ ഈ സമയം മറന്നുകളയരുതേ.' ഡീസ്മാസ് യേശുവിനെ വീണ്ടു കണ്ടുമുട്ടുന്നത് കാൽവറി മലയിൽ ആണ്. ക്രൂശിന്മേൽ തൂങ്ങിക്കിടന്നുകൊണ്ട്

കർത്താവിനോട് അവൻ അപേക്ഷിക്കുന്നു: 'കർത്താവേ നീ രാജത്വം പ്രാപിച്ചുവരുമ്പോൾ എന്നേയുംകൂടി ഓർത്തുകൊള്ളണമെ.' അങ്ങനെ അവിടെ വച്ച് അവൻ കരുണ സ്വീകരിക്കുകയും ചെയ്തു. എങ്ങനെയെന്ന് നമുക്ക് അറിയാം. 'നീ ഇന്നു എന്നോടുകൂടി പറുദീസയിൽ ഇരിക്കും' എന്ന വാഗ്ദത്തം അവൻ പ്രാപിച്ചു.

നസ്രേത്ത് ഗലീലയുടെ പുഷ്പം (Flower of Galilee) എന്ന പേരിലാണ് അറിയപ്പെടുന്നത്. യേശു നസ്രയൻ എന്നു വിളിക്കപ്പെടും (2:23). ഇപ്രകാരം ഒരു പ്രവചനം പഴയനിയമത്തിലെങ്ങും കാണുന്നില്ല. എന്നാൽ ഇതിനാധാരമായിട്ടുള്ളത് യെശ. 11:1 ആണ്. 'ദാവീദിന്റെ പിതാവായ യിശ്ശായിൽ നിന്ന് ഒരു മുള പൊട്ടി പുറപ്പെടും. അവന്റെ വേരുകളിൽ നിന്നുള്ള ഒരു കൊമ്പ് ഫലം കായിക്കും.' 'നേസർ' എന്ന എബ്രായാ പദമാണ് കൊമ്പിന് ഉപയോഗിക്കുന്നത്. 'നേസർ' എന്ന പദത്തിൽ നിന്നാണ് നസ്രയൻ എന്ന വാക്ക് ഉരുത്തിരിഞ്ഞത് എന്നാണ് പണ്ഡിതമതം. മശിഹായ്ക്ക് ശാഖ (മുള) എന്ന പേര് പഴയനിയമത്തിൽ കാണുന്നുണ്ട് (യിരമ്യ 23:5, സെഖ. 3:8; 6:12). വരണ്ടനിലമായ യഹൂദസമൂഹത്തിൽ നിന്ന് യേശു ഒരു മുളയായി വളർന്നുവന്നു. പുച്ഛത്തോടും അവജ്ഞയോടും കൂടെ ആളുകൾ ചിന്തിക്കുകയും സംസാരിക്കുകയും ചെയ്ത നസ്രേത്ത് എന്ന ഗ്രാമത്തിലാണ് യേശുക്രിസ്തു ശൈശവകാലം കഴിച്ചുകൂട്ടിയത്.

ലോകത്തെ സുഗന്ധപൂരിതമാക്കുന്ന പുഷ്പമായ യേശുക്രിസ്തു തന്റെ ശൈശവകാലം നസ്രേത്തിൽ പൂർത്തീകരിച്ചതിനു ശേഷമാണ് തന്റെ പരസ്യപ്രവർത്തനരംഗത്തേക്ക് വന്നത്. ഈ പ്രപഞ്ചത്തെ പാപത്തിൽ നിന്ന് രക്ഷിച്ച യേശുക്രിസ്തു, പരത്തിയത് വിശുദ്ധിയുടെയും സ്നേഹത്തിന്റെയും പരിമളം ആയിരുന്നു. ക്രൂശീകരണസമയത്ത് തന്നെ ഭത്സിച്ച കള്ളന് പറുദീസ വാഗ്ദാനം ചെയ്തുകൊണ്ടാണ് ക്രിസ്തു തന്റെ പരിമള ജീവിതം കാൽവറിക്രൂശിൽ സമാപിപ്പിച്ചത്. ക്രിസ്ത്യാനികളായ നാം ഓരോരുത്തരും ഈ അനുഭവത്തിലേക്ക് വളർന്നുവരണം.

# 12

# യേശു യരുശലേമിൽ താമസിച്ചു

## യൽദോയ്ക്കു ശേഷം 2-ാം ഞായർ

എബ്രാ. 11:23-31; ലൂക്കോ. 2:40-52

മോശയുടെ ബാല്യകാലവും കർത്താവിന്റെ ബാല്യകാലവുമാണ് ഈയാഴ്ചയിലെ ധ്യാനവിഷയം. യേശുവിന്റെ പന്ത്രണ്ടാമത്തെ വയസ്സിൽ മാതാപിതാക്കന്മാരുമൊരുമിച്ചു പെസഹാപെരുന്നാളിൽ സംബന്ധിക്കുവാൻ പോകുന്നു. പെരുന്നാൾ കഴിഞ്ഞ് മടങ്ങുന്ന യൗസേഫ് - മറിയാം ദമ്പതികൾ യേശുതമ്പുരാൻ സഹയാത്രക്കാരുടെ കൂടെ ഉണ്ടായിരിക്കും എന്നു വിചാരിച്ച് ഒരു ദിവസത്തെ വഴി പോന്നു. പിന്നെ അവനെ ബന്ധുക്കളുടെയും പരിചയക്കാരുടെയും ഇടയിൽ തിരഞ്ഞു. കാണാതിരുന്നിട്ട് അവനെ അന്വേഷിച്ചുകൊണ്ടു യെരുശലേമിലേക്കു മടങ്ങിപ്പോയി. മൂന്നുനാൾ കഴിഞ്ഞശേഷം അവൻ ദൈവാലയത്തിൽ ഉപദേഷ്ടാക്കന്മാരുടെ നടുവിൽ ഇരിക്കുന്നതും, അവരുടെ ഉപദേശം കേൾക്കുകയും അവരോട് ചോദിക്കുകയും ചെയ്യുന്നതും കണ്ടു. യേശുവിനെ മൂന്നുനാൾ കഴിഞ്ഞു കണ്ടെത്തി.

1. യേശുവിന്റെ ഒരു ദിവസത്തെ അസാന്നിദ്ധ്യം മൂന്നു ദിവസത്തെ അസ്വസ്ഥതകൾക്ക് കാരണമായി. യേശുവിനെ വിട്ട് തിബര്യാസ് കടൽത്തീരത്ത് മീൻ പിടിക്കുവാൻ പോയ തന്റെ വാത്സല്യശിഷ്യന്മാരിൽ 7 പേർ അനുഭവിച്ച വ്യഥയും ഇവിടെ താരതമ്യപഠനത്തിന് നല്ല വിഷയമാണ്. പരിശുദ്ധന്മാരുടെയും, ശുദ്ധിമതികളുടെയും ജീവിതത്തിലും ഇത് ഒരു ചൂണ്ടുപലകയാണ്. ഒരു ദിവസത്തെ അസാന്നിദ്ധ്യം മൂന്നു ദിവസത്തെ വ്യഥയ്ക്കു മുഖാന്തിരമായിത്തീർന്നു.

2. ശൈശവവും യുവത്വവും വിജ്ഞാനത്തിൽ വളരുവാനുള്ള സമയമാണ് എന്നു കുഞ്ഞുങ്ങൾ മനസ്സിലാക്കണം. പൂർണ്ണ മനുഷ്യനും പൂർണ്ണ ദൈവവുമായിരുന്ന യേശുവിന്റെ ഈ കാലഘട്ടത്തെക്കുറിച്ച് എഴുതിയിരിക്കുന്നത് യേശു 'ജ്ഞാനത്തിലും പ്രായത്തിലും ദൈവത്തിന്റെയും മനുഷ്യരുടെയും പ്രീതിയിലും വളർന്നുവന്നു' എന്നാണ്. കമ്മ്യൂണിസ്റ്റു പ്രസ്ഥാനത്തിന്റെ തലതൊട്ടപ്പനും, വളർത്തപ്പനുമായിരുന്ന ലെനിൻ മോസ്കോയിലെ ലെനിൻഗ്രാഡിൽ വിദ്യാർത്ഥികളുടെ ഒരു പടുകൂറ്റൻ റാലിയെ സംബോധന ചെയ്തുകൊണ്ട് വിദ്യാർത്ഥികളുടെ കടമയെക്കുറിച്ച് പറഞ്ഞു. "O! comrade, your first duty to study. Your second duty is to

study; your third duty is to study" (സഖാക്കളെ, നിങ്ങളുടെ ഒന്നാമത്തെ കടമ പഠിക്കുകയാണ്; നിങ്ങളുടെ രണ്ടാമത്തെ കടമ പഠിക്കുകയാണ്, നിങ്ങളുടെ മൂന്നാമത്തെ കടമ പഠിക്കുകയാണ്. എങ്കിൽ നിങ്ങളുടെയും രാജ്യത്തിന്റെയും ഭാവി ശോഭനമാകും).

ലെനിൻ കൂട്ടിച്ചേർക്കാത്ത ഒരു കാര്യമുണ്ട്. ജ്ഞാനത്തിൽ മാത്രമല്ല, ദൈവത്തിന്റെയും മനുഷ്യരുടെയും പ്രീതിയിൽ വളർന്നുവരണം. യേശു വിദ്യാർത്ഥിയായിരുന്ന സമയത്തു പഠിച്ചു (ജ്ഞാനത്തിൽ വളർത്തി). നാമും പഠിക്കണം. ദൈവത്തിന്റെയും മനുഷ്യരുടെയും പ്രീതിയിൽ ജീവിച്ചു നാമും ആ പാത പിന്തുടരണം.

ജ്ഞാനത്തിലും പ്രായത്തിലും, ദൈവത്തിന്റെയും മനുഷ്യന്റെയും പ്രീതിയിലും വളർന്നുവന്ന യേശു, നമ്മുടെ കുഞ്ഞുങ്ങൾക്ക് ഒരു മാതൃക യാണ്. 1860 –ൽ ഇറ്റലിയിലെ മൊഡേണിയായിൽ ഒരദ്ധ്യാപകൻ, എപ്പോ ഴും ജനാലയിലൂടെ വെളിയിലേക്കു നോക്കിക്കൊണ്ടിരുന്ന വിദ്യാർത്ഥികളെ അടക്കിയിരുത്താൻ വടി ചുഴറ്റി നില്ക്കുകയായിരുന്നു. കാര്യമെന്താണ്? പുറത്ത് ജനാലയുടെ അടിയിൽ കീറിപ്പറിഞ്ഞ വസ്ത്രമുടുത്ത് ഒരൊമ്പതു വയസ്സുകാരൻ തണുപ്പിൽ വേച്ചുവിറച്ചിരിക്കുന്നു. അദ്ധ്യാപകൻ അവനെ വിളിച്ച് കണക്കിനൊന്നു ശകാരിച്ചുവിട്ടു. അവൻ പറഞ്ഞു: 'സാർ ഞാനൊരു തെറ്റും ചെയ്തില്ല. കടയിലേക്കു പോകുന്നതിനുമുമ്പ് കുറച്ചു സമയം ഇവിടെയിരുന്നാൽ അങ്ങു പഠിപ്പിക്കുന്നതു കുറച്ചുവല്ലതും പഠി ക്കാമല്ലോ എന്നു കരുതി വന്നതാണ്. അങ്ങേയ്ക്കിഷ്ടമില്ലെങ്കിൽ മേലിൽ ഞാൻ വരില്ല.' 'എങ്കിൽ നിനക്കു ക്ലാസ്സിൽ ചേർന്നു പഠിച്ചുകൂടെ.' 'മാസം തോറും ആറു ലീറ ഫീസു കൊടുക്കാൻ എന്റെ അച്ചന് കഴിവില്ല സാർ.' "ഇന്നലെയും മിനിയാന്നും ഞാൻ പഠിപ്പിച്ചതെന്താണ്. നിനക്ക് ഓർമ്മ യുണ്ടോ?" തത്ത പറയുന്നതുപോലെ അക്കമിട്ട് അവൻ വ്യക്തമായി ഉത്തരം പറഞ്ഞു. ഫീസിനെച്ചൊല്ലി നീ വിഷമിക്കേണ്ട. നാളെ മുതൽ ക്ലാസ്സിലിരുന്നു പഠിച്ചോളൂ. ഞാൻ നിന്റെ അച്ചനോടു പറഞ്ഞുകൊള്ളാം."

പ്രസിദ്ധനായ ഇറ്റാലിയൻ എഴുത്തുകാരൻ ലുഡോവിക്കോ ആയിരുന്നു ആ വിദ്യാർത്ഥി. ജ്ഞാനത്തിൽ വളരാൻ യേശു കുട്ടികളോടാവശ്യപ്പെ ടുന്നു. കുട്ടികളുടെ പ്രഥമവും പ്രധാനവുമായ കടമ പഠനമാണ്.

# 13

# മുമ്പേ പോകാത്ത വഴി

## പുതുവത്സരസന്ദേശം

### (ഫാ. പി. യു. കുറിയാക്കോസ്)

ഇന്നേ ദിവസം നമ്മുടെ കർത്താവിന്റെ ചേലാകർമ്മം, പൗരസ്ത്യ വേദ ശാസ്ത്രശാഖയുടെ അനിഷേധ്യ പണ്ഡിതരും ഭക്തരും മൽപ്പാൻമാരുമായ കപ്പദോക്യയിലെ വി. ബസ്സേലിയോസ് – ഗ്രിഗോറിയോസ് എന്നീ പിതാക്കന്മാരുടെ ഓർമ്മ, വർഷാരംഭം എന്നിവ സംയുക്തമായി ആഘോഷിക്കുന്നു.

ഇന്നത്തെ ധ്യാനചിന്ത: യോശുവാ 3:4 'അങ്ങിനെ നിങ്ങൾ പോകേണ്ടുന്ന വഴി അറിയും. ഈ വഴിക്ക് നിങ്ങൾ മുമ്പേ പോയിട്ടില്ലല്ലോ?'

പുതുവത്സരത്തിലേക്കു നാം പ്രവേശിച്ചിരിയ്ക്കയാണ്. നമ്മുടെ മനസ്സിൽ സമ്മിശ്ര വികാരങ്ങൾ ഉയർന്നുവരാം. ഗതകാല സ്മരണകൾ ഒരു വശത്ത്. ഭാവിയെപ്പറ്റിയുള്ള അവ്യക്തത ഒരു ഭാഗത്ത്. സന്തോഷത്തിന്റേയും സംതൃപ്തിയുടേയും വികാരങ്ങൾ ഒരു വശത്ത്. അതോടൊപ്പം വിഷാദചിന്തകളും അലയടിച്ചുകൊണ്ടിരിക്കുന്നു. ഈ സാഹചര്യത്തിൽ ഇസ്രയേൽ ജനതയുടെ മരുഭൂയാത്രയിൽ സംഭവിച്ച ഒരു കാര്യം ഓർക്കുന്നത് നല്ലതാണ്. നാല്പതു വർഷം നീണ്ടുനിന്ന അവരുടെ യാത്രയുടെ അന്തിമഘട്ടത്തിലെത്തിയിരിക്കയാണ്. പിന്നിട്ട വർഷങ്ങൾ പരീക്ഷണത്തിന്റേയും പ്രയാസങ്ങളുടേയും ആയിരുന്നു. കൈപ്പേറിയ ജീവിതാനുഭവങ്ങൾ. ഇസ്രയേൽ ജനം യോർദ്ദാനരികെ വന്ന് മറുകര കടക്കുംമുമ്പേ മൂന്നു ദിവസം താമസിച്ചു. യോർദ്ദാൻ കരകവിഞ്ഞൊഴുകുന്നു. ഇസ്രയേൽക്കാർക്ക് ജലപ്രവാഹം പേടിസ്വപ്നമായിരുന്നു. കാരണം അവർ മലനാട്ടിലും മരുഭൂമിയിലും പാർത്തു പരിചയിച്ചവരാണ്. ഇപ്പോൾ അക്കരയ്ക്കു കടക്കാനുള്ള ഒരുക്കം.

പുതുസംവത്സരത്തിലേക്കു പ്രവേശിക്കുന്ന നമുക്ക് അതിനുവേണ്ടിയുള്ള ഒരുക്കം ആവശ്യമാണ്. നമ്മുടെ യാത്രയിൽ ശരിയായ ആസൂത്രണവും ഒരുക്കവുമാവശ്യമാണ്. 'ഞാൻ തന്നെ വഴിയും സത്യവുമാണ്' എന്ന് അരുൾചെയ്ത കർത്താവിന്റെ സന്നിധിയിൽ പ്രാർത്ഥനാപൂർവ്വം നാം സമയം ചെലവഴിക്കണം. ഇസ്രയേൽക്കാർ മൂന്നു ദിവസം 'ജാഗരണം' നടത്തി. നേതാക്കന്മാർ അവരെ ഉൽബുദ്ധരാക്കി. അനിശ്ചിതമായ വഴിയും അജ്ഞാതമായ ഭാവിയുമായിരുന്നു അവരുടെ മുന്നിൽ. അവ്യക്തതയുടെ അനുഭവം.

ഇതല്ലേ ഇന്ന് നമ്മുടെ മുന്നിലുമുള്ളത്. പുതിയ വർഷം വിവരസാങ്കേതിക മേഖലകളിൽ കുതിച്ചുചാട്ടം, ലോകം ആഗോളഗ്രാമമായി ചുരുങ്ങുന്നു. അതോടൊപ്പം പാരിസ്ഥിതിക പ്രശ്നങ്ങൾ മനുഷ്യ നിലനിൽപ്പിനെത്തന്നെ ചോദ്യം ചെയ്യുന്നു. മതപീഡനം, മതവൈരാഗ്യം, മതമൗലികവാദികളുടെ ഉയിർത്തെഴുന്നേൽപ്പ്, നീതിയും ന്യായവും സംരക്ഷിക്കുവാൻ ചുമതലയുള്ള ഭരണാധിപന്മാർ അസാന്മാർഗികതയിൽപ്പെട്ട് നേതൃത്വ മലിനീകരണം ഉളവാക്കുന്നു എന്നിങ്ങനെയുള്ള അസഹനീയമായ ഒരു കാലഘട്ടത്തിൽ കൂടിയാണ് നാം പൊയ്ക്കൊണ്ടിരിക്കുന്നത്. ചുരുക്കത്തിൽ നിങ്ങൾ മുമ്പേ പോയിട്ടില്ലാത്ത വഴിയിൽകൂടി പോകുന്നു എന്ന് ഇസ്രയേൽ പ്രമാണിമാർ പ്രസ്താവിച്ചത് നമ്മെ സംബന്ധിച്ചും വാസ്തവം തന്നെ. പുതിയ സാഹചര്യങ്ങളും അനുഭവങ്ങളുമായിരിക്കും നമ്മുടെ മുമ്പിലുള്ളത്. അതുകൊണ്ട് നാം എന്താണു ചെയ്യേണ്ടത്? നേതാക്കളും യോശുവായും നിർദ്ദേശിക്കുന്നതു ശ്രദ്ധിക്കുക.

### (1) ദൈവസാന്നിദ്ധ്യം നമ്മുടെ മുമ്പിൽ ഉണ്ടായിരിക്കണം

പെട്ടകം ചുമക്കുന്ന പുരോഹിതന്മാർ ജനത്തിന്റെ മുമ്പിൽ ഉണ്ടായിരിക്കണം. പെട്ടകം ദൈവസാന്നിദ്ധ്യത്തിന്റെ പ്രതീകമാണ്. പുരോഹിതന്മാരെ നോക്കുവാൻ ആവശ്യപ്പെടുന്നത് യഹോവയുടെ പെട്ടകം അവർ വഹിക്കുന്നു എന്നതിലാണ്. കർത്താവിനെ വഹിച്ച കഴുതയുടെ കഥ ഓർക്കുക. പാവം കഴുത വിചാരിച്ചു. ഈ സ്വീകരണം എനിക്കു ലഭിച്ചതാണെന്ന്. പിറ്റേദിവസം കഴുത തന്നെത്താൻ പോയിനോക്കി. കല്ലേറു മാത്രം കിട്ടി. ക്രിസ്തുവിനെ കൂടാതെ പോയാൽ ലഭിച്ച പുകഴ്ച പിന്നീടു കിട്ടുകയില്ല എന്ന് തിരിച്ചറിയുവാനുള്ള വിവരം കഴുതയ്ക്കില്ലല്ലോ. വിവേകമതികളായ മനുഷ്യരും അങ്ങനെ വർത്തിച്ചാലോ? വിദ്വാൻമാർ നക്ഷത്രത്തെ നോക്കി യാത്ര ചെയ്തു. നല്ല ഇടയൻ ആടുകൾക്കു മുമ്പേ പോകുന്നു. ആടുകൾ അവനെ അനുഗമിക്കുകയും ചെയ്യുന്നു.

### 2. സൂക്ഷ്മതയോടും ജാഗ്രതയോടും മുന്നേറുക (Advance with caution)

മുമ്പേ നിങ്ങൾ പോയിട്ടില്ലാത്ത വഴിയാണ്. പോയിട്ടില്ലാത്ത സാഹചര്യങ്ങളിൽ കൂടിയും അനുഭവങ്ങളിൽ കൂടിയും പോകുന്നതുകൊണ്ട് സൂക്ഷ്മത ആവശ്യമാണ്. അപായവും അപകടവും സംഭവിക്കാതിരിക്കുവാൻ ജാഗ്രത ആവശ്യമാണ്.

### 3. വിശ്വാസത്തോടെ മുന്നേറുക (Advance with faith)

കരകവിഞ്ഞൊഴുകുന്ന യോർദ്ദാൻ രണ്ടായി പിരിഞ്ഞ് കര കണ്ടതിനു ശേഷമല്ല ഇസ്രയേൽക്കാർ നദിയിലേക്കിറങ്ങിയത്. ദൈവനിയോഗപ്രകാരം

അവർ നദിയിലേക്കിറങ്ങുകയായിരുന്നു. അവർ സംശയിച്ചു നിന്നില്ല. വിശ്വാസത്തിന്റെ ശക്തിയിലും ദൈവസാന്നിദ്ധ്യത്തിന്റെ ഉറപ്പിലും അവർ മുന്നോട്ടു നീങ്ങി.

### 4. ദൈവം അത്ഭുതം പ്രവർത്തിക്കും (A God Acts and works)

'യഹോവ നാളെ നിങ്ങളുടെ ഇടയിൽ അത്ഭുതം പ്രവർത്തിക്കും.' വി. വേദപുസ്തകം വെളിപ്പെടുത്തുന്നത് നിസ്സംഗനോ നിഷ്ക്രിയനോ ആയ ഒരു ദൈവത്തെ അല്ല. പ്രവർത്തനനിരതനായ ദൈവത്തെയാണ്. ഏറ്റവും വലിയ അത്ഭുതം വ്യക്തികളിൽ വരുത്തുന്ന രൂപാന്തരമാണ്. നമ്മുടെ ജീവിതാനുഭവങ്ങളിൽ പ്രതിബന്ധങ്ങളും നിരാശാജനകമായ സാഹചര്യങ്ങളും ഉണ്ടായി എന്നു വരാം. എന്നാൽ വിശ്വാസത്തോടും പ്രത്യാശയോടും കൂടി നാം മുന്നേറുമ്പോൾ തടസ്സങ്ങൾ മാറിക്കിട്ടും. പ്രവാഹങ്ങൾ മാറി ഉണങ്ങിയ നിലം പ്രത്യക്ഷമാകും.

ഇസ്രയേലിനോടു പറയുവാൻ കർത്താവ് മോശയോട് ഇപ്രകാരം പറഞ്ഞു. 'കർത്താവു നിന്നെ അനുഗ്രഹിക്കുകയും പരിപാലിക്കുകയും ചെയ്യട്ടെ. അവിടുന്നു നിന്നിൽ പ്രസാദിക്കുകയും നിന്നോട് കരുണ കാണിക്കുകയും ചെയ്യട്ടെ. കർത്താവ് കരുണയോടെ കടാക്ഷിച്ച് നിനക്ക് സമാധാനം നൽകട്ടെ.' പുതുവത്സരം ദൈവത്തിന്റെ ദാനമാണ്. അനുഗ്രഹത്തിന്റെയും സമാധാനത്തിന്റെയും ആശീർവ്വാദത്തിന്റെയും വർഷമാണ്. നാം പ്രതീക്ഷിക്കാത്ത വിധത്തിൽ ദൈവം നമ്മിൽ പ്രവർത്തിക്കുന്നു. സമയമെന്ന് നാം കണക്കാക്കുന്ന ഭൂമിയുടെ ഈ അനശ്വര പ്രവാഹത്തിന് മനുഷ്യജീവിതവുമായി അഭേദ്യബന്ധമുണ്ട്. മനുഷ്യജീവിതവും ഒരു പ്രവാഹമാണ്. നമ്മുടെ ജീവിതം പ്രവാഹവും സമയമെന്ന നിരന്തരപ്രവാഹവും തമ്മിൽ അനുയോജ്യത ആവശ്യമാണ്. രണ്ടും തമ്മിൽ അനുരൂപപ്പെടുമ്പോഴാണ് നമ്മുടെ ജീവിതം ഒരു സ്വച്ഛന്ദപ്രവാഹമാകുന്നത്. നദിയിലെ വെള്ളം തിരിച്ചുവരാതെ എന്നേയ്ക്കുമായി ഒഴുകിപ്പോകുന്നതു പോലാണ് ജീവിതവും. അത് ഒരിയ്ക്കലും ആവർത്തിക്കാറില്ല. അലസമായി നഷ്ടപ്പെടുത്തുന്ന ഓരോ നിമിഷവും ശാശ്വതമായ നഷ്ടമാണ് നമ്മിൽ വരുത്തുക.

Time and Tide waits for nobody. ഈ നിമിഷമാണ് യഥാർത്ഥത്തിലുള്ള സമയം. ജീവിതം അനേകം 'ഇന്നുകൾ' കൂടിയതാണ്. ഭൂതകാലത്തിലേയ്ക്ക് കൊഴിഞ്ഞുവീഴുന്ന വർത്തമാനകാലത്തിലെ 'ഇന്നുകൾ' ഓരോന്നും ധന്യമായിരിയ്ക്കണമെന്ന് നമ്മുടെ മനസ്സാക്ഷി വിധി എഴുതുമ്പോൾ, നമ്മുടെ ജീവിതവും ധന്യമായിത്തീരുന്നു.

Today is better than tomorrow. പുതുവത്സരം എന്നു പറയുന്നത് ദൈവത്തിൽ നിന്നുള്ള വീണ്ടുമൊരു വിളി കൂടിയാണ്. പണിതീരാത്ത വീട്

പൂർത്തിയാക്കാനുള്ള ഒരവസരം. കഴിഞ്ഞ വർഷത്തിലെ കുറവുകളോടും അപാകതകളോടും വിട പറയണം. വിളഞ്ഞുകിടക്കുന്ന വയലിൽ നിന്നും ഫലം കൊയ്തെടുക്കേണ്ട ഒരു സമയമാണിത്. പുതുവത്സരം ആത്മ പരിശോധനയുടെ ഒരവസരവുമാണ്. ഭൂതകാലത്തെ വിലയിരുത്തിക്കൊണ്ട്, ഭാവികാലത്തിന് രൂപം കൊടുത്തുകൊണ്ട്, വർത്തമാനകാലത്തിൽ ജീവിക്കുക. അതാണ് നമ്മുടെ ധർമ്മം.

പുതുവത്സരം മാറ്റത്തിനുള്ള അവസരം കൂടിയാണ്. ഇവിടെ ചലനം ആവശ്യമാണ്. ഭൂമി സ്വയം അച്ചുതണ്ടിൽ കറങ്ങിക്കൊണ്ട് സൂര്യനെ പ്രദക്ഷിണം വയ്ക്കുന്നതുപോലെ, നാമും നമ്മുടെ ആത്മീയ - ശാരീരിക ജീവിതമണ്ഡലത്തെ, രഹസ്യവും പരസ്യവുമായ ജീവിത വ്യാപാരത്തെ, വ്യക്തിപരവും - സാമൂഹികവുമായ വ്യക്തിബന്ധങ്ങളെ നിയന്ത്രിച്ചുകൊണ്ട് നീതിസൂര്യനായ യേശുവിനെ കേന്ദ്രീകരിച്ച് പ്രദക്ഷിണം വയ്ക്കണം. ഒരു പ്രത്യേക ലക്ഷ്യം ഉണ്ടായിരിക്കുക, ആ ലക്ഷ്യത്തിൽ എത്തിച്ചേരാനുള്ള നിങ്ങളുടെ കഴിവിൽ വിശ്വസിക്കുക, പ്രവർത്തിത്തുക – ഇപ്പോൾതന്നെ. അങ്ങിനെ നിത്യവും തുടരുക, ഇവ മൂന്നുമാണ് ജീവിത വിജയത്തിന്റെ മന്ത്രവടികൾ.

പുത്തൻ പ്രതീക്ഷയും ഒരുപിടി തീരുമാനങ്ങളുമായി പുതിയൊരു വർഷത്തെ സ്വാഗതം ചെയ്യുമ്പോൾ നമ്മെ നയിക്കേണ്ട ഒരു ചിന്തയുണ്ട്. Tody is the first day of the rest of my life. ജീവിതനാൾ എത്രയുണ്ടെന്ന് ഉറപ്പില്ല. എന്നാൽ ഇനി ബാക്കിയുള്ള എന്റെ ആയുസ്സിന്റെ ആദ്യ ദിവസം ഇന്നാണ്. ആരംഭിയ്ക്കേണ്ടത് ഇന്നാണ്. ഇന്നു തുടങ്ങുക, നാളെ പൂർത്തിയാക്കുക. വലിയ കാര്യങ്ങൾ ചെയ്യുവാനായി കാത്തിരിയ്ക്കാതെ ചെയ്യുന്ന കാര്യങ്ങൾ വലുതായി കാണുക. ഏൽക്കപ്പെട്ട കാര്യങ്ങൾ മഹത്തായി കണ്ട് പ്രവർത്തിച്ചവരാണല്ലോ മഹാത്മാക്കൾ. അറ്റുപോയ മനുഷ്യബന്ധങ്ങൾ ഉറപ്പിക്കുക. അയഞ്ഞിരിക്കുന്ന ബന്ധങ്ങൾ നേരെയാക്കുക. അത് സമാധാനത്തിലേക്ക് നമ്മെ നയിക്കും.

സമാധാനം മനുഷ്യമനസ്സിന്റെ ഭാവമാണ്. അതിന് നല്ല മനസ്സ് ഉണ്ടാകണം. 'സന്മനസ്സുള്ളവർക്ക് സമാധാനം.' നേതൃനിരയിൽ നെറിവുകേടിന്റേയും ചതിയുടേയും ചങ്ങലകൾ സൃഷ്ടിക്കുമ്പോൾ ദൈവജനമെന്ന നിലയിൽ ക്രിസ്തു നൽകുന്ന ശാന്തിയുടെയും സമാധാനത്തിന്റെയും ദൂതരായി നാം തീരേണ്ടിയിരിക്കുന്നു. ജനസമൂഹത്തിൽ ശാന്തിയുടെയും സമാധാനത്തിന്റെയും വിജയപതാക മാറിക്കൊണ്ടേയിരിക്കുന്നു. ഈ വരുന്ന 365 ദിവസങ്ങൾ ശാന്തിയുടെയും സമാധാനത്തിന്റെയും ദിനങ്ങളാകണമെങ്കിൽ 'സ്നേഹമാണഖിലസാരമൂഴിയിൽ' എന്നു പാടാൻ കഴിവുള്ള 'ആശാൻ'മാരായി തീരേണ്ടിയിരിക്കുന്നു. ഈ പുതുവത്സരത്തിൽ

ദൈവത്തിൽ പൂർണ്ണമായി ശരണപ്പെടാം. ആവ. 11:12 ‘ആരംഭം മുതൽ അവസാനം വരെ എന്നും എന്റെ കടാക്ഷം നിന്നോടു കൂടെയുണ്ട്.’ എല്ലാവർക്കും പുതുവത്സരാശംസകൾ.

# 14

# യേശു വെള്ളത്തിൽ നിന്നു കയറി

## ദനഹാപ്പെരുന്നാൾ (Epiphany)

## തിരുജനന - ഉദയകാലം

(ദനഹാ മുതൽ ആനീദെ ഞായറാഴ്ച വരെയുള്ള കാലഘട്ടം)

'ദനഹാ' എന്ന വാക്കിന് 'ഉദയം' എന്നർത്ഥം. ഗ്രീക്കിൽ 'എപ്പിഫാനിയ', 'തെയോഫിനി'എന്നും ഉപയോഗിക്കുന്നു. കർത്താവിന്റെ ജനനത്തെപ്പറ്റിയും രണ്ടാമത്തെ വരവിനെപ്പറ്റിയും പറയുമ്പോൾ വി. പൗലോസ് അപ്പോസ്തോലൻ ഈ വാക്ക് ഉപയോഗിക്കുന്നു (തീത്തോ. 2:11, 13). യോർദ്ദാൻ നദിയിൽ വച്ച് യോഹന്നാൻ മാംദാനായാൽ കർത്താവ് മാമോദീസ സ്വീകരിച്ച സംഭവമാണ് 'ദനഹാ' പെരുന്നാൾ എന്ന പേരിൽ ജനുവരി 6–ാം തീയതി ആചരിക്കുന്നത്.[1] മാമ്മോദീസാ സ്നാനാർത്ഥികളുടെ പ്രകാശവൽക്കരണം (Enlightenment ) ആയതിനാൽ ദനഹാപ്പെരുന്നാളിന് പ്രകാശത്തിന്റെ പെരുന്നാൾ (Feast of Lights) എന്നാണ് പൗരസ്ത്യപിതാക്കന്മാർ പേരിട്ടിരിക്കുന്നത്.

### ദനഹാപ്പെരുന്നാൾ: സൃഷ്ടിയുടെ നവീകരണത്തിന്

സൃഷ്ടിയെ നവീകരിക്കുന്നതിനു വേണ്ടിയായിരുന്നു ദൈവപുത്രൻ മനുഷ്യപുത്രനായി കന്യകയിൽക്കൂടി ജഡധാരണം ചെയ്തത്. പ്രപഞ്ച സൃഷ്ടിയുടെ ഉല്പത്തിയെക്കുറിച്ച് 'ആദിയിൽ ദൈവം ആകാശവും ഭൂമിയും സൃഷ്ടിച്ചു. .... ദൈവത്തിന്റെ ആത്മാവ് വെള്ളത്തിന്മീതെ പരിവർത്തിച്ചുകൊണ്ടിരുന്നു. വെളിച്ചം ഉണ്ടാകട്ടെയെന്ന് ദൈവം കല്പിച്ചു. വെളിച്ചം ഉണ്ടായി....... (ഉല്പ. 1:1-3) എന്നു വി. വേദപുസ്തകം പറയുന്നു. ആദിയിൽ വെള്ളത്തിന്മേൽ പരിശുദ്ധാത്മാവ് പരിവർത്തിച്ച് സൃഷ്ടിയെ ഉളവാക്കി. ഒന്നുമില്ലാത്തതും ക്രമരഹിതവുമായ അവസ്ഥയുടെ പ്രതീകമാണ് അവിടെ വെള്ളം. രൂപവും ക്രമവുമില്ലാത്ത ആ അവസ്ഥയിൽ നിന്നാണ് പരിശുദ്ധാത്മാവ് രൂപവും ക്രമവുമുള്ള സൃഷ്ടിയെ കരുപ്പിടിപ്പിക്കുന്നത്. ഇതായിരുന്നു ആദ്യ സൃഷ്ടി. വെളിച്ചമുണ്ടാകട്ടെയെന്ന് സ്രഷ്ടാവ് കൽപ്പിച്ചപ്പോൾ വെളിച്ചം സൃഷ്ടിയിൽ പ്രവേശിച്ചു. സൃഷ്ടി നന്മയുടെ പ്രതീകമായി. കാരണം, സൃഷ്ടി നടത്തിയ സ്രഷ്ടാവ് വെളിച്ചം (നന്മ) ആയിരുന്നു.[2] സൃഷ്ടി നടത്തിയ സ്രഷ്ടാവ് സൃഷ്ടി മുഴുവനിലും തുടർന്നും ഈ വെളിച്ചം പ്രകടമാകണമെന്ന് ആഗ്രഹിച്ചു. അതിനൊരു മുഖാ

ന്തിരമായി സ്വന്തം സ്വരൂപത്തിലും സാദൃശ്യത്തിലും (ഉല്പ. 1:27) മനുഷ്യനെ സൃഷ്ടിച്ചു. മനുഷ്യൻ അങ്ങനെ സൃഷ്ടിയുടെ മകുടമായി. ദൈവകല്പന ലംഘനം വഴി സൃഷ്ടി പഴകിപ്പോയി. മരണത്തിനും ദ്രവത്വത്തിനും അധീനമായി. വെളിച്ചം സന്നിവേശിച്ച സൃഷ്ടിയിൽ പ്രഭ മങ്ങി ദൈവോന്മുഖനായിരുന്ന മനുഷ്യൻ ദൈവസന്നിധിയിൽ നിന്ന് അന്യപ്പെട്ടപ്പോൾ സൃഷ്ടി ശൂന്യതയിലേക്ക്, മടങ്ങിപ്പോകുവാനുള്ള വ്യഗ്രത കാണിച്ചു. വചനം (ക്രിസ്തു) ജഡമായിത്തീർന്നത് പാപത്തിൽ വീണ സൃഷ്ടിയിൽ നിന്നാണ്. കർത്താവ് യോർദ്ദാൻ നദിയിൽ മാമ്മോദീസ സ്വീകരിക്കുമ്പോൾ പരിശുദ്ധാത്മാവ് ആവസിക്കുന്നു. ആദ്യസൃഷ്ടിയിൽ നടന്നതുപോലെ പരിശുദ്ധാത്മാവ് വീണ്ടും പരിവർത്തിച്ചു. യോർദ്ദാനിലെ വെള്ളത്തിൽ നിന്ന് ഉയർന്ന കർത്താവ് സൃഷ്ടിയെ തന്നിൽ വഹിച്ചിരുന്നു. സുവിശേഷങ്ങളുടെ ചില പ്രധാന കൈയെഴുത്തു പ്രതികളിലും പുരാതന പാരമ്പര്യത്തിലും കർത്താവ് സ്നാനമേൽക്കുന്ന സമയത്ത് തീയുണ്ടായി എന്നോ പ്രകാശം ഉണ്ടായി എന്നോ ഒരു സൂചനയുണ്ട്. ദൈവപുത്രൻ യോർദ്ദാനിൽ സ്നാനമേൽക്കുവാൻ വന്നപ്പോൾ തീയും വിറകും കൂടാതെ വെള്ളം ഊഷ്മളമായി എന്ന് ദനഹാശുശ്രൂഷയിൽ സെദ്റായ്ക്കു ശേഷമുള്ള ഗീതത്തിൽ പാടുന്നുണ്ട്.

ദനഹാശുശ്രൂഷയിൽ മനുഷ്യന്റെ മാത്രമല്ല, സമസ്ത സൃഷ്ടിയുടെയും ശുദ്ധീകരണത്തിനു വേണ്ടി വേറൊരു പ്രാർത്ഥന ഉണ്ട്. 'കർത്താവിന്റെ സ്നാനത്താൽ യോർദ്ദാനിലെ വെള്ളം ശുദ്ധീകരിക്കപ്പെട്ടു. അതോടൊപ്പം സകല വെള്ളവും യോർദ്ദാനിൽ വെച്ച് ശുദ്ധീകൃതമായിരിക്കുന്നു. സകല ജലാശയങ്ങളെയും നദികളെയും തന്റെ സ്നാനത്താൽ വിശുദ്ധീകരിച്ച പരിശുദ്ധനായ കർത്താവേ, നിന്റെ ദനഹായുടെ ഈ വിശുദ്ധ ദിനത്തിൽ നിന്റെ വിശുദ്ധിയാൽ ഞങ്ങളെ ശുദ്ധീകരിക്കണമേ. ഞങ്ങളുടെ വായ്കളെ നിന്റെ സ്തുതിയുടെ ഉറവയും നിന്റെ മഹത്വങ്ങൾ നിറഞ്ഞ പാത്രങ്ങളുമാക്കിത്തീർക്കണമേ'. മനുഷ്യരുടെയും സൃഷ്ടിയുടെയും ശുദ്ധീകരണമാണ് ദനഹാരാധനയുടെ ലക്ഷ്യം.[2]

യേശുക്രിസ്തുവിന്റെ മനുഷ്യാവതാര പ്രവർത്തനം വഴി സൃഷ്ടിയിൽ പ്രകാശം വരിക മാത്രമല്ല, സൃഷ്ടി തന്നെ പ്രകാശത്തിന്റെ സ്രോതസ്സായിത്തീരുകയാണ്. തിന്മയിൽ നിന്ന് സൃഷ്ടി വിമുക്തി പ്രാപിച്ച് ദൈവമക്കളുടെ തേജസ്സാകുന്ന സ്വാതന്ത്ര്യം പ്രാപിക്കണം. സൃഷ്ടി ദൈവപുത്രന്മാരുടെ വെളിപാടിനെ ആകാംക്ഷയോടെ കാത്തിരിക്കുന്നു. സൃഷ്ടി ദ്രവത്വത്തിന്റെ ദാസ്യത്തിൽ നിന്ന് വിടുതലും ദൈവമക്കളുടെ തേജസ്സാകുന്ന സ്വാതന്ത്ര്യവും പ്രാപിക്കുമെന്നുള്ള ആശയോടെ മായയ്ക്ക് കീഴ്പ്പെട്ടിരിക്കുന്നു (റോമ. 8:19-20).[3]

ഈ ഒരു പശ്ചാത്തലത്തിലാണ്, പൗലോസ് ശ്ലീഹ 'ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടിയാകുന്നു. പഴയത് കഴിഞ്ഞുപോയി. ഇതാ, അത് പുതിയതായിത്തീർന്നിരിക്കുന്നു' (2 കോരി. 5:17) എന്ന് പ്രസ്താവിച്ചിരിക്കുന്നത്. കർത്താവും നീക്കോദീമോസും തമ്മിലുള്ള സംഭാഷണത്തിൽ വീണ്ടും ജനനത്തെക്കുറിച്ച് പ്രസ്താവിക്കുമ്പോൾ (യോഹ. 3) ഈ ആശയത്തിനാണ് ഊന്നൽ കൊടുക്കുന്നത്.

## ദനഹാപ്പെരുന്നാളും ക്രിസ്തുമസ്സും

ജനനപ്പെരുന്നാളായ ക്രിസ്തുമസ്സും, പ്രകാശത്തിന്റെ പെരുന്നാളായ ദനഹായും തമ്മിൽ പരസ്പരം ബന്ധപ്പെട്ടുകിടക്കുന്നു. കർത്താവ് ജനിച്ച വർഷവും തീയതിയും കൃത്യമായി അറിയുവാൻ സഹായിക്കുന്ന സൂചനകൾ പുതിയനിയമത്തിൽ കുറവാണ്. പല ചരിത്രവസ്തുതകളുടെയും, പാരമ്പര്യങ്ങളുടെയും പശ്ചാത്തലത്തിൽ ഡിസംബർ 25 ക്രിസ്തുമസ്സ് ദിനമായി തെരഞ്ഞെടുത്തു.[4]

AD 274 ഡിസംബർ 25 ന് റോമൻ ചക്രവർത്തി ഔറേലിയൻ സൂര്യദേവനെ സാമ്രാജ്യത്തിലെ പ്രധാന ദേവനായി പ്രഖ്യാപിച്ച് ഒരു സൂര്യക്ഷേത്രം സ്ഥാപിച്ചു. സൂര്യദേവന്റെ ആരാധന ശക്തമായിരുന്ന ഒരു കാലഘട്ടത്തിലാണ് ക്രിസ്തുമസ് റോമിൽ ഉത്ഭവിക്കുന്നത്. കൂടാതെ സഭാപിതാക്കൻമാർ ക്രിസ്തുവിന്റെ ജനനത്തിനു പ്രതീകമായി മകര സംക്രാന്തിയെ വിശേഷിപ്പിച്ചിരുന്നു. മൂന്നാം നൂറ്റാണ്ടിന്റെ ആരംഭം മുതൽ നീതിസൂര്യൻ എന്നത് ക്രിസ്തുവിന്റെ നാമധേയമായി പിതാക്കന്മാർ ഉപയോഗിച്ചിരുന്നു. ഇതിന്റെ അടിസ്ഥാനം മാലാ. 4:2 എന്ന വേദഭാഗമാണ്. സൂര്യദേവന്റെ പെരുന്നാളാണ് ക്രിസ്തുമസ്സായി പരിണമിച്ചത് എന്ന് ഇപ്പറഞ്ഞതിനർത്ഥമില്ല. ജനനപ്പെരുന്നാൾ ഡിസംബർ 25 ന് ആഘോഷിക്കുവാൻ തുടങ്ങിയതിന്റെ ഒരു സ്വാധീനത്തെക്കുറിച്ച് മാത്രമാണ് ഇവിടെ സൂചിപ്പിച്ചത്.

## ദനഹായും ഉയിർപ്പുപെരുന്നാളും

യേശുക്രിസ്തുവിന്റെ മാമ്മോദീസാ തന്റെ മരണത്തിന്റെയും പുനരുത്ഥാനത്തിന്റെയും മുൻകുറിയാണ് (ലൂക്കോ. 12:50, മർക്കൊ. 10:38–39). ആ സ്നാനത്തിന്റെ മുൻകുറിയായിട്ടാണ് കർത്താവ് യോർദ്ദാനിൽ ഇറങ്ങിയത്. താൻ പാതാളത്തിൽ ഇറങ്ങിയതിന്റെയും മരണത്തെ ജയിച്ചതിന്റെയും മുൻകുറിയായിട്ടാണ് യേശുക്രിസ്തു യോർദ്ദാൻ വെള്ളത്തിൽ ഇറങ്ങിയത്. യോർദ്ദാനിൽ മറഞ്ഞുകിടന്ന മഹാസർപ്പത്തിന്റെ തലയെ ക്രിസ്തു തകർത്തുവെന്നും വിശുദ്ധജലത്തിൽ പിശാചിന്റെ ഗണത്തെ മുക്കിക്കൊന്നുവെന്നും ദനഹായുടെ പ്രാർത്ഥനയിൽ പരാമർശിച്ചിട്ടുണ്ട്.

അതുപോലെ തന്നെ ചെങ്കടലിൽ ഫറവോനും സൈന്യത്തിനുമുണ്ടായ നാശം, ക്രിസ്തുവിന്റെ മരണത്താലുള്ള സാത്താന്റെ നാശത്തിന്റെയും മുൻകുറിയായി ദനഹായിലെ പ്രാർത്ഥനകളിൽ ഉണ്ട്. ക്രിസ്തീയ മാമ്മോദീസായിലൂടെ വിശ്വാസി യേശുക്രിസ്തുവിന്റെ മരണത്തിലും ഉത്ഥാനത്തിലും പങ്കാളിയാകുന്നതോടു കൂടി യോർദ്ദാനിലെ സ്നാനത്തിലും കൂടി പങ്കാളിയായിത്തീരുന്നു.

അതുകൊണ്ട് ഉയിർപ്പു പെരുന്നാളിൽ നിന്നു വേർപെടുത്തി ദനഹാപ്പെരുന്നാളിനെപ്പറ്റി ചിന്തിക്കുവാൻ സാധിക്കുകയില്ല. അപ്പോൾ ഈസ്റ്ററിന്റെ മുൻകുറിയാണ് ദനഹാ. കർത്താവിന്റെ ക്രൂശുമരണത്തിന്റെയും പുനരുത്ഥാനത്തിന്റെയും സൂചനയാണ് കർത്താവിന്റെ മാമ്മോദീസാ. ഈ കാരണത്താൽ അഞ്ചാം നൂറ്റാണ്ടിൽ അലക്സന്ത്രിയായിൽ ഈസ്റ്ററിന്റെ തീയതി ഔദ്യോഗികമായി പ്രഖ്യാപിച്ചിരുന്നത് ദനഹാപ്പെരുന്നാളിനായിരുന്നു.

കർത്താവ് സ്നാനമേറ്റത് ക്രിസ്തീയ മാമ്മോദീസാ സ്ഥാപിക്കുവാനാണ്. പരിശുദ്ധ മാമ്മോദീസായിലൂടെ നാം പുതിയ സൃഷ്ടിയായിത്തീരുന്നു എന്നാണ് ആദിമസഭ പഠിപ്പിച്ചത്. ദനഹാ ശുശ്രൂഷയിലെ 'എത്രൊ' പ്രാർത്ഥനയിൽ: 'ഞങ്ങളുടെ പാപപരിഹാരാർത്ഥം മാമ്മോദീസായ്ക്കായി വന്ന, സകലത്തിനും പാപപരിഹാരം നൽകുന്നവനും ഞങ്ങളുടെ നിർമ്മലീകരണത്തിനുവേണ്ടി സ്നാനത്തിനെഴുന്നള്ളിയ സകലത്തേയും ശുദ്ധീകരിക്കുന്നവനുമായ കർത്താവേ... വിശുദ്ധ സഭയ്ക്കാകമാനം നീ പാപപരിഹാരം നൽകണമെ' എന്നു കാണാം. അടിസ്ഥാനപരമായി യേശുക്രിസ്തുവിന്റെ മരണത്തിലും, ഉയിർപ്പിലുമുള്ള പങ്കാളിത്തമാണ് മാമ്മോദീസായിലൂടെ ലഭിക്കുന്നത് (റോമ. 6:4-5). ഈ കൂദാശ യേശുക്രിസ്തുവിന്റെ രക്ഷാകരമായ മനുഷ്യാവതാര രഹസ്യങ്ങളിലുള്ള സംബന്ധമാണ്. ഒരുവൻ ക്രിസ്തുസദൃശമായിത്തീരുന്ന അനുഭവം.

പാപത്തിന്റെയും തിന്മയുടെയും ബന്ധനത്തിൽ നിന്ന് മോചിക്കപ്പെട്ട് പരിശുദ്ധാത്മാവിന്റെ ശക്തി മൂലം പുതിയ ജ്ഞാനം ലഭിച്ച് പ്രകാശിതരായിത്തീരുന്നു. പുതുതായി സ്നാനമേറ്റവരെ പ്രകാശിതരെന്നാണ് വിളിച്ചുകൊണ്ടിരുന്നത്.

പരിശുദ്ധ മാമ്മോദീസാ ശുശ്രൂഷക്രമത്തിൽ, മാമ്മോദീസാ സ്വീകരിക്കുവാൻ വന്നിരിക്കുന്ന സ്നാനാർത്ഥികൾക്കുവേണ്ടി നടത്തുന്ന പ്രാർത്ഥന ശ്രദ്ധിക്കുക: 'ഇവരുടെ മനോനയനങ്ങളെ പ്രകാശിപ്പിക്കണമെ....'

'ആട്ടിൻകൂട്ടത്തിൽ ഉൾപ്പെടുത്തി തിരുമുഖശോഭ (യേശുക്രിസ്തുവിന്റെ) ഇവനിൽ പ്രതിബിംബിപ്പിക്കണമെ......' മൂറോനഭിഷേകം ചെയ്യുന്ന സമയത്ത് 'ഇവൻ (ഇവൾ) ദുഷ്പ്രഭുക്കളെയൊ അന്ധകാരശക്തികളെയൊ

ഭയപ്പെടുവാൻ ഇടയാകാതെ നിന്റെ തേജസ്സിൽ തന്നെ നടക്കുകയും പ്രകാശപുത്രനായി (പുത്രിയായി) തീർന്നു നിന്നിൽകൂടി സഞ്ചരിച്ചു തിരുസന്നിധിയിൽ എത്തിച്ചേരുമാറാകണമേ....'

ശവസംസ്കാര ശുശ്രൂഷയിൽ പ്രകാശത്തിന്റെ മണവറയിലേക്കുള്ള പ്രവേശനമായിട്ടാണ് മരണത്തെ കാണുന്നത്. ഈ ലോകജീവിതം മാത്രമല്ല, മരണാനന്തരജീവിതവും വെളിച്ചപൂരിതമായിരിക്കുമെന്ന് പൗരസ്ത്യ പിതാക്കന്മാർ നമ്മെ പഠിപ്പിക്കുന്നു. ഈ ലോക ജീവിതത്തിൽ ക്രിസ്തുവാകുന്ന വെളിച്ചത്തിൽ നടന്നാൽ നിത്യതയിലും അതു തുടരും. ക്രിസ്തീയ മാമ്മോദീസായിലൂടെ ലഭിക്കുന്ന പദവികളും ഉത്തരവാദിത്വങ്ങളും പൗരസ്ത്യ ഓർത്തഡോക്സ് മാമ്മോദീസാക്രമത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ജീവമുദ്ര പ്രാപിക്കുക, കർത്താവിന്റെ ആട്ടിൻകൂട്ടത്തിൽ ഉൾപ്പെടുക, ദൈവതേജസ് പ്രതിഫലിപ്പിക്കുക, കർത്താവിന്റെ സഹോദരങ്ങളായിത്തീരുക, വീണ്ടും ജനനത്തിന് യോഗ്യനാവുക, പഴയമനുഷ്യനെ ഉരിഞ്ഞുകളയുക, അനശ്വരതയുടെ മഹത്വ വസ്ത്രം ധരിക്കുക തുടങ്ങിയവയാണ് പദവികളും ഉത്തരവാദിത്വങ്ങളും.

ഭാരതക്രൈസ്തവരുടെ അതുല്യത മതങ്ങളിൽക്കൂടി മനുഷ്യൻ ദൈവത്തെ അന്വേഷിക്കുന്നു എന്നതിലാണ്. ദൈവത്തെ കണ്ടുമുട്ടുന്നവർ വെളിച്ചത്തെയാണ് കണ്ടുമുട്ടുന്നത്. പാശ്ചാത്യക്രൈസ്തവരെ അപേക്ഷിച്ച് ഭാരത ക്രൈസ്തവരായ നാം ഉൾക്കൊള്ളേണ്ട ഒരു സത്യം കൂടി ഉണ്ട്. ഭാരതത്തിലെ ഏതു കുഗ്രാമത്തിൽ ചെന്നാലും ഈശ്വരഭക്തിയുള്ള ധാരാളം ആളുകളെ കാണാം. മതങ്ങളുടെ നാടായ ഭാരതത്തിൽ വിവിധ വിശ്വാസങ്ങളും നിലവിലുണ്ട്.

ആർഷഭാരത മാമുനിമാർ ഉരുവിടുന്ന ഒരു മന്ത്രോച്ചാരണമുണ്ട്:

'അസതോ മാ സദ്ഗമയാ:
തമസോ മാ ജ്യോതിർ ഗമയാ
മൃത്യോ മാ അമൃതം ഗമയാ.'

(ഇല്ലായ്മയിൽ നിന്നും ഉണ്മയിലേക്കും, ഇരുളിൽ നിന്നും വെളിച്ചത്തിലേക്കും, മരണത്തിൽ നിന്നും ജീവനിലേക്കും എന്നെ നടത്തണമെ).

മതാത്മകതയിൽ ജീവിക്കുന്ന ഏതൊരു മനുഷ്യന്റെയും പ്രാർത്ഥനയാണിത്. എല്ലാ മതങ്ങളിലും ആ വെളിച്ചത്തിന്റെ അംശം ഉണ്ട്. എന്നാൽ സമൃദ്ധിയായ വെളിച്ചം യേശുക്രിസ്തുവിൽ നിന്ന് ലഭിക്കുന്നു. കാരണം ദൈവം സമ്പൂർണ്ണമായി യേശുക്രിസ്തുവിൽക്കൂടെ വെളിപ്പെട്ടതു തന്നെ. ദൈവം തന്നെത്തന്നെ പാപിയായ മനുഷ്യന് യേശുക്രിസ്തുവിൽക്കൂടി വെളിപ്പെടുത്തിയപ്പോൾ ഹൃദയത്തിന്റെ അടിത്തട്ടിൽ നിന്നുള്ള 'ഉപനിഷ

ത്തി'ലെ ഈ പ്രാർത്ഥനയ്ക്ക് ഉത്തരം കണ്ടുകിട്ടിയതായി ഭാരതത്തിലെ ഇതര മതസ്ഥരോടും, ക്രൈസ്തവേതര വിശ്വാസം പുലർത്തുന്ന എല്ലാ മാനവജാതിയോടും പ്രഘോഷിക്കുവാനുള്ളതായ ഉത്തരവാദിത്വം ഭാരത ക്രൈസ്തവർ ഏറ്റെടുക്കണം. ഈ ഉത്തരവാദിത്വമാണ് ക്രൈസ്തവ മതത്തെ ഇതര മതങ്ങളിൽ നിന്ന് അതുല്യമാക്കുന്ന പ്രധാനഘടകങ്ങളിൽ ഒന്ന്.

## നമ്മുടെ ജീവിതലക്ഷ്യം

തങ്ങൾക്ക് ലഭിച്ച വെളിച്ചം മൂടിവച്ച ക്രിസ്ത്യാനികളെക്കുറിച്ച് ഡോ. സി. വി. രാമനെപ്പോലെയുള്ളവർ പ്രതികരിച്ചത് ഇപ്രകാരമാണ്. 'ശ്രീകൃഷ്ണന്റെ ധർമ്മോപദേശത്തിലും, ശ്രീബുദ്ധന്റെ അഹിംസാതത്വത്തിലും, ശ്രീയേശുവിന്റെ പരിത്യാഗത്തിലും ഞാൻ വിശ്വസിക്കുന്നു. ഇവരിൽ ആരെ കൂടുതൽ ബഹുമാനിക്കും എന്ന് ചോദിച്ചാൽ ശ്രീയേശുവിനെ എന്ന് ഞാൻ പറയും. എന്നാൽ എനിക്ക് അദ്ദേഹത്തിന്റെ മതത്തിൽ വിശ്വാസം ഇല്ല. കാരണം അദ്ദേഹത്തിന്റെ തത്വസംഹിത അനുസരിച്ചു ജീവിക്കുന്ന ഒരൊറ്റ ക്രൈസ്തവനെപ്പോലും എനിക്ക് കാണുവാൻ കഴിഞ്ഞിട്ടില്ല.'

നാം ജീവിക്കുന്ന ഈ തലമുറ ശാസ്ത്രീയ - സാങ്കേതികമണ്ഡലങ്ങളിൽ ധാരാളം നേട്ടങ്ങൾ കൈവരിച്ചിട്ടുണ്ട്. പുരോഗതി അതിന്റെ അത്യുച്ചകോടിയിൽ എത്തിയിരിക്കുന്നു. എന്നാൽ, ആദ്ധ്യാത്മികതലമാകട്ടെ ഇരുട്ടു നിറഞ്ഞതാണ്. പാപത്താൽ അന്ധകാരം നിറഞ്ഞ ലോകം, അസ്വസ്ഥത നിറഞ്ഞ സമൂഹം. അധർമ്മം, വെറുപ്പ്, സത്യമില്ലായ്മ, വിശ്വസ്തതയില്ലായ്മ, ചതിവ്, തമ്മിൽത്തല്ല്... അങ്ങനെ നീണ്ടുപോകുന്നു അതിന്റെ പട്ടിക. എല്ലാം അന്ധകാരത്തിന്റെ ലക്ഷണങ്ങളാണ്. കർത്താവ് കൽപിച്ചതുപോലെ ജാതി ജാതിയോടു കലഹിക്കുന്നു; അയൽരാജ്യങ്ങൾ തമ്മിൽ പരസ്പരം കൊലവിളി നടത്തുന്നു. സമൂഹങ്ങൾ തമ്മിലുള്ളതായ അസ്വസ്ഥത പെരുകുന്നു. സാമ്പത്തികഭദ്രതയ്ക്ക് എങ്ങും കുറവില്ല. എന്നാലും, ഉള്ളവനും ഇല്ലാത്തവനും തമ്മിലുള്ള അന്തരം വർദ്ധിക്കുന്നു. പരസ്പരം സ്നേഹിക്കേണ്ട സഭകളും, സ്നേഹത്തിന്റെ പ്രവാചകന്മാരായി വിരാജിക്കേണ്ട സഭാമക്കൾ തമ്മിലുള്ള മൈത്രിയും അപ്രത്യക്ഷമാകുന്നു. കുടുംബബന്ധങ്ങൾക്ക് ഉലച്ചിൽ തട്ടിയിരിക്കുന്നു. വ്യക്തിവൈരാഗ്യം ദൈനംദിനം വർദ്ധിക്കുന്നു. രണ്ടു വ്യക്തികൾ അടുത്തടുത്തിരിക്കുന്നുണ്ടെങ്കിലും അവരുടെ മനസ്സുകൾ തമ്മിലുള്ള അകലം മൈലുകളാണ്. സമാധാനവും ശാന്തിയും നഷ്ടപ്പെട്ട വ്യക്തികൾ, കുടുംബങ്ങൾ, സമൂഹം എന്നിവയാണ് ഇന്ന് ആകെ കൈമുതലായിട്ടുള്ളത്. സ്വസ്ഥതയില്ലാത്ത ജീവിതാനുഭവങ്ങളിൽ ഇന്ന് മനുഷ്യൻ ഇഞ്ചിഞ്ചായി മരിച്ചുകൊണ്ടിരിക്കുന്നു. അതിൽ ക്രൈസ്തവനെന്നോ, ഇതരനെന്നോ വ്യത്യാസം കാണുന്നില്ല.

ഈ പശ്ചാത്തലത്തിൽ, ഇതിന് പരിഹാരം ആരായണം. അതിനുത്തരം സൃഷ്ടിയുടെ വെളിച്ചമായ യേശുവിന്റെ ജീവിതവും, സന്ദേശവും ഉൾക്കൊണ്ട് പ്രകാശിതരായ വ്യക്തികളും കുടുംബങ്ങളുമാണ്, സംഘർഷപൂരിതമായ കുടുംബാന്തരീക്ഷത്തിനും വികലമായ വ്യക്തിജീവിതത്തിനും പരിഹാരമാകുന്നത്. എന്തുകൊണ്ടെന്നാൽ ക്രിസ്തുവിൽ പ്രകാശിതരായവർ ദൈവമക്കളുടെ തേജസാകുന്ന സ്വാതന്ത്ര്യം പ്രാപിച്ചവരാണ്. ഇവർ സൃഷ്ടിയുടെ അമർത്യതയ്ക്ക് മുഖാന്തിരമാകണം എന്ന് പ. പൗലോസ് ശ്ലീഹാ സമർത്ഥിക്കുന്നു (റോമ. 6:18-25). ഇതാണ് ദനഹാ പെരുന്നാളിന്റെ സന്ദേശം. ദനഹാ പെരുന്നാളിനെത്തുടർന്ന് യോഹന്നാൻ മാംദാനായുടെ ശിരച്ഛേദനത്തിന്റെയും സ്തേഫാനോസ് ശെമ്മാശ്ശന്റെ സാക്ഷ്യമരണത്തിന്റെയും പെരുന്നാൾ സഭ ആഘോഷിക്കുന്നു.

## പരിശുദ്ധന്മാരുടെ പെരുന്നാളുകൾ

കർത്താവിന്റെ മനുഷ്യാവതാര സംഭവങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്ന പെരുന്നാളുകൾക്കാണ് മാറാനായ പെരുന്നാളുകൾ എന്നു പറയുന്നത്. ദൈവമാതാവിന്റെയും ചില അപ്പോസ്തോലന്മാരുടെയും പെരുന്നാളുകൾക്കും സമാനമായ പ്രാധാന്യം സഭ കല്പിക്കുന്നുണ്ട്. എല്ലാ പരിശുദ്ധന്മാരിലും ഉപരിയായ ഒരു സ്ഥാനം ദൈവമാതാവിന് പൗരസ്ത്യസഭ നൽകുന്നതിനാൽ ദൈവമാതാവിന്റെ പെരുന്നാളുകൾക്ക് നിസ്തുലമായ ഒരു സ്ഥാനമുണ്ട്. ആരാധനാവർഷത്തിൽ മാറാനായാപ്പെരുന്നാളുകളെക്കൂടാതെ ദൈവമാതാവിന്റെ പെരുന്നാളുകളും ശ്ലീഹന്മാരുടെ പെരുന്നാളുകളും സഹദേന്മാരുടെയും പരിശുദ്ധന്മാരുടെയും പെരുന്നാളുകളും ആചരിച്ചിരുന്നു.

ഡിസംബർ 25 ന് ജനനപ്പെരുന്നാൾ ആഘോഷിച്ചുതുടങ്ങിയപ്പോൾ അതിനുശേഷമുള്ള ദിവസങ്ങൾ പുതിയനിയമത്തിലെ വിവിധ പരിശുദ്ധന്മാരുടെ പെരുന്നാളുകളായി പൗരസ്ത്യസഭകൾ ആചരിച്ചിരുന്നു. കപ്പദോക്യായിലെ വലിയ മാർ ബസേലിയോസിന്റെ ശവസംസ്കാരസമയത്ത് അദ്ദേഹത്തിന്റെ സഹോദരനായ നിസ്സായിലെ മാർ ഗ്രീഗോറിയോസ് ചെയ്ത പ്രസംഗത്തിൽ ഡിസംബർ 25 നും ജനുവരി 1 നും ഇടയിൽ ആചരിച്ചിരുന്ന പെരുന്നാളുകളെപ്പറ്റി പറയുന്നുണ്ട്. ഇതനുസരിച്ച് ഡിസംബർ 26 സ്തേഫാനോസിന്റെ ഓർമ്മ (ഇന്ന് ജനുവരി 8), ഡിസംബർ 27 ന് സെബദി പുത്രൻമാരായ യാക്കോബും യോഹന്നാനും (ഇന്ന് മെയ് 1, 8), ഡിസംബർ 28 ന് പത്രോസ് - പൗലോസ് ശ്ലീഹന്മാർ (ഇന്ന് ജൂൺ 29). A.D. 412 ൽ എഴുതിയ സുറിയാനിയിലുള്ള പരിശുദ്ധൻമാരുടെ ലിസ്റ്റിലും ഈ പെരുന്നാളുകളുടെ സ്ഥാനം ഇതു തന്നെയാണ്.

വി. സ്തേഫാനോസ് ശെമ്മാശനും, മേൽപ്പറഞ്ഞ 4 അപ്പോസ്തല

ന്മാരും (യാക്കോബ്, യോഹന്നാൻ, പത്രോസ്, പൗലോസ്) വാങ്ങിപ്പോയത് ഈ തീയതികളിലാണെന്നുള്ളതിന് ചരിത്രപരമായ തെളിവുകളില്ല. പ്രത്യേക ചരിത്രത്തെളിവുകളുടെ അടിസ്ഥാനത്തിലല്ല ഈ പെരുന്നാളുകൾ ഈ തീയതികളിൽ ആഘോഷിച്ചിരുന്നത്. നേരെമറിച്ച് ഈ വ്യക്തികൾ ക്രിസ്തീയസഭയുടെ തൂണുകളായിരുന്നതിനാൽ ജനന പെരുന്നാളിനോടു ചേർന്ന ദിവസങ്ങളിൽ അവരുടെ ഓർമ്മ ആഘോഷിച്ചിരുന്നു.

യോഹന്നാൻ മാംദാനായുടെ മൂന്ന് പെരുന്നാളുകൾ സുറിയാനി സഭയിലുണ്ട്. ജൂൺ 25-ാം തീയതി യോഹന്നാൻ മാംദാനായുടെ ജനനം (കർത്താവിന്റെ ജനനത്തിന് ആറ് മാസം മുമ്പ് യോഹന്നാൻ ജനിച്ചു എന്ന വിശ്വാസത്തിൽ ജൂൺ 24 ജനനപ്പെരുന്നാളായി പാശ്ചാത്യസഭ ആചരിച്ചു തുടങ്ങി), ആഗസ്റ്റ് 29 ശിരച്ഛേദനപ്പെരുന്നാൾ, ജനുവരി 7 യോഹന്നാൻ മാംദാനായുടെ പുകഴ്ചപ്പെരുന്നാൾ (എല്ലാ പൗരസ്ത്യസഭകളിലും ഈ പെരുന്നാളുണ്ട്).[5]

ദനഹാകാല ആരാധനാഘട്ടത്തിൽ യോഹന്നാൻ മാംദാന, സ്തേഫാനോസ് ശെമ്മാശ്ശൻ, പത്രോസ് - അന്ത്രയോസ്, സെബദി മക്കൾ, ഫീലിപ്പോസ് - നഥനയേൽ എന്നിവരുടെ ജീവിതസന്ദേശങ്ങളാണ് നമ്മുടെ ആരാധനാകലണ്ടറിൽ സ്ഥാനം പിടിച്ചിരിക്കുന്നത്.

1. എ.ഡി. 375 ന് മുമ്പ് പൗരസ്ത്യസഭകൾ ജനുവരി 6 ന് ജനനപ്പെരുന്നാളും ക്രിസ്തുവിന്റെ മാമ്മോദീസായും ഒരുമിച്ചാണ് ആഘോഷിച്ചിരുന്നത്. ക്രിസ്തുമസ്സ് ഡിസംബർ 25 ന് ആചരിച്ചുതുടങ്ങിയതിനു ശേഷം ജനുവരി 6 കർത്താവിന്റെ മാമ്മോദീസായുടെ പെരുന്നാളായിട്ട് പൗരസ്ത്യർ കണക്കാക്കുന്നു. എന്നാൽ പാശ്ചാത്യസഭകളിൽ വിദ്വാൻമാർ കർത്താവിനെ ആരാധിച്ചതിന്റെ (മത്താ. 2:1-12) പെരുന്നാളായിട്ടാണ് ജനുവരി 6 ആഘോഷിക്കുന്നത്. നാലാം നൂറ്റാണ്ടിൽ ചില സഭകളിൽ വിദ്വാന്മാരുടെ വരവും കാനായിലെ അത്ഭുതവും (യോഹ. 2:1-11) ജനുവരി 6 ന് തന്നെ അനുസ്മരിച്ചിരുന്നു.

2. 'ദൈവം' എന്ന നാമം തന്നെ 'ദ്യോവിന്റെ' തത്ഭവവും, 'ദ്യോതിപ്പിക്കുന്നത്,' പ്രകാശിക്കുന്നത് എന്നു ധാത്വാർത്ഥമുള്ളതുമാകുന്നു. 'തെയോസ്' എന്ന ഗ്രീക്കു പദവും 'ദ്യുസ്സ്' എന്ന സംസ്കൃതശബ്ദവും തൽസമങ്ങളാണ്.

3. ദനഹാ പെരുന്നാളിൽ വെള്ളം വാഴ്ത്തുന്നത് നാലാം നൂറ്റാണ്ടു മുതലുള്ള പതിവാണ്. പാലസ്തീനിൽ യോർദ്ദാൻ നദിയും, ഈജിപ്തിൽ നൈൽ നദിയും ദനഹാപ്പെരുന്നാളിൽ വാഴ്ത്തുന്ന പതിവ് ഇന്നുമുണ്ട്. ചില ബൈസന്റയിൻ സഭകളിൽ നദികളോ, കുളങ്ങളോ, ജലാശയങ്ങളോ ഈ ദിവസം വാഴ്ത്താറുണ്ട്. 'ആത്മാവിലും സത്യത്തിലും', ഡോ. ഫാ. ബി. വർഗീസ്, കോട്ടയം, 1987.

4. ജൂലിയൻ കലണ്ടർ അനുസരിച്ച് മകരസംക്രാന്തി (Winter Solstice) സൂര്യൻ

ദക്ഷിണായന രേഖയുടെ നേരെ എത്തുന്നത്.) ഡിസംബർ 25 നാണ് (ഈജിപ്ത്യൻ കലണ്ടർ അനുസരിച്ച് ജനുവരി 6) ഈ ദിവസം സൂര്യൻ വടക്കോട്ടു നീങ്ങി തുടങ്ങുന്നു. അതിനാൽ സൂര്യഭക്തരായിരുന്ന മിത്രാമതക്കാർ (Mithraism) ഈ ദിവസം അദൃശ്യസൂര്യന്റെ ജന്മദിനമായി (diesnatalis solis invicti = birth day of the invisible sun) ആഘോഷിച്ചിരുന്നു.

5. ഫാ. ഡോ. ബി. വർഗീസ്: 'ആത്മാവിലും സത്യത്തിലും', കോട്ടയം 1987, പേജ് 122–123.

# 15

# ദൈവം അയച്ചിട്ട് ഒരു മനുഷ്യൻ വന്നു

## യോഹന്നാൻ മാംദാനായുടെയും, സ്തേഫാനോസ് ശെമ്മാശ്ശന്റെയും സാക്ഷ്യജീവിതം

വേദഭാഗങ്ങൾ: മത്താ. 3:1-12, 14:1-12, മർക്കോ. 1:3-13, ലൂക്കോ. 3:1-9, 15-17, യോഹ. 1 അ. പ്ര. 6, 7.

ജനുവരി 7, 8 തീയതികളിൽ സഭ പൊതുവായി ആചരിക്കുന്ന പെരുന്നാളുകളാണ് യോഹന്നാൻ മാംദാനയുടെ ശിരച്ഛേദനവും, മാർ സ്തേഫാനോസ് സഹദായുടെ സാക്ഷ്യമരണവും. ഇവർ ക്രിസ്തുവിനാൽ പ്രകാശിതരായവരാണ്. രണ്ടുപേരും മൂല്യച്യുതി നേരിടുന്ന യഹൂദസമൂഹത്തെ - അടിമുതൽ മുകൾ വരെ - ശാസിച്ചു, മുഖം നോക്കാതെ താൻ ഉൾപ്പെട്ട സമുദായനേതൃത്വത്തെ ഭർത്സിച്ചു. പ്രകാശം കണ്ടവരെ അവരവർ ഉൾക്കൊള്ളുന്ന സമൂഹം ഒറ്റപ്പെടുത്തും. അവരുടെയെല്ലാം എഴുതപ്പെടാത്തതും എന്നാൽ അർത്ഥസമ്പുഷ്ടവുമായ ജീവിതമാണ് അവരുടെ ജീവിതത്തിന്റെ ബാക്കിപത്രം. അത് സമകാലീനസമൂഹത്തിൽ നിന്ന് അവരെ അതുല്യമാക്കുന്നു. 'കൽക്കണ്ടം കൊടുത്തവർക്ക് കല്ല്, സത്യം പറഞ്ഞവർക്ക് വെടിയുണ്ട, വഴികാട്ടിയവർക്ക് കുരിശ് ' എന്നത് ഈ രണ്ട് പരിശുദ്ധന്മാരുടെ ജീവിതത്തിൽ അന്വർത്ഥമായി. അവരോട് ആവശ്യപ്പെടുന്നത് മനസ്സ് പുതുക്കി രൂപാന്തരം പ്രാപിക്കുവാനും നന്മയുടെയും വെളിച്ചത്തിന്റെയും സ്രോതസ്സാകുവാനും ആയിരുന്നു. ഇവർ രണ്ടുപേരും പ്രിയം പറയാതെ സത്യം പറഞ്ഞപ്പോൾ അവരുടെ സമകാലീനർ അവർക്ക് കൊടുത്ത പ്രതിഫലം ശ്രദ്ധേയമാണ്. യോഹന്നാൻ മാംദാനയ്ക്ക് സമൂഹത്തിലെ ഭരണാധികാരി ഈർച്ചവാളും, സ്തേഫാനോസ് ശെമ്മാശ്ശന് സമൂഹത്തിലെ മതനേതൃത്വം കല്ലേറും നൽകി.

ഒരിക്കൽ ദേവസദസ്സിൽ വച്ച് നാരദമഹർഷി ദേവന്മാരോട് 'ഞാൻ സത്യം പറയണമോ? അതോ പ്രിയം പറയണമോ?' എന്നു ചോദിച്ചു. ദേവന്മാർ: 'അങ്ങ് പ്രിയം പറയണം.' നാരദൻ: 'ഞാൻ പ്രിയം പറഞ്ഞാൽ അതിൽ സത്യത്തിന്റെ ഒരു കണികപോലും കാണുകയില്ല.' അപ്പോൾ ദേവന്മാർ: 'എന്നാൽ അങ്ങ് സത്യം പറയണം. നാരദൻ പ്രതിവചിച്ചു 'ഞാൻ സത്യമാണ് പറയുന്നതെങ്കിൽ അതിൽ പ്രിയം കാണുകയില്ല.'

## യോഹന്നാൻ മാംദാന

ദൈവം അയച്ചിട്ട് ഒരു മനുഷ്യൻ വന്നു. അവന് യോഹന്നാൽ എന്ന് പേർ. 'അവൻ വെളിച്ചത്തിന് സാക്ഷ്യം പറയുവാനാണ് വന്നത്.' സ്നാപകനെക്കുറിച്ച് യോഹന്നാൻ ശ്ലീഹ പറയുന്നത്. 'ദൈവം അയച്ചിട്ട് ഒരു മനുഷ്യൻ വന്നു' എന്നാണ്. അദ്ദേഹം സാധാരണക്കാരനായ ഒരു മനുഷ്യൻ മാത്രം. യോഹന്നാൻ സ്നാപകൻ തന്നെക്കുറിച്ച് പറയുന്ന കാര്യങ്ങളും ശ്രദ്ധേയമാണ്. താൻ വെളിച്ചമല്ല; വെളിച്ചത്തിന് സാക്ഷി നിൽക്കുവാൻ വന്നവനാണ്. മണവാളനല്ല. തോഴ്മക്കാരനാണ്. വഴി അല്ല വഴികാട്ടിയാണ്. തന്റെ തലമുറയിൽ ദൈവത്തിനുവേണ്ടി എരിഞ്ഞു ശോഭിച്ച ഒരു വിളക്ക്. ഏലിയാ പ്രവാചകന്റെ ആത്മാവോടും ശക്തിയോടും കൂടി ഒരുവൻ ക്രിസ്തുവിന്റെ മുന്നോടിയായി വരുമെന്ന് മാലാഖി പ്രവചിച്ചു (4:5). ഏലീയാവിന്റെ ആത്മാവോടുകൂടി വന്ന പ്രവാചകൻ യോഹന്നാൻ സ്നാപകനായിരുന്നുവെന്ന് കർത്താവ് വ്യക്തമാക്കി (മത്താ. 11:14). യോഹന്നാനും യേശുവും ചാർച്ചക്കാരാണ്.

## കർത്താവിന് വഴിയൊരുക്കുവാൻ വന്നവൻ

യോഹന്നാന് ലഭിച്ച ദൈവീകദൗത്യം മശിഹായ്ക്ക് വഴി ഒരുക്കുകയെന്നതാണ്. യോഹന്നാനാൽ സ്നാനം ഏൽക്കുവാൻ യേശു വരുന്ന സമയത്താണ് ഇവൻ മശിഹായാകുന്നുവെന്ന് യോഹന്നാൻ അറിയുന്നത് (മർക്കോ. 1:9–11, ലൂക്കോ. 3:21–22). യോഹന്നാൻ സ്നാപകൻ തികഞ്ഞ ഒരു താപസ്സന്റെ ചര്യകൾ അനുവർത്തിച്ചു. ഒരു രാജാവിന്റെ എഴുന്നള്ളത്തുണ്ടാകുവാൻ പോകുന്നുവെന്ന് വിളംബരം ചെയ്യുവാനുള്ള ഒരു നിയോഗം സ്നാപകയോഹന്നാൻ കൃത്യമായി നിയോഗിച്ചു. തന്റെ ശ്രോതാക്കളായ യഹൂദന്മാർക്കുണ്ടായ മാനസാന്തരത്തിന്റെയും അനുതാപത്തിന്റെയും അടയാളമായി നൽകിയ സ്നാനം ഒരു പുത്തൻ പ്രവണത യഹൂദ സമൂഹത്തിൽ ഉണ്ടാക്കി. പിൽക്കാലത്ത് ക്രിസ്തീയ സ്നാനം അതിനെ ഒരു പടികൂടി മുമ്പോട്ടുകൊണ്ടുപോയി. അത് കർത്താവിന്റെ മരണ – ഉയിർത്തെഴുന്നേല്പുകളുടെ പ്രതീകമായി അംഗീകരിച്ചു (റോമ. 6:3–4, 1 പത്രോ. 3:21).

യോഹന്നാന്റെ ഉപദേശങ്ങളിലും ഭർത്സനങ്ങളിലും ഒരു പ്രത്യേകതയുണ്ടായിരുന്നു. ജീവിതത്തിന് പരിവർത്തനം വരുത്തി ദൈവത്തിലേക്ക് തിരിഞ്ഞ് ഒരു പുതിയ ജീവിത വ്യവസ്ഥിതിക്ക് അദ്ദേഹം ആഹ്വാനം ചെയ്തു. നീതിയോടും പരമാർത്ഥതയോടും ജോലി നിർവ്വഹിക്കുവാൻ പറഞ്ഞ യോഹന്നാൻ ഓരോരുത്തരും ഉത്തരവാദിത്വങ്ങൾ സത്യസന്ധമായി നിർവ്വഹിച്ചില്ലെങ്കിൽ മുഖപക്ഷം നോക്കാതെ ദൈവം ന്യായം വിധിക്കും എന്നുകൂടി പറഞ്ഞുവച്ചു. ഭവിഷ്യത്തുക്കളെപ്പറ്റി ചിന്തിക്കാതെയുള്ള

യോഹന്നാന്റെ പ്രസംഗം, ജനസമൂഹത്തെ മൊത്തമായും, ഭരണാധികാരിയെയും, അവന്റെ കുടുംബബന്ധത്തെയും സ്പർശിച്ചു.

സ്നാപകൻ കൈകടത്തിയത് രാജാവിന്റെ വ്യക്തിപരമായ കുടുംബകാര്യത്തിലാണ്. ദുർമാർഗ്ഗിക്കുള്ളതല്ല രാജ്യത്വം. ജീവിതം ക്രമപ്പെടുത്തണമെന്നല്ലാതെ രാജത്വം ഒഴിയുവാൻ യോഹന്നാൻ ആവശ്യപ്പെട്ടില്ല എന്നുള്ളത് ശ്രദ്ധിക്കപ്പെടേണ്ട കാര്യമാണ്. സദാചാരനിഷ്ഠ പാലിക്കാത്ത അമ്മയും ആ അമ്മയുടെ മകളായ ശലോമിയും ഒരേ തൂവൽപ്പക്ഷികളാണ് എന്ന് യോഹന്നാൻ അവരുടെ മുഖത്തു നോക്കിപ്പറഞ്ഞപ്പോൾ അവന്റെ മരണവിധി ആ അമ്മയും മകളും ഒരുക്കുകയായിരുന്നു.

## ദൈവത്തിന്റെ വലത്തുഭാഗത്തു നില്ക്കുന്ന യേശു

യോഹന്നാൻ സ്നാപകൻ പുതിയനിയമത്തിലെ പ്രഥമ രക്തസാക്ഷിയാണ് എങ്കിൽ സ്തേഫാനോസ് ശെമ്മാശ്ശൻ ക്രിസ്തീയസഭയിലെ ആദ്യത്തെ സഹദായാണ്. അപ്പോസ്തോലപ്രവർത്തികൾ 6 ഉം 7 ഉം അദ്ധ്യായങ്ങളിൽ സംഭവബഹുലമായ സ്തേഫാനോസ് ശെമ്മാശ്ശന്റെ സാക്ഷ്യമരണം രേഖപ്പെടുത്തിയിട്ടുണ്ട്. യേശുക്രിസ്തുവിന്റെ ജീവിതത്തിനും, ജീവിതസന്ദേശത്തിനും എതിരായി നിൽക്കുന്ന തന്റെ സമകാലീനരെ 'ദ്രോഹികൾ, കൊലപാതകർ, ദൈവദൂതന്മാരുടെ നിയോഗങ്ങളായി ന്യായപ്രമാണം പ്രാപിച്ചുവെങ്കിലും പ്രമാണിക്കാത്തവർ' എന്ന് വിശേഷിപ്പിച്ചു. തന്റെ ശ്രോതാക്കൾ ആ ചെറുപ്പക്കാരനെ നഗരത്തിൽ നിന്ന് തള്ളിപ്പുറത്താക്കി കല്ലെറിഞ്ഞുകൊന്നു. കല്ലേറുകൊള്ളുന്ന സ്തേഫാനോസ് ദൈവാത്മാവിന്റെ നിയന്ത്രണത്തിന് സ്വയം വിധേയനാക്കി. അവൻ മഹോന്നതങ്ങളിലേക്ക് നോക്കി, ഉൾക്കണ്ണുകൊണ്ട് ദൈവതേജസ്സ് ദർശിച്ചു. അതോടൊപ്പം ദൈവത്തിന്റെ വലത്തുഭാഗത്ത് യേശു നിൽക്കുന്നതായും കണ്ടു. യേശുക്രിസ്തു തന്റെ മനുഷ്യാവതാരപ്രവർത്തനം വിജയകരമായി പൂർത്തീകരിച്ച്, വിജയശ്രീലാളിതനായി സ്വർഗ്ഗാരോഹണം ചെയ്ത് പിതാവിന്റെ വലത്തുഭാഗത്തിരുന്നു (മർക്കോ. 16:19) എന്ന് തിരുവചനത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. എന്നാൽ, തന്നാൽ പ്രകാശിതനായ സ്തേഫാനോസിനെ സ്വീകരിക്കുവാൻ തൽസ്ഥാനത്തു യേശു എഴുന്നേറ്റു നിൽക്കുന്ന കാഴ്ച ഏതൊരു ഭക്തനേയും ആമോദിപ്പിക്കുന്നതാണ്.

യേശുക്രിസ്തുവിന്റെ ഉപദേശങ്ങളും, ജീവിതവും സ്വസമൂഹമായ യഹൂദന്മാർ ഉൾക്കൊണ്ടില്ല എന്നു മാത്രമല്ല, അതിന് സാക്ഷ്യം നിന്ന 'ആത്മാവും ജ്ഞാനവും നിറഞ്ഞ നല്ല സാക്ഷ്യമുള്ള' (അപ്പോ. 6:3) ശെമ്മാശ്ശൻ തന്റെ ജീവിതത്തെ ക്രിസ്തുവിന് സമർപ്പിച്ചപ്പോൾ, അവനെ കല്ലെറിഞ്ഞുകൊണ്ടിരുന്നവരുടെ വസ്ത്രങ്ങൾ സൂക്ഷിച്ചിരുന്ന റോമാ പൗരനും ഗമാലിയേലിന്റെ കാൽക്കലിരുന്ന് ന്യായപ്രമാണം പഠിച്ചവനുമായ ശൗൽ എന്ന

പരീശനെ പൗലോസായി രൂപാന്തരപ്പെടുത്തുവാനും കടലും കരയും താണ്ടി ഈ മൂല്യത്തിനുവേണ്ടി ജീവിതം സമ്പൂർണ്ണമായി സമർപ്പിക്കുവാനും ദൈവം എടുത്ത് ഉപയോഗിച്ചു. ഈ വെളിച്ചത്തിന്റെ ഉടമയായ പൗലോസ് അപ്പോസ്തോലൻ ക്രിസ്തുവിന്റെ അപ്പോസ്തോലഗണത്തിൽ ഉൾപ്പെട്ടപ്പോൾ ലോകത്തെ കീഴ്മേൽ മറിക്കുന്ന 'മുക്കുവന്മാരുടെ സംഘത്തിന്' ഒരു പുതിയ മേൽവിലാസം ലഭിച്ചു. സഹദേന്മാരുടെ രക്തം സഭയ്ക്ക് വളക്കൂറുള്ള മണ്ണായിത്തീരും എന്ന് പിൽക്കാലത്ത് അനുഭവവേദ്യമായിത്തീർന്നതിന്റെ ആദ്യപടി സ്തേഫാനോസ് ശെമ്മാശ്ശന്റെ സാക്ഷ്യമരണത്തോടെ ആരംഭിച്ചു.

യോഹന്നാൻ മാംദാനായുടെയും സ്തേഫാനോസ് ശെമ്മാശ്ശന്റെയും ദൗത്യശുശ്രൂഷയിൽ നിന്ന് ഒരു പാഠം ഉൾക്കൊള്ളണം. 'പ്രകാശിത ജീവിതം' പിൻതുടരുന്നതിന് വേണ്ടി വരുന്ന ത്യാഗം വളരെ വലുതാണ്. തിന്മയ്ക്കെതിരായി ഉറച്ചു നിലകൊള്ളുകയും ശബ്ദമുയർത്തുകയും ചെയ്യുന്നതിന്റെ ഫലമായി ചിലപ്പോൾ ജീവത്യാഗം പോലും വേണ്ടി വന്നേക്കാം. അധികാരത്തിന്റെ കേന്ദ്രസ്ഥാനത്തിനെതിരായിത്തന്നെ ചിലപ്പോൾ ശബ്ദമുയർത്തേണ്ടി വരാം. ഇങ്ങനെയുള്ള സാക്ഷ്യത്തിന് ഈ ലോകത്തിൽ നിന്നും നാം പ്രതീക്ഷിക്കേണ്ട പ്രതിഫലം, നമ്മുടെ ജീവൻ വിലയായി കൊടുക്കേണ്ടി വരും എന്നതാണ്. യോഹന്നാൻ മാംദാന ഒരു പവിത്ര സാമ്രാജ്യ സ്ഥാപനത്തിന്റെ കാഹളനാദമാണ് ആ മരുഭൂമിയിൽ മുഴക്കിയത്. ദൈവം ഇപ്പോൾ വിളിച്ചാലും പോകുവാൻ തയ്യാറായിരുന്ന ഒരു ഭിക്ഷാംദേഹി; അദ്ദേഹം തന്റെ പ്രസംഗത്തിൽ '... ഇപ്പോൾതന്നെ വൃക്ഷങ്ങളുടെ ചുവടിന് കോടാലി വച്ചിരിക്കുന്നു. .. വീശുമുറം അവന്റെ കൈയിൽ ഉണ്ട്. ... ഗോതമ്പ് കളപ്പുരയിൽ കൂട്ടിവയ്ക്കുകയും പതിർ കെടാത്ത തീയിൽ ഇട്ട് ചുട്ടു കളയുകയും ചെയ്യും..' (മത്താ. 3:10–12 ) എന്നു പറഞ്ഞു. ഈ വാക്യങ്ങൾ പറയുമ്പോൾ തന്റെയും കൂടി ന്യായവിധി മുമ്പിൽ കണ്ടിരിക്കാം. ഹെറോദാവ് തന്റെ സഹോദരനായ ഫീലിപ്പോസിന്റെ ഭാര്യ ഹെരോദ്യയെ ഭാര്യ ആക്കിയിരിക്കുന്നത് വിഹിതമല്ലയെന്ന് യോഹന്നാൻ അവനോട് പറഞ്ഞു. ഇതു പറയുമ്പോൾ യോഹന്നാന് അറിയാമായിരുന്നു, തനിക്ക് ഈ വ്യാജ ദമ്പതികൾ പുഷ്പശയ്യ അല്ല ഒരുക്കുന്നതെന്ന്. പ്രത്യുത, താൻ ഉദ്ഘോഷിച്ച,'സകല ജഡവും ദൈവത്തിന്റെ രക്ഷയെ കാണും' (ലൂക്കോ. 3:6, യെശ. 52:10) എന്ന പ്രവചന നിവൃത്തി താൻ അനുഭവിക്കുമെന്നും ചിന്തിച്ചിരിക്കാം. 'പ്രകാശിതർ' കാണുന്നത് താൽക്കാലികവും കാണാത്തത് നിത്യവുമാണ്.

സ്തേഫാനോസ് ശെമ്മാശന്റെ കാര്യത്തിലോ, 'അവനോ പരിശുദ്ധാത്മാവ് നിറഞ്ഞവനായി സ്വർഗ്ഗത്തിലേക്ക് ഉറ്റുനോക്കി. ദൈവമഹത്വവും ദൈവത്തിന് വലതുഭാഗത്ത് യേശു നിൽക്കുന്നതും കണ്ടു' (അ. പ്ര. 7:55).

സാധാരണ മനുഷ്യർ മേലോട്ടു നോക്കിയാൽ ആകാശവും നക്ഷത്രങ്ങളും കാണുമ്പോൾ, 'പ്രകാശിതർ' അവരുടെ അന്തർനേത്രം തുറന്ന് എഴുന്നേറ്റു നിന്ന് തന്നെ സ്വീകരിക്കുവാൻ ജാഗരൂകനായി നിൽക്കുന്ന ദൈവത്തിന്റെ ഏകജാതനെ കാണും.

രക്തസാക്ഷിയായി മരിച്ച ബിഷപ്പ് റിഡ്ലിയെ തൂക്കിലിട്ട് കൊന്നതിന്റെ തലേരാത്രി കൂർക്കംവലിച്ചു കിടന്നുറങ്ങുന്നതായി കണ്ടവർ അത്ഭുതപരതന്ത്രരായി. മരണദിവസം അദ്ദേഹത്തോട് 'ഇന്നലെ രാത്രി നിങ്ങൾ സുഖമായി ഉറങ്ങിയതെങ്ങിനെ?' എന്നു ചോദിച്ചു. 'ഉറങ്ങാതിരിക്കേണ്ട ആവശ്യമെന്ത്? മരണം ഒരു ഉറക്കം മാത്രമല്ലേ? പുതിയ ആകാശവും പുതിയ ഭൂമിയും എന്റെ നാഥൻ ഉളവാക്കുന്ന സമയത്ത് എന്നെ മരണത്തിൽ നിന്ന് ഉണർത്തുമെന്നുള്ളതിനാൽ മരണത്തെ എനിക്ക് ഭയമില്ല' എന്നർത്ഥം വരുന്ന മറുപടിയാണ് അദ്ദേഹം കൊടുത്തത്.

'പ്രകാശിതന്' മരണമില്ല. 'കർത്താവെ ഈ പാപം ഇവരുടെമേൽ നിർത്തരുതേ' എന്ന് പ്രാർത്ഥിച്ചുകൊണ്ട് സ്തേഫാനോസ് മരിച്ചു. സ്വർഗ്ഗീയ സിംഹാസനം കണ്ടുകൊണ്ടാണ് മരിക്കുന്നത്. അത് ഒരു പുതുജീവിത ആരംഭമാണ്. വി. പൗലോസിനോടൊപ്പം നമുക്കും സാക്ഷ്യം പറയുവാൻ സാധിക്കണം. എനിക്ക് 'ജീവിക്കുന്നതു ക്രിസ്തുവും മരിക്കുന്നത് ലാഭവുമെന്ന്' (ഫിലി. 1:21). 'ഹേ മരണമെ നിന്റെ വിഷമുള്ള് എവിടെ?' (1 കോരി. 15:55).

# 16

# നിങ്ങൾ എന്ത് അന്വേഷിക്കുന്നു

## ദനഹായ്ക്കുശേഷം ഒന്നാമത്തെയും രണ്ടാമത്തെയും ഞായറാഴ്ചകൾ

(വേദഭാഗങ്ങൾ മത്താ. 4:18-23, മർക്കോ. 1:16-20, യോഹ. 1:35-51)

ദനഹായ്ക്കു ശേഷമുള്ള ആദ്യത്തെ രണ്ട് ഞായറാഴ്ചകളിൽ യേശു ക്രിസ്തുവിന്റെ 12 അപ്പോസ്തോലന്മാരിൽ 6 പേർ - പത്രോസ്, അന്ത്രയോസ്, യാക്കോബ്, യോഹന്നാൻ, ഫിലിപ്പോസ്, നഥനയേൽ - എന്നിവർ ക്രിസ്തുവിനാൽ പിടിക്കപ്പെട്ടപ്പോൾ പ്രകാശിതരും അവന്റെ അനുകാരികളും ആയിത്തീരുന്ന വേദഭാഗങ്ങളാണ് ചിന്തയ്ക്ക് സമർപ്പിക്കുന്നത്. ലഭിക്കുന്ന നന്മകൾ, അനുഭവിക്കുന്ന കൃപകൾ സമസൃഷ്ടങ്ങളിലേക്ക് പങ്കുവയ്ക്കുവാൻ തത്രപ്പെടുന്ന വ്യക്തികളെയാണ് ഈ ഭാഗത്ത് കാണുന്നത്.

ഇവരിൽ ആദ്യത്തെ നാലു പേർ ക്രിസ്തുശിഷ്യരാകുന്ന സംഭവം സമവീക്ഷണസുവിശേഷകരും, യോഹന്നാൻ ശ്ലീഹായും വ്യത്യസ്തമായാണ് തരുന്നത്. സമവീക്ഷണസുവിശേഷങ്ങളിൽ മത്സ്യബന്ധനത്തിലേർപ്പെട്ടിരുന്നപ്പോൾ യേശുക്രിസ്തു തന്റെ പ്രേക്ഷിതവേലയ്ക്ക് ഇവരെ വിളിച്ചുവെന്ന് രേഖപ്പെടുത്തിയിരിക്കുന്നു. എന്നാൽ ഇവർ യേശുക്രിസ്തുവിനെ അനുഗമിക്കുന്നത് യോഹന്നാൻ മാംദാനയുടെ സാക്ഷ്യപ്രകാരമാണ് എന്ന് യോഹന്നാന്റെ സുവിശേഷത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. ഈ വിവരണങ്ങളിൽ വൈരുദ്ധ്യത തോന്നാം. യോഹന്നാൻ മാംദാനായിൽ നിന്ന് യേശുക്രിസ്തുവിനെക്കുറിച്ച് ശരിയായ ഒരു വിവരണം ആദ്യകാലത്ത് യോഹന്നാൻ മാംദാനയുടെ ശിഷ്യന്മാരായിരുന്ന അന്ത്രയോസിനും യോഹന്നാനും ലഭിച്ചുകാണും. അതുകൊണ്ടാണ് ഗലീല കടൽപ്പുറത്ത് വച്ച് യേശു ആദ്യത്തെ നാലു പേരെ വിളിച്ചപ്പോൾ, അവർ തൽക്ഷണം യേശുക്രിസ്തുവിനെ അനുഗമിച്ചത്.

### 1. ക്രിസ്തുമതം അനുഭവിച്ചറിയുന്നതാകുമ്പോൾ

യോഹ. 1:35-42 ഭാഗത്ത് രണ്ട് ശിഷ്യന്മാരാണ് കർത്താവിനെ അന്വേഷിച്ചിറങ്ങുന്നത്. അവരിൽ അന്ത്രയോസിന്റെ പേരു മാത്രമേ പറയുന്നുള്ളൂ. യോഹന്നാന്റെ പേര് പറയുന്നില്ല. വേദപഠിതാക്കളുടെ അഭിപ്രായത്തിൽ യോഹന്നാന്റെ സുവിശേഷത്തിൽ തന്നെക്കുറിച്ച് എന്തെങ്കിലും പരാമർശം നടത്തേണ്ട സാഹചര്യം വരുമ്പോൾ എഴുത്തുകാരനായ യോഹന്നാൻ തന്റെ പേര് ഉപയോഗിക്കാറില്ല. അതിനു പകരമായി താൻ 'ഏറ്റം സ്നേ

ഹിച്ച ശിഷ്യൻ', 'മാറോടു ചാരിയിരുന്നവൻ' എന്ന പദപ്രയോഗങ്ങളാണ് ഉപയോഗിക്കാറുള്ളത്. മാത്രമല്ല, ഈ ഭാഗത്തുള്ള വിവരണം ഒരു ദൃക്സാക്ഷിയെപ്പോലെയോ അനുഭവസ്ഥനെപ്പോലെയോ ആണ് വിവരിക്കുന്നത്. ഉദാ. യോഹ 1:39: 'അപ്പോൾ പത്താം മണി നേരമായിരുന്നു.' കർത്താവിനെ കണ്ടുമുട്ടിയ സമയം വർഷങ്ങൾ കഴിഞ്ഞിട്ടും തന്റെ സ്മരണയിൽ സൂക്ഷിച്ച് അനുവാചകരോട് പറയുന്നു. കർത്താവിനെ ആദ്യമായി കണ്ടുമുട്ടിയ സമയത്തെക്കുറിച്ചുള്ള ഓർമ്മ അവന്റെ വ്യക്തിജീവിതത്തിൽ ചലനം സൃഷ്ടിച്ചതുകൊണ്ടാണ് വർഷങ്ങൾ പിന്നിട്ടിട്ടും 'ആ പത്താം മണി സമയം' ഓർമ്മയിൽ വച്ചത്. അതുകൊണ്ട് പേരു പറയാത്ത രണ്ടാമൻ സുവിശേഷകനും സ്നേഹത്തിന്റെ അപ്പോസ്തോലനുമായ യോഹന്നാൻ ശ്ലീഹായാണെന്ന് പണ്ഡിതർ പറയുന്നു.

അന്ത്രയോസുമായുള്ള ഈ കൂടിക്കാഴ്ചയിൽ കർത്താവ്, ഈ പ്രകാശിതന് ക്രിസ്തുമതത്തിന്റെ പൊരുൾ പറഞ്ഞുകൊടുത്തു. യേശുവിനെ അന്വേഷിച്ചുചെന്ന ഈ രണ്ടുപേരുടെ 'ഗുരോ നീ എവിടെ പാർക്കുന്നു?' എന്ന ചോദ്യത്തിന് 'വന്നു കാണുക' എന്ന് ഉത്തരം കൊടുത്തു. അവർ അതനുസരിച്ചു. കർത്താവിനോടൊരുമിച്ച് പാർത്തു.[1]

ക്രിസ്തുഅനുയായിയുടെ കേന്ദ്രബിന്ദു ക്രിസ്തുവിനെ അനുഭവിച്ചറിയുന്നതിന്റെ ആകെത്തുകയാണ്. ക്രിസ്തുമതത്തെ ഇതരമതങ്ങളിൽ നിന്ന് വ്യതിരിക്തമാക്കുന്നത് ഇതു തന്നെയാണ്. ക്രിസ്തുമതത്തെ അനുഭവിച്ചറിയുന്നവർക്ക് പ്രമാണാധിഷ്ഠിത വിശ്വാസത്തിന്റെ (Dogmatic Faith) പൊരുൾ മനസ്സിലാക്കുവാൻ സാധിക്കും. നമ്മൾ അനുഷ്ഠിക്കുന്ന നോമ്പ്, ഉപവാസം, തീർത്ഥാടനം, തിരുവചനകേൾവിയും ധ്യാനവും തുടങ്ങിയവയുടെ അടിസ്ഥാനം ഈ അനുഭൂതിയിൽ നിന്നാണ് ഉരുത്തിരിയുന്നത്. ബുദ്ധിപരമായി അറിയുന്നതോടൊപ്പം അനുഭവിച്ചറിയുകയും അത് ജീവിത സാക്ഷ്യമായി പ്രസരിപ്പിക്കുകയുമാണ് വേണ്ടത്.

ഇത് കേവലം നൈമിഷിക, വൈകാരികാനുഭൂതിയല്ല. നിലനിൽക്കുന്ന ജീവിതാനുഭവം ആയിരിക്കും. ജീവിതഗതിയെ മാറ്റുന്ന ജീവിതാനുഭവം. അനേകം വ്യക്തികളെയും കുടുംബങ്ങളെയും കാന്തീകരണാനുഭവത്തിൽക്കൂടി ആകർഷിക്കുന്ന അനുഭവം.

ഇവർ മതജീവിതം വ്യക്തിഗതമാക്കിത്തീർത്തു. യേശുവിനെത്തേടുന്നവർ യേശുവിനോടൊത്തായിരിക്കുന്നു. വിദ്യുച്ഛക്തി സംബന്ധിച്ച് അനേകം കണ്ടുപിടുത്തങ്ങൾ നടത്തിയ വില്യം ആംബിയർ പതിനെട്ടാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ ജീവിച്ചിരുന്ന പ്രശസ്തനായ ശാസ്ത്രജ്ഞനായിരുന്നു. അദ്ദേഹത്തെ ആദരിക്കുവാനായി ഫ്രഞ്ച് സയൻസ് അക്കാദമി ഒരു സമ്മേളനം ക്രമീകരിച്ചു. ഒരു ശാസ്ത്രജ്ഞൻ ആംബയറോടു

ചോദിച്ചു, 'താങ്കളുടെ കണ്ടുപിടുത്തങ്ങളിൽ വച്ച് ഏറ്റവും വലിയതും പ്രധാനപ്പെട്ടതും ഏതാണ്.' ആംബിയർ ഉടൻ ഉത്തരം കൊടുത്തു 'നസ്രായനായ യേശുവിനെ എന്റെ രക്ഷിതാവായി കണ്ടുപിടിച്ചതാണ് ഏറ്റവും വലിയ കണ്ടുപിടുത്തം.'

## 2. പ്രകാശിതർ പങ്കിടുന്നു

യേശുവിനെ അനുഭവിച്ചറിഞ്ഞ അന്ത്രയോസ് ആ അനുഭവം സ്വസഹോദരനായ പത്രോസിനോട് പങ്കിട്ട് അവനെ കർത്താവിന്റെ അടുക്കലേക്ക് ആനയിക്കുന്നു. യോഹന്നാൻ ശ്ലീഹ ആ അനുഭവം രേഖാചിത്രമാക്കി കാലദേശവ്യത്യാസം കൂടാതെ അനേകരെ ക്രിസ്തുവിങ്കലേക്ക് ആകർഷിക്കുവാൻ ഉതകത്തക്കരീതിയിൽ സുവിശേഷരചനയുടെ ഒരു ഭാഗമാക്കി. ഗലീലായിൽ വച്ച് കണ്ടുമുട്ടിയ ഫീലിപ്പോസ് അവന് ലഭിച്ച അനുഭവം സ്വദേശക്കാരനായ നഥനയേലിനോട് പറഞ്ഞ് അവനെയും ക്രിസ്തുശിഷ്യനാക്കി. ആദ്ധ്യാത്മിക പാപ്പരത്വവും, മൂല്യശോഷണവും ഭവിച്ച ഒരു സംസ്കാരത്തിന്റെ ഉടമയായ ഇന്നത്തെ ആദ്ധ്യാത്മികലോകത്തിന് ആവശ്യമായിരിക്കുന്നത് ഇവരെപ്പോലെ വ്യക്തിപരമായി യേശുവിനെ രുചിച്ചറിഞ്ഞ ക്രിസ്തുഭക്തരെയാണ്.

അനിശ്ചിതത്വത്തിലേക്ക് പ്രവേശിക്കുവാൻ നിയോഗം ലഭിച്ചവർ ദൈനംദിന ജീവിതച്ചെലവിന് വേണ്ടി മത്സ്യബന്ധനത്തിലേർപ്പെട്ടിരുന്ന മുക്കുവരോട് കർത്താവ് പറയുന്നു: 'നിങ്ങൾ എന്റെ പിന്നാലെ വരിക, ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും' (മത്താ. 4:19). സുരക്ഷിതാവസ്ഥയിൽ നിന്ന് അരക്ഷിതത്വത്തിലേക്കാണോ വിളിക്കുന്നതെന്ന് തോന്നിപ്പോകും. ഭാവി സുരക്ഷിതത്വത്തിന്റെ യാതൊരു വാഗ്ദാനവും കൂടാതെയാണ് ശിഷ്യത്വത്തിലേക്ക് വിളിച്ചിരിക്കുന്നത്. ഭൗതീക സുഖസൗകര്യങ്ങളൊന്നും നൽകാമെന്നു പറയുന്നില്ലെന്നു മാത്രമല്ല, മനുഷ്യന്റെ പ്രാഥമികാവശ്യങ്ങളായ ആഹാരവും വസ്ത്രവും തരാമെന്ന് ഒരുറപ്പും കൊടുക്കുന്നില്ല. ഇത് മുക്കുവരുടെ കാര്യം മാത്രമല്ല. ചുങ്കസ്ഥലത്തിരുന്ന് ജോലി നോക്കിക്കൊണ്ടിരുന്ന ലേവിയെ വിളിച്ച് ശിഷ്യനാക്കുന്നു. അവന്റെയും ഗതി ഇതുതന്നെ. ദെമസ്കോസിന്റെ പടിവാതിൽക്കൽ വച്ച് ലഭിച്ച ദർശനത്തിന് ശേഷം ശൗൽ പിന്നീട് അറിയപ്പെടുന്നത് ക്രിസ്തുശിഷ്യനായ പൗലോസായിട്ടാണ്. താൻ അനുധാവനം ചെയ്യുന്ന നേതാവിന് തല ചായ്ക്കുവാൻ ഇടമില്ലാത്തവനാണ് എന്ന ഉത്തമബോധ്യത്തിലാണ് അനേകം പേരെ ക്രിസ്തുവിങ്കലേക്ക് ആദായപ്പെടുത്തിയത്. അതോടൊപ്പം, അവർ ശിഷ്യത്വപദവിയിൽ തുടരുമ്പോൾ ബുദ്ധിമുട്ട്, കഷ്ടത, പട്ടിണി, ശാരീരിക അസൗകര്യങ്ങൾ എന്നിവയെല്ലാം പ്രതിഫലമായി കിട്ടും. അങ്ങനെയുള്ള അനുഭവങ്ങൾക്കിടയിൽ സന്തോഷിക്കുവാനും

പ്രത്യാശ പുലർത്തുവാനും അപ്പോസ്തോലന് സാധിച്ചുവെന്ന്, സ്വാനുഭവത്തിന്റെ പശ്ചാത്തലത്തിൽ, തന്റെ ലേഖനത്തിൽക്കൂടെ, ക്രിസ്തുവിൽ അനേകം പേരെ പുതിയ സൃഷ്ടികളാക്കിത്തീർത്ത പൗലോസ് അപ്പോസ്തോലൻ പറഞ്ഞു. ലോകപ്രകാരം ചിന്തിക്കുകയാണ് എങ്കിൽ സുരക്ഷിതത്വത്തിന്റെ കോട്ടയിൽ നിന്ന് അരക്ഷിതത്വത്തിന്റെ പ്രയാണത്തിലേക്കാണോ ഈ ക്ഷണം എന്ന് ചിന്തിച്ചുപോകും. വിശ്വാസവീരന്മാരുടെ പ്രത്യാശാനിർഭരമായ ജീവിതാനുഭവങ്ങളാണല്ലോ എബ്രായ ലേഖനം 11-ാം അദ്ധ്യായത്തിൽ വിവരിക്കുന്നത്. അനന്തമായ ദൈവസ്നേഹത്തിനു മുമ്പിൽ അവരുടെ ജീവിതം ഹോമിക്കപ്പെട്ടപ്പോൾ ഇസ്രയേൽ ജാതിയുടെ ചരിത്രഗതിയെയാണ് അവർ നിയന്ത്രിച്ചത്.

മുക്കുവർ കടലിൽ കിടക്കുന്ന ജീവനുള്ള മത്സ്യത്തെപ്പിടിച്ച് കൊല്ലുന്നവരാണ്. എന്നാൽ ശിഷ്യത്വപദവി സ്വീകരിക്കുമ്പോൾ മനുഷ്യരെ പിടിക്കുന്നവരായിത്തീരുന്നു. എങ്ങനെ? സമൂഹത്തിൽ അതിക്രമങ്ങളാലും പാപങ്ങളാലും മ ൃതാവസ്ഥയിൽ കിടക്കുന്നവർക്ക് ജീവൻ നല്കുന്നവരായിത്തീരും. അതായിരുന്നു ഈ മുക്കുവരുടെ ദൈവനിയോഗം.

'വിളക്കേന്തിയ വനിത' എന്ന പേരിൽ അറിയപ്പെട്ട ഫ്ളോറൻസ് നൈറ്റിംഗേൽ ഒരു സാധാരണ സ്ത്രീയായിരുന്നു. ക്രിമിയൻ യുദ്ധത്തിൽ (1854) മുറിവേറ്റവരെ ശുശ്രൂഷിക്കുവാൻ വളരെ അദ്ധ്വാനിക്കുക വഴി,ആതുര ശുശ്രൂഷാരംഗത്ത് പുതിയ അദ്ധ്യായം കുറിക്കുവാൻ കഴിഞ്ഞു. മദർ തെരേസ കൽക്കട്ടയിലെ തെരുവുകളിൽ കിടന്ന അശരണർക്ക് വേണ്ടി ജീവിതം സമർപ്പിച്ചത് ഈ തലമുറയിലെ ആളുകൾ മറന്നുകാണുകയില്ല. മലങ്കരസഭയിലെ മൂക്കഞ്ചേരിൽ തിരുമേനി (പത്രോസ് മാർ ഒസ്താത്തിയോസ്) സമൂഹത്തിലെ അധഃസ്ഥിതർക്കു വേണ്ടി ജീവിച്ച്, സ്ലീബാദാസ സമൂഹം എന്ന പ്രസ്ഥാനത്തിന് രൂപം കൊടുത്തത്, അദ്ദേഹം എം. പി. പത്രോസായി ഒരു വിദ്യാർത്ഥിയായിരുന്ന സമയത്ത് ലഭിച്ച വെളിച്ചത്തിൽ നിന്നാണ്.

### മൂല്യങ്ങൾക്കു വേണ്ടിയുള്ള ഒരന്വേഷണം

വെള്ളത്തിന്റെ അടിയിൽ കിടക്കുന്ന മത്സ്യത്തെ വലവീശിപിടിക്കുന്നവരാണ് മുക്കുവർ. ഈ മുക്കുവരെ ക്രിസ്തു വിളിച്ചപ്പോൾ ജീവിതത്തിന്റെ അടിത്തട്ടിലുള്ള മൂല്യങ്ങൾ ചികഞ്ഞെടുത്ത് സ്വായത്തമാക്കുവാനും അത് മറ്റുള്ളവരിലേക്ക് പകർന്നുകൊടുക്കുവാനുമാണ് നാഥൻ തന്റെ ശിഷ്യന്മാരോട് ആവശ്യപ്പെടുന്നത്. ജീവനുള്ള മത്സ്യത്തിന്റെ പുറമെയുള്ള വഴുവഴുപ്പ്, മുക്കുവന്റെ കൈയിൽ മത്സ്യം വഴങ്ങാതെ വീണ്ടും പഴയ സ്ഥാനത്തേക്ക് തെന്നിപ്പോകുവാനുള്ളതായ സാദ്ധ്യത ഇവിടേയും ഉണ്ട് എന്ന കാര്യം ഓർക്കണം. അതായത് സമൂഹത്തിൽ നിലവിലുള്ള വികല

മായ വ്യവസ്ഥിതികളോടു താദാത്മ്യം പ്രാപിക്കുവാനാണ് എല്ലാവരും താത്പര്യപ്പെടുന്നത്. എന്നാൽ ക്രിസ്തു അനുകാരി അതിനു വ്യത്യസ്തമായി പ്രതികരിക്കുമ്പോൾ അനുകൂലമായ ഒരു പ്രതികരണം ഉണ്ടാകണമെന്നില്ല. പ്രത്യുത അന്യപ്പെട്ടുപോകാനും സാധ്യതകൾ ഉണ്ട് എന്നു മനസ്സിലാക്കണം. ക്രിസ്തുവിനെ അനുധാവനം ചെയ്യുന്ന ഏതൊരു വ്യക്തിയും, കുടുംബവും, സമൂഹവും അഭിമുഖീകരിക്കുന്ന വെല്ലുവിളികളിൽ ഒന്ന് ഇതാണ്.

യേശുക്രിസ്തുവിന്റെ സമകാലീനരായ യഹൂദന്മാർ അനുവർത്തിച്ചിരുന്ന മൂല്യങ്ങൾക്ക് (values) അപ്പുറമായി ഒരു മൂല്യത്തെയാണ് യേശുക്രിസ്തു തന്റെ അനുകാരികൾക്ക് കാണിച്ചുകൊടുത്തത്. അതിനെ മൂല്യങ്ങളുടെ മൂല്യമെന്ന് വിളിക്കാം (Value of Values). വെല്ലുവിളികൾ ഏറ്റെടുക്കുവാൻ വിളിക്കപ്പെട്ടവർ കർത്താവിന്റെ ഉപദേശങ്ങളിൽ തന്റെ സമകാലീന സമൂഹത്തിൽ നിലനിന്നിരുന്നതായ ചില ഉപദേശങ്ങളോടും ആദർശങ്ങളോടും താൻ നിഷേധാത്മകമായി പ്രതികരിച്ചു. അന്നു നിലവിലിരുന്ന യഹൂദ പ്രത്യയശാസ്ത്രങ്ങൾക്കും ധാർമ്മിക ഉപദേശങ്ങൾക്കും ഒരു പുതിയ നിർവ്വചനം കർത്താവ് കൊടുത്തു.

ക്രിസ്തുവിന്റെ ചില ഉപദേശങ്ങൾ ശ്രദ്ധിക്കാം. ധനവാന്മാർ ദൈവരാജ്യത്ത് പ്രവേശിക്കുന്നത് എത്ര പ്രയാസം. ഈ പ്രസ്താവനയിൽ ശിഷ്യന്മാർ വിസ്മയിച്ചു. യഹൂദസമൂഹത്തിൽ മാത്രമല്ല, ഇന്നത്തെ നമ്മുടെ സമൂഹത്തിലും, ധനം, ധനസമ്പാദനം, ധനവാൻമാർ എന്നിവയെക്കുറിച്ചെല്ലാം നിലവിലുള്ള ഒരു കാഴ്ചപ്പാട്, ധനം ഉണ്ടാകുന്നത് ദൈവത്തിന്റെ പ്രത്യേക അനുഗ്രഹം കൊണ്ട് എന്നാണ്. എന്നാൽ കർത്താവ് അതിനെ പാടെ നിഷേധിച്ചു. ലോകത്തിൽ മനുഷ്യന് ജീവിക്കുവാൻ ഭൗതിക വസ്തുക്കൾ ആവശ്യമാണ്. സമ്പത്തും ആവശ്യമാണ്. എന്നാൽ സമ്പത്ത് ദൈവത്തിന്റെ പ്രത്യേക അനുഗ്രഹമായിരിക്കണമെന്നില്ല. സ്വത്തു സമ്പാദിക്കുന്നതും സമ്പന്നനായിരിക്കുന്നതും അതിൽതന്നെ നന്മയോ തിന്മയോ അല്ല. അതു സമ്പാദിക്കുന്നതും വിനിയോഗിക്കുന്നതുമായ വിധമാണ് സൂക്ഷിക്കേണ്ടത്. മുൻഗണനാ ക്രമത്തിൽ സമ്പത്തിന് ഒന്നാം സ്ഥാനം കൊടുക്കുന്ന വ്യവസ്ഥിതിയോട് കർത്താവ് ഇങ്ങനെ പ്രതികരിക്കുന്നു: 'സമ്പത്തുള്ളവർ ദൈവരാജ്യത്തിൽ കടക്കുന്നത് എത്ര പ്രയാസം' (മത്താ. 19:23). 'ധനവാൻ ദൈവരാജ്യത്തിൽ കടക്കുന്നതിനേക്കാൾ ഒട്ടകം സൂചിക്കുഴയിലൂടെ കടക്കുന്നത് എളുപ്പം' (ലൂക്കോ. 18:25).

സമൃദ്ധമായ കാർഷികവിള ലഭിച്ച കർഷകനെ കർത്താവ് 'മൂഢാ' എന്ന് വിളിച്ചു (ലൂക്കോ. 12:16-21). സമൃദ്ധമായ കാർഷികവിള ലഭിച്ച ഈ സമ്പന്നൻ തന്റെ ജീവിതത്തിന്റെ സുസ്ഥിതിയും അർത്ഥവും അടിസ്ഥാനവും സമ്പൽസമൃദ്ധിയിൽ കണ്ടെത്തി സുഖലോലുപതയിൽ സ്വാർത്ഥതയെ

ലക്ഷ്യമാക്കി ധാന്യപ്പുര പൊളിച്ച് വലുതാക്കാൻ തീരുമാനിച്ചതുകൊണ്ടാണ് അയാളെ കർത്താവ് 'മൂഢ'നായി കണ്ടത്.

നിത്യജീവനെ ആഗ്രഹിച്ചുകൊണ്ട് കർത്താവിന്റെ അടുക്കൽ വന്ന സമ്പന്നനായ യുവാവിനോട് 'ഒരു കുറവ് നിനക്ക് ഉണ്ട്, നിനക്കുള്ളത് വിറ്റ് ദരിദ്രർക്കു കൊടുക്കുക' എന്നു കർത്താവ് കല്പിച്ചു. നിത്യജീവൻ തേടിയെത്തിയ ആ ന്യായശാസ്ത്രി ദുഃഖിച്ചുപോയതിന്റെ കാരണം അയാൾക്ക് വസ്തുവകകൾ ധാരാളം ഉണ്ടായിരുന്നതല്ല; മറിച്ച്, അവൻ അദ്ധ്വാനിച്ചുണ്ടാക്കിയ ധനവിനിയോഗത്തിൽ വന്ന പാളിച്ച മനസ്സിലാക്കിക്കൊടുത്തപ്പോൾ അതുൾക്കൊള്ളുവാൻ ഉള്ള വൈമനസ്യമായിരുന്നു. കർത്താവിന്റെ പരസ്യപ്രവർത്തനത്തിലും തന്റെ കബറടക്ക ശുശ്രൂഷയിലും പങ്കെടുത്ത ധനവാന്മാരായ അരിമിത്യാക്കാരൻ യൗസേപ്പും, നീക്കോദീമോസും കർത്താവിന്റെ സ്നേഹവലയത്തിൽ പെട്ടവരായിരുന്നു. കാരണം, സമ്പത്തിന്റെ മായാവലയത്തിൽ കുടുങ്ങിപ്പോകാതെയും, ധനത്തിന്റെ വശീകരണശക്തിക്ക് അടിമയായിപ്പോകാതെയും ജീവിതത്തെ ക്രമീകരിച്ച്, ധനം എന്നുള്ളത് ജീവിതസാക്ഷാത്ക്കാരത്തിനുള്ള ഉപാധിയാണ് എന്നും, ലക്ഷ്യമല്ല എന്നും ചിന്തിച്ച് ജീവിച്ചവരായതുകൊണ്ടാണ്. അങ്ങനെ ജീവിക്കുമ്പോൾ സ്വർഗ്ഗരാജ്യം ധനവാന് അപ്രാപ്യമാകുന്നില്ല. ജീവിതത്തിൽ ദൈവത്തിന് പ്രഥമസ്ഥാനം കൊടുത്ത് സമ്പത്തിനോട് ഒട്ടിച്ചേരാതിരിക്കുവാൻ ശ്രദ്ധിക്കണമെന്ന് വിവക്ഷ.

ദൈവവിഷയമായും ആത്മികമായും സമ്പന്നനാകുന്നവന്റെ ഭൗതിക സമ്പത്തിനേ ദൈവസൃഷ്ടിയിൽ അർത്ഥമുള്ളൂ. ആത്മാവിൽ ദരിദ്രനായി ജീവിക്കുന്ന ധനവാനായിത്തീരണം. സമ്പന്നൻ വളരെ സമ്പത്തിന്റെ ഉടമയായിരിക്കണമെന്നില്ല. കീറത്തുണി മാത്രമുള്ളവൻ രാജാവിനേപ്പോലെ ക്രോധതൽപരനാകാം. ധനം എത്ര കണ്ട് വർദ്ധിക്കുന്നുവോ അത്രകണ്ട് സഹോദരന്റെ കാവൽക്കാരനായിരിക്കുവാനുള്ള ഉത്തരവാദിത്വവും വർദ്ധിക്കുന്നു. സമ്പത്തിന്റെ മായാവലയത്തിൽ കുടുങ്ങിപ്പോകുന്ന മനുഷ്യൻ, സ്വർഗ്ഗരാജ്യത്തേക്കാൾ ധനത്തിന്റെ വശീകരണശക്തിക്ക് അടിമയാകും. അതുകൊണ്ട് സമ്പത്തിനോട് ഒട്ടിച്ചേരാതെയും അതിനോട് കടപ്പെടാതെയും ജീവിക്കുവാൻ ക്രിസ്ത്യാനി ബാദ്ധ്യസ്ഥനാണ്. അതുകൊണ്ട് അത് ഒരു വെല്ലുവിളിയും പോർവിളിയുമാണ്. ജീവിതപ്രശ്നങ്ങൾ സമ്പത്തുകൊണ്ട് പരിഹരിക്കുവാനാവുകയില്ല, സൗഭാഗ്യം വിലയ്ക്കു വാങ്ങുവാനും സാദ്ധ്യമല്ല.

ആത്മികവളർച്ചയ്ക്കും ആത്മസുഖത്തിനും ധനസമൃദ്ധി ഒരു ഉപകരണമായിത്തീരണം. കൈയിൽ എണ്ണ പുരട്ടിയിട്ടുവേണം ചക്ക മുറിക്കുവാൻ. ദൈവഭക്തിയാകുന്ന എണ്ണ പുരട്ടിയിട്ട് ലോകമാകുന്ന ചക്ക മുറിച്ചാൽ അതിലെ രാഗദ്വേഷാദികളാകുന്ന പ്രലോഭനങ്ങളുടെ അരക്ക്

കൈയിൽ ഒട്ടുകയില്ലായെന്ന ശ്രീരാമകൃഷ്ണപരമഹംസന്റെ വചനങ്ങൾ ഇവിടെ പ്രസക്തമാണ്.

സമൂഹത്തിലെ പദവിയെയും സ്ഥാനമാനത്തെയും സംബന്ധിച്ച് പരീശന്മാർക്കും, ശാസ്ത്രിമാർക്കും അവരുടേതായ ചില ധാരണകൾ ഉണ്ടായിരുന്നു. ക്ഷണിക്കപ്പെട്ട മുഖ്യാസനങ്ങളെ തെരഞ്ഞെടുക്കുന്നതു കണ്ട്, കർത്താവ് ഉപമാരൂപത്തിൽ പറഞ്ഞു. ഒരുത്തൻ നിന്നെ കല്യാണത്തിന് ക്ഷണിച്ചാൽ മുഖ്യാസനത്തിൽ ഇരിക്കരുത്. ഒരുപക്ഷേ നിന്നിലും മാനമേറിയവനെ അവൻ വിളിച്ചിരിക്കാം. നിന്നെയും അവനെയും ക്ഷണിച്ചവൻ വന്ന് ഇവന് ഇടം കൊടുക്കുക എന്ന് നിന്നോട് പറയുമ്പോൾ നീ നാണത്തോടെ ഒടുക്കത്തെ സ്ഥലത്തുപോയി ഇരിക്കേണ്ടി വരും. നിന്നെ വിളിച്ചാൽ ഒടുക്കത്തെ സ്ഥലത്ത് ഇരിക്കുക. നിന്നെ ക്ഷണിച്ചവൻ വരുമ്പോൾ നിന്നോട് 'സ്നേഹിതാ, മുമ്പോട്ടുവന്ന് ഇരിക്കുക' എന്നു പറയുവാൻ ഇടവരട്ടെ; അപ്പോൾ പന്തിയിൽ ഇരിക്കുന്നവരുടെ മുമ്പിൽ നിനക്കു മാനം ഉണ്ടാകും (ലൂക്കോ. 14:7-10). ഇത് മുഖ്യാസനങ്ങളെ ആഗ്രഹിക്കുന്ന സമൂഹത്തിന് അരോചകമാണ്. പദവിയും സ്ഥാനവും വിനയത്തിൽ നിന്നാണ് ആരംഭിക്കേണ്ടത്. അന്നും ഇന്നും രാഷ്ട്രീയ - സാമൂഹ്യ - മത മണ്ഡലങ്ങളിൽ പിൻബഞ്ചിലിരിക്കുവാൻ ആളില്ല. മുൻബഞ്ചിലേക്ക് തള്ളിക്കയറുകയാണ്. 'സ്നേഹിതാ മുമ്പോട്ടു വന്നിരിക്കുക' എന്നു പറഞ്ഞുകൊണ്ട് നേതൃസ്ഥാനത്തേക്ക് ആനയിക്കപ്പെടുന്നവർ ചുരുക്കമാണ്. നിശ്ശബ്ദമായി ജോലി ചെയ്ത് കഴിവുതെളിയിച്ചാൽ നേതൃനിരയിലേക്ക് മറ്റുള്ളവർ നമ്മളെ ആനയിക്കും. ശബ്ദവും ബഹളവും കൂട്ടി ഞാൻ യോഗ്യനാണ് എന്ന് പെരുമ്പറയടിച്ച് മുന്നിൽ കയറി ഇരിക്കുവാൻ ശ്രമിച്ചാൽ താമസംവിനാ കുത്തനെ താഴോട്ടുവീഴും. ജീവിതമൂല്യങ്ങളിൽ വ്യത്യസ്തമായ ഒരു വീക്ഷണമാണ് നമുക്കിന്നാവശ്യം.

കുടുംബബന്ധങ്ങൾ പോലും ദൈവരാജ്യത്തോടുള്ള വിശ്വസ്തതയിൽ രണ്ടാം സ്ഥാനമേ അർഹിക്കുന്നുള്ളൂ. നിന്റെ അമ്മയും നിന്റെ സഹോദരന്മാരും നിന്നെ അന്വേഷിക്കുന്നുവെന്ന് ഒരാൾ പറഞ്ഞപ്പോൾ 'എന്റെ അമ്മയും സഹോദരന്മാരും ആര്' എന്ന് പറഞ്ഞിട്ട് ചുറ്റും നിൽക്കുന്നവരെ നോക്കിക്കൊണ്ട് 'ദൈവത്തിന്റെ ഇഷ്ടം ചെയ്യുന്നവരാണ് എന്റെ മാതാവും സഹോദരന്മാരും' എന്ന് കർത്താവ് പറഞ്ഞപ്പോൾ (മർക്കോ. 3:31-35) പിതൃപുത്രബന്ധത്തിന് ഒരു പുതിയ മാനം കല്പിക്കുകയായിരുന്നു. എന്നേക്കാളധികം അപ്പനെയോ അമ്മയെയോ പ്രിയപ്പെടുന്നവൻ എനിക്ക് യോഗ്യനല്ല. എന്നേക്കാളധികം മകനേയോ മകളേയോ പ്രിയപ്പെടുന്നവൻ എനിക്ക് യോഗ്യനല്ല. ഇതെല്ലാം ജീവിതമൂല്യങ്ങളെക്കുറിച്ച് പുതിയ കാഴ്ചപ്പാടുകളായിരുന്നു. ജീവിതമൂല്യങ്ങളെക്കുറിച്ചുള്ള പുതിയൊരു കാഴ്ചപ്പാട് 'നസ്രേത്തിലെ തച്ച'ന്റെ മകനിൽ കൂടി കേട്ടപ്പോൾ ഒരു പുതിയ ജീവിത

വീക്ഷണമായി അവന്റെ അനുകാരികൾ മനസ്സിലാക്കി. ശ്രോതാക്കൾ വിസ്മയിച്ചു. ഒരു നവീന ജീവിതസിദ്ധാന്തം കേട്ടപ്പോൾ, ശിഷ്യന്മാരും അതിശയിച്ചു.

## പ്രകാശിതനാകുവാൻ സമ്പൂർണ്ണ സമർപ്പണം അനിവാര്യം

പത്രോസും, അന്ത്രയോസും വല വിട്ടേച്ച് അവനെ അനുഗമിച്ചു (മത്താ. 4:19), സെബദിമക്കൾ അപ്പനായ സെബദിയെ കൂലിക്കാരോടു കൂടെ പടകിൽ വിട്ട് അനുഗമിച്ചു (മർക്കോ. 1:20). മൂല്യങ്ങളുടെ മൂല്യമായ യേശുക്രിസ്തുവിനെ അനുഗമിക്കുമ്പോൾ സ്വത്തിനും (പടകും, വലയും, കൂലിക്കാരും) ദൈവരാജ്യത്തോടുള്ള ബന്ധത്തിൽ രണ്ടാം സ്ഥാനം മാത്രമേയുള്ളൂ. ദൈവഭരണത്തിൻകീഴിൽ ആകുമ്പോൾ, ജീവിതദർശനത്തിന്റെ മുൻഗണനാക്രമത്തിന് (priority) ഒരു മാറ്റമുണ്ടാകും. ജീവിതത്തിന്റെ അർത്ഥവും പൂർണ്ണതയും ദൈവത്തിൽ അഭയം കണ്ടെത്തുമ്പോളാണ് ലഭ്യമാകുന്നത്. അതിന്റെ ആദ്യപടി ജീവിതപരിവർത്തനമാണ്. ആ പരിവർത്തനത്തിൽ നിന്നാണ് പിതാവായ സെബദിയെയും, കൂലിക്കാരെയും, തൊഴിലുപകരണമായ വലയെയും പടകിനെയും ഉപേക്ഷിക്കുവാൻ ഈ മുക്കുവർക്ക് സാധിച്ചത്.

ഇന്ന് ആദ്ധ്യാത്മിക പാപ്പരത്വവും മൂല്യശോഷണവും ഭവിച്ച ഒരു സംസ്കാരത്തെ അനുകരിക്കുവാനാണ് ആത്മികലോകവും വെമ്പൽ കൊള്ളുന്നത്. ജീവിതം അതിന്റെ പൂർണ്ണതയിൽ ദൈവത്തിന് സമർപ്പിക്കുയാണാവശ്യം. ദൈവഹിതത്തിന് ആത്മസമർപ്പണം നടത്തുന്നവന് ജീവിതത്തിൽ ഉറച്ചുനിൽക്കുവാൻ ഇളകാത്ത അടിത്തറയുണ്ടാകും.

## ഫിലിപ്പോസ് - നഥനയേൽ കൂടിക്കാഴ്ച

രണ്ടാം ഞായറാഴ്ചയിലെ ഏവേൻഗേലിയോൻ ഭാഗത്ത്, ക്രിസ്തുവിന്റെ പന്തിരുവരിൽ രണ്ടുപേരുടെ - ഫീലിപ്പോസ്, നഥനയേൽ - കൂടിക്കാഴ്ചയാണ് ചിന്താവിഷയം. 'എന്നെ അനുഗമിക്കുക' എന്ന് യേശുക്രിസ്തു ബേദ്സയിദാക്കാരനായ ഫിലിപ്പോസിനോട് ആവശ്യപ്പെട്ടു. ഫിലിപ്പോസ് അതനുസരിച്ചു. ഫീലിപ്പോസിന് ലഭിച്ച വെളിച്ചം പങ്കിടുന്നതാകട്ടെ ഗലീലായിൽ നിന്നുള്ള ഒരു സാക്ഷാൽ യഹൂദനായ നഥനയേലിനെ യേശുക്രിസ്തുവിന്റെ അടുത്തേക്ക് കൂട്ടിക്കൊണ്ടു വരുന്നതിൽക്കൂടിയാണ്. നഥനയേൽ എന്ന പേരിലല്ല ആദ്യത്തെ മൂന്നു സുവിശേഷങ്ങളിൽ (സമവീക്ഷണ സുവിശേഷങ്ങൾ) ഇദ്ദേഹം അറിയപ്പെടുന്നത്. ഈ സുവിശേഷങ്ങളിൽ ഫീലിപ്പോസിനോട് ഒരുമിച്ച് ബർത്തോൽമായി (തൊൽമായിയുടെ മകൻ) എന്ന ഒരു പേരാണ് കാണുന്നത്. നഥനയേൽ എന്ന പേരിനു പകരം നഥനയേലിന്റെ പിതാവിന്റെ പേരിന് പ്രാധാന്യം കൊടുത്തുകൊണ്ട്

തൊൽമായിയുടെ മകൻ എന്നർത്ഥം വരുന്ന ബർത്തോൽമായി എന്ന പേര് ഉപയോഗിച്ചുവെന്നാണ് പണ്ഡിതമതം. നഥനയേൽ എന്ന നാമത്തിന്റെ അർത്ഥം ദൈവദാനമെന്നാണ്. മനുഷ്യരെല്ലാവരും ദൈവത്തിന്റെ ദാനങ്ങളാണ്, എന്നാൽ ഈ 'ദൈവദാനത്തിന്റെ' പ്രത്യേകത അവനിൽ കപടമില്ല എന്നുള്ളതാണ്.

ഇവരുടെ പ്രഥമ കൂടിക്കാഴ്ചയിലെ സംഭാഷണം ശ്രദ്ധേയമാണ്. 'യഹൂദന്മാരുടെ പ്രത്യാശയായിരിക്കുന്നവനെ ഞാൻ കണ്ടെത്തിയിരിക്കുന്നു. അവൻ നസ്രേത്തുകാരൻ യേശുവാണ്' എന്ന് ഫീലിപ്പോസ് നഥനയേലിനോട് പറഞ്ഞപ്പോൾ, 'നസ്രേത്തിൽ നിന്ന് വല്ല നന്മയും വരുമോ' യെന്ന മുൻവിധിയോടുകൂടി നഥനയേൽ പ്രതികരിക്കുന്നു. കാരണം, നസ്രേത്ത് എന്ന സ്ഥലം പഴയനിയമത്തിൽ എങ്ങും പരാമർശിക്കപ്പെട്ടിട്ടില്ലാത്തതും അപ്രധാനവുമായ ഒരു ഗ്രാമമാണ്. അങ്ങിനെയുള്ള ഒരു സ്ഥലത്തുനിന്ന് പ്രപഞ്ചത്തിന്റെ വീണ്ടെടുപ്പുകാരൻ വരുമെന്ന് ചിന്തിക്കുകയെന്നത് ബുദ്ധിമുട്ടാണ്. ഫീലിപ്പോസാകട്ടെ, വാദപ്രതിവാദങ്ങൾക്ക് നിൽക്കാതെ 'വന്ന് കാണുക' എന്ന് ഉത്തരം കൊടുക്കുന്നു. ഇതിന് ദൂരവ്യാപകമായ അർത്ഥവ്യാപ്തിയുണ്ട്.

അവഗണിക്കപ്പെടുന്നിടത്താണ് ദൈവസാന്നിദ്ധ്യം കൂടുതൽ പ്രകടമാകുന്നത്. ഏറ്റവും മാരകമായ മരണത്തിൽ നിന്നും അഗാധ കല്ലറയിൽ നിന്നുമാണ് ക്രിസ്തുമതം രൂപം കൊണ്ടത് എന്ന കാര്യം കൂടി ഓർക്കണം. നഥനയേലിന്റെ പ്രസ്താവന ഒരു മുൻവിധിയായി കാണുന്നവരുമുണ്ട്. എന്നാൽ നഥനയേൽ തന്റെ മുൻവിധിയിൽ തൂങ്ങിനിൽക്കാതെ സത്യമെന്ത് എന്ന് പരീക്ഷിച്ചറിയുവാൻ സന്നദ്ധനായി. അവഗണിക്കപ്പെടുകയും പുച്ഛിക്കപ്പെടുകയും ചെയ്ത ഒരു പട്ടണമായ നസ്രേത്തിൽ നിന്ന് പ്രപഞ്ചസൃഷ്ടാവ് ജനിച്ചിരിക്കുന്നുവെന്ന ഫീലിപ്പോസിന്റെ ക്ഷണത്തിന് നഥനയേൽ വഴങ്ങിക്കൊണ്ട് യേശുവിനെ പിൻപറ്റുന്നു. യേശുവിന്റെ സമീപത്തു വന്ന നഥനയേലിനെക്കുറിച്ച് 'സാക്ഷാൽ ഇസ്രായേലിയൻ, ഇവനിൽ കപടമില്ല' എന്നു കർത്താവ് അവന് സാക്ഷ്യം പറഞ്ഞു. നഥനയേൽ, 'അങ്ങ് എങ്ങനെ എന്നെ അറിഞ്ഞു' എന്ന് ആരാഞ്ഞപ്പോൾ, 'ഫീലിപ്പോസ് നിന്നെ വിളിക്കുന്നതിനുമുമ്പ്, നീ അത്തിമരത്തിന്റെ കീഴിൽ ഇരിക്കുമ്പോൾ ഞാൻ നിന്നെ കണ്ടു' എന്ന് കർത്താവ് സാക്ഷ്യം പറഞ്ഞു.

## ക്രിസ്തു അനുഭവം വ്യത്യസ്തരീതിയിൽ

ക്രിസ്തു അനുഭവത്തിലേക്ക് ഓരോ വ്യക്തിയേയും നയിക്കുന്നത് വ്യത്യസ്ത രീതിയിലാണ്. അന്ത്രയോസ് - യോഹന്നാൻമാരെ യോഹന്നാൻ മാംദാന നയിച്ചുവെങ്കിൽ, നഥനയേലിനെ നയിക്കുന്നത് ഫീലിപ്പോസാണ്. നമ്മൾ കണ്ടുമുട്ടുന്ന വ്യക്തികൾ, ജീവിതത്തിൽ ഉണ്ടാകുന്ന

കയ്പേറിയതോ മധുരമേറിയതോ ആയ അനുഭവങ്ങൾ, സ്വാനുഭവേദി ഇവയെല്ലാം ക്രിസ്തുവിലേക്ക് നയിക്കുന്ന മുഖാന്തിരങ്ങളാണ്. ക്രൈസ്തവന്റെ ജീവിതത്തിൽ യാദൃശ്ചികം എന്നൊരു വാക്ക് ഇല്ല എന്നുള്ളത് ശ്രദ്ധേയമാണ്. കത്തോലിക്കാസഭയിലെ വേദശാസ്ത്രജ്ഞനായ അഗസ്തീനോസിന്റെ മാനസാന്തരത്തിന് കാരണം, എടുത്തുവായിക്കുക എന്ന് കുട്ടികൾ ആരോ ആവർത്തിച്ച് പറഞ്ഞതുകേട്ട് റോമാലേഖനച്ചുരുൾ എടുത്തുനിവർത്തി ആദ്യം കണ്ണിൽപ്പെട്ട 'രാത്രി കഴിയാറായി, പകൽ അടുത്തിരിക്കുന്നു, അതുകൊണ്ട് ഇരുട്ടിന്റെ പ്രവർത്തികളെ വെച്ചുകളഞ്ഞ് വെളിച്ചത്തിന്റെ ആയുധവർഗം ധരിച്ചുകൊൾക, വെറിക്കൂത്തുകളിലും മദ്യപാനങ്ങളിലുമല്ല, ശയനമോഹങ്ങളിലും ദുഷ്കാമങ്ങളിലും അല്ല, പിണക്കത്തിലും അസൂയയിലും അല്ല. കർത്താവായ യേശുവിനെ ധരിച്ചുകൊൾക, മോഹങ്ങൾ ജനിക്കുമാറ് ജഡത്തിനായി ചിന്തിക്കരുത്' (റോമ. 13:11-14) എന്ന ഭാഗമാണ്.

ആരെയും ക്രിസ്തുമതത്തിലേക്ക് വാദപ്രതിവാദത്തിലൂടെ കൊണ്ടുവരാനാവില്ല; ക്രിസ്തുവിനെ കണ്ടുമുട്ടുന്നവർക്കു മാത്രമുള്ളതാണ് ക്രിസ്തുമതം. ഡോഗ്മായും വിശ്വാസസംഹിതകളും ആചാരാനുഷ്ടാനങ്ങളും കൊണ്ടു മാത്രം പൂർത്തീകരിക്കപ്പെടുന്നതായ മതാത്മകതയല്ല ക്രിസ്തുമതം.

ഉദാഹരണത്തിന് ദൈവത്തിന്റെ ത്രീയേകത്വം എന്ന ഗഹനതത്വം ഗ്രഹിക്കുന്നതിനും അത് കുട്ടികൾക്കുകൂടി മനസ്സിലാക്കത്തക്കവണ്ണം വിഭജിക്കുവാൻ നിഖ്യാ സുന്നഹദോസിന്റെ പ്രധാന തേരാളിയായ വലിയ മാർ അത്താനാസ്യോസ് ശ്രമിച്ചു. അദ്ദേഹത്തിന്റെ ഭോഷത്വം ആ ദൈവജ്ഞാനിക്ക് മനസ്സിലാക്കിക്കൊടുത്തത്, കടൽക്കരയിൽ കളിച്ചുകൊണ്ടിരിക്കുന്ന കുട്ടികളുമായുള്ള സംഭാഷണമായിരുന്നു. മണൽപ്പുറത്ത് കുഴികൾ കുഴിച്ച് കക്കത്തോടുകളിൽ കടൽവെള്ളം അവർ കോരി ഒഴിക്കുന്നത് എന്തിനാണ് എന്ന് ആ സഭാപിതാവ് ആ ബാലകരോട് ആരാഞ്ഞു. അതിനു കുഞ്ഞുങ്ങളുടെ പ്രത്യുത്തരം 'ഞങ്ങൾ ഇങ്ങനെ മഹാസമുദ്രം വറ്റിക്കും' എന്നായിരുന്നു. കുട്ടികളുടെ ആ വാക്കുകളിൽ നിന്ന്, തന്റെ ഉദ്യമവും അതുപോലെ ദുഷ്കരമാണെന്ന് മാർ അത്താനാസ്യോസ് മനസ്സിലാക്കി.

### അത്തിച്ചുവട്ടിലെ നഥനയേൽ

'നഥനയേൽ അത്തിവൃക്ഷത്തിന്റെ കീഴിൽ ഇരിക്കുമ്പോൾ' എന്നതിന് പല വ്യാഖ്യാനങ്ങൾ കൊടുത്തു കാണുന്നുണ്ട്. ഹെരോദാ രാജാവിന്റെ കാലത്ത് 2 വയസ്സിൽ താഴെയുള്ള കുഞ്ഞുങ്ങളെ അദ്ദേഹം വധിക്കുവാൻ കല്പന കൊടുത്തപ്പോൾ, നഥനയേലിനെ അവന്റെ അമ്മ അത്തിവൃക്ഷ

ത്തിന്റെ ചുവട്ടിൽ ഒളിച്ചുവച്ച് രക്ഷപ്പെടുത്തിയെന്നും പ്രായമായപ്പോൾ അവനോട് ആ വിവരം മാതാവ് പറഞ്ഞുവെന്നും ഒരു പാരമ്പര്യം ഉണ്ട്.

നഥനയേൽ മറ്റെല്ലാ യഹൂദന്മാരും ധ്യാനിക്കുന്നതുപോലെ ഒരു വീണ്ടെടുപ്പുകാരനുവേണ്ടി അത്തിച്ചുവട്ടിൽ ധ്യാനിച്ച് ദിവസങ്ങൾ ചെലവഴിച്ചിട്ടുണ്ട് എന്നും ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നുണ്ട്. യഹൂദന്മാർ ധ്യാനിക്കുവാനും പ്രവചനങ്ങൾ പഠിക്കുവാനും ന്യായപ്രമാണം പരിശോധിക്കുവാനുമായിട്ട് അത്തിവൃക്ഷത്തിന്റെ തണൽ ഒരു വേദിയാക്കാറുണ്ട്.

ഫീലിപ്പോസ് യേശുവിനെക്കുറിച്ച് നഥനയേലിനോട് ആദ്യം സൂചിപ്പിക്കുന്നത് അത്തിയുടെ ചുവട്ടിൽ വച്ചാണെന്നും ഒരു ഭാഷ്യമുണ്ട്. എന്തായാലും നഥനയേലിന് യേശുക്രിസ്തുവിനെ വിശ്വസിക്കുവാൻ സഹായകമായ ഒരു അനുഭവമോ അനുഭൂതിയോ ആ വൃക്ഷച്ചുവട്ടിൽ നിന്ന് ലഭിച്ചുവെന്ന് ചിന്തിക്കുന്നതിൽ തെറ്റില്ല.

### മതാത്മകതയിൽ വൃക്ഷവും വൃക്ഷച്ചുവടും

മതാത്മകതയിൽ വൃക്ഷവും വൃക്ഷച്ചുവടും വഹിക്കുന്ന പങ്ക് നിസ്തുലമാണ്. യഹൂദന് അത്തിമരം ആത്മീയ ശാന്തിയുടെ പ്രതീകമാണ്. സിദ്ധാർത്ഥൻ ബോധിവൃക്ഷത്തിന്റെ ചുവട്ടിൽ നിന്നാണ് ദർശനം പ്രാപിച്ച് ബുദ്ധമതം എന്ന പ്രസ്ഥാനത്തിന് രൂപം കൊടുത്തത്. ഹൈന്ദവ മതജീവിതാനുഭവത്തിന് ആലും ചുവടും തുളസിത്തറയും ഇന്നും ഒരു അത്താണിയാണ്.

### ദൈവത്തെ അന്വേഷിക്കുന്ന മനുഷ്യനെ ദൈവം വിളിച്ചു വേർതിരിക്കുന്നു

അമർത്യതയ്ക്കു വേണ്ടിയുള്ള അഭിവാഞ്ഛ മനുഷ്യഹൃദയത്തിൽ ഉണർത്തുന്നത് ദൈവാംശം തന്നെയാണ് എന്ന് താത്വികനായ പ്ലേറ്റോ അഭിപ്രായപ്പെട്ടിട്ടുണ്ട്. ദൈവം മനുഷ്യനെതേടി ഉയരത്തിൽ നിന്ന് താഴോട്ടു വരുമ്പോൾ മനുഷ്യൻ ദൈവത്തെ അന്വേഷിച്ച് മുകളിലേക്ക് നോക്കുന്നു. ഈ ഉഭയാന്വേഷണയാത്രയുടെ സംഗമസ്ഥാനമാണ് യേശുക്രിസ്തു. അവൻ മനുഷ്യനെത്തേടി അവതരിച്ച ദൈവപുത്രനും, ദൈവത്തെ അന്വേഷിക്കുന്ന മനുഷ്യന്റെ പ്രതിനിധിയും. ദൈവത്തെ അന്വേഷിക്കുന്ന മനുഷ്യനെ ദൈവം തന്നെത്താൻ വിളിച്ച് വേർതിരിക്കുന്നു.

ചുങ്കക്കാരനായ സക്കായി കർത്താവിനെ അന്വേഷിച്ചിറങ്ങിയപ്പോൾ കർത്താവ് അവനെത്തേടി ഇറങ്ങുന്നു. അനന്തരഫലമോ കർത്താവ് അവന്റെ വീട്ടിൽ താമസിക്കുകയും അവിടെ നിന്ന് പോയപ്പോൾ 'ഇവനും അബ്രഹാമിന്റെ മകനാകയാൽ ഈ വീടിന് രക്ഷയുണ്ടായി' എന്ന് വലിയൊരു സാക്ഷ്യം നല്കുകയും ചെയ്തു (ലൂക്കോ. 19:1-12). കർത്താവ് പറയുന്ന

മൂന്ന് ഉപമകളിൽ, കാണാതെപോയ ആടിനെ അന്വേഷിക്കുന്ന ഇടയനും, കാണാതെ പോയ ദ്രമപ്പണം നോക്കി വീട് അടിച്ചുവാരുന്ന സ്ത്രീയും വീടുവിട്ടിറങ്ങിപ്പോയ ഇളയമകനെ കാത്തിരിക്കുന്ന പിതാവും, നശിച്ചു പോയ മനുഷ്യനെ തേടിത്തിരിക്കുന്ന ദിവ്യസ്നേഹത്തെയാണ് ചിത്രീകരിക്കുന്നത് (ലൂക്കോ. 15).

നഥനയേലിന്റെ ഹൃദയവികാരങ്ങൾ യേശുക്രിസ്തു വെളിപ്പെടുത്തിയപ്പോൾ 'നീ ദൈവപുത്രനാണ്' എന്ന് അവൻ ഏറ്റുപറയുന്നു. പല യഹൂദന്മാരും ഏറ്റുപറയാൻ വിസമ്മതിക്കുന്ന ഈ വിശ്വാസസത്യം ക്രൈസ്തവസഭയുടെ വിശ്വാസത്തിന്റെ കാതലാണ്. അതോടൊപ്പം തന്നെ ഇത് 'ദൈവദൂഷണ'മാണ് എന്ന് യഹൂദന്മാർക്ക് ആരോപിക്കുവാൻ ഉള്ള ഒരടിസ്ഥാനവും ഈ പദപ്രയോഗത്തിനുണ്ട്. എന്നാൽ ഒരു യഥാർത്ഥ ഇസ്രയേൽക്കാരൻ അതേറ്റു പറയുന്നു. അറിയുന്നതിനെ അംഗീകരിക്കുന്നതാണ് ഒരുവന്റെ യഥാർത്ഥ മഹത്വം.

1. പൗരസ്ത്യ വേദശാസ്ത്രപണ്ഡിതനും, ദാർശനികനും, വേദപഠിതാവുമായ ഡോ. പൗലോസ് മാർ ഗ്രിഗോറിയോസിന്റെ ഒരു പ്രസംഗത്തിൽ ഇപ്രകാരം സൂചിപ്പിക്കുന്നു. യോഹന്നാന്റെ സുവിശേഷത്തിൽ മൂന്ന് ക്ഷണങ്ങൾ ഉണ്ട്. 1. Come and See 1:39, Come and Drink 7:37 & Come and Dine. 21:12. മൂന്ന് കൂദാശകളെയാണ് ഇത് സൂചിപ്പിക്കുന്നത്. ആദ്യത്തേത് മാമ്മോദീസാ, രണ്ടാമത്തേത്, മുറോനഭിഷേകം, മൂന്നാമത്തേത് വി. കുർബ്ബാനാനുഭവം. മാമ്മോദീസായിൽ യേശുക്രിസ്തുവിൽ വസിച്ചുകൊണ്ട് അവന്റെ മരണത്തോടും ഉയിർത്തെഴുന്നേൽപ്പിനോടും താദാത്മ്യം പ്രാപിക്കുന്നു. (യോഹ 7:37-39). 'ഉത്സവത്തിന്റെ മഹാദിനമായ......... തന്നിൽ വിശ്വസിക്കുന്നവർക്ക് ലഭിക്കുവാനുള്ള ആത്മാവിനെക്കുറിച്ചാകുന്നു പറഞ്ഞത്.' 21-ാം അദ്ധ്യായത്തിലെ തിബേരിയോസ് കടൽത്തീരത്തുള്ള അപ്പോസ്തോലന്മാർക്കു കൊടുത്ത ഭക്ഷണം വി. കുർബ്ബാനയുടെ പ്രതീകമാണ്.

# 17

# രണ്ടാമതും ജനിക്കാമോ?

## ദനഹായ്ക്കു ശേഷം മൂന്നാം ഞായർ

### വീണ്ടും ജനനം

ഈ ഞായറാഴ്ചയിലെ ശ്ലീഹാ വായനകളും, ഏവൻഗേലിയോൻ ഭാഗവും ഒരുമിച്ച് ചിന്തിക്കുന്നതിന് പ്രസക്തിയുണ്ട്. ക്രിസ്തുമതാനുഭവത്തിന്റെ വ്യാപ്തി ദേശങ്ങൾക്കപ്പുറവും വ്യക്തിസങ്കല്പങ്ങൾക്കതീതവുമാണെന്ന് ചൂണ്ടിക്കാണിക്കുന്നു. അതിലേക്കു പ്രവേശിക്കുവാനുള്ള വഴിയും നിർദ്ദേശിക്കുന്നു. വടക്കുഭാഗത്തെ ശ്ലീഹാവായനയിൽ (അ. പ്ര. 17:16-34) ക്രിസ്തുമതാനുഭവം ഏഷ്യൻ ഭൂഖണ്ഡത്തിൽ നിന്ന് യൂറോപ്യൻ ഭൂഖണ്ഡത്തിലേക്കു വ്യാപിക്കുന്ന കാര്യം വിവരിക്കുന്നു. സുവിശേഷം മുക്കുവരിൽ നിന്ന് താത്വികവേദിയിലേക്ക് പടരുന്നു. അഥേനയിൽ വച്ച് പൗലോസ് അപ്പോസ്തോലൻ എപ്പിക്കൂര്യരും, സ്കോയിക്കരുമായി നടത്തിയ സംഭാഷണവും, അരയോപഗമദ്ധ്യേ വച്ചു നടത്തിയ പ്രസംഗവുമാണ് ധ്യാനഭാഗം. ക്രിസ്തുശിഷ്യത്വപദവി സാർവ്വത്രികമാണ്.

ഏഷ്യനെന്നോ, യൂറോപ്യനെന്നോ, ബർബരൻ (മുക്കുവൻ) എന്നോ ജ്ഞാനി (അഥേനാവാസികൾ) എന്നോ, പുരുഷനെന്നോ സ്ത്രീയെന്നോ ലിംഗപരിഗണന കൂടാതെ (അരയോപഗസ്ഥാനിയായ ദീയോനുസ്യോസും, ദമറിസ് എന്നു പേരുള്ള സ്ത്രീയും) ക്രിസ്തുശിഷ്യർ ആയപ്പോൾ ലഭിക്കുന്ന പദവിയെക്കുറിച്ച് തെക്കുഭാഗത്തെ ശ്ലീഹാവായനയിൽ (1 കോരി. 3:16-4:5) കാണുന്നു. അവർ 'ദൈവത്തിന്റെ മന്ദിരം', 'ദൈവാത്മാവ് വസിക്കുന്നിടം', 'ക്രിസ്തുവിന്റെ ശുശ്രൂഷക്കാർ', 'ദൈവമർമ്മങ്ങളുടെ ഗൃഹവിചാരകന്മാർ' ആണ്.

ശ്ലീഹാവായനകളുടെ മകുടം ചാർത്തുന്ന ഭാഗമാണ് വിശുദ്ധ ഏവൻഗേലിയോൻ (യോഹ. 3:1-12). ലോകത്തിൽ വച്ച് ഏറ്റവും പരിശുദ്ധമെന്ന് കണക്കാക്കിയിരുന്ന മോശൈക ന്യായപ്രമാണത്തിന് തങ്ങളെത്തന്നെ പ്രതിഷ്ഠിച്ച പരീശന്മാരുടെ കൂട്ടത്തിലെ പ്രമാണിയായ നീക്കോദേമോസിനോട് സ്വർഗ്ഗരാജ്യപ്രവേശനത്തിന് വീണ്ടും ജനനം അനിവാര്യമാണെന്ന് കർത്താവ് കല്പിച്ചു.

### ദൈവരാജ്യപ്രവേശനം

യേശുക്രിസ്തു നീക്കോദീമോസിനോട് പറഞ്ഞു 'സത്യം സത്യമായും

ഞാൻ നിങ്ങളോടു പറയുന്നു ഒരുവൻ പുതുതായി ജനിച്ചില്ലായെങ്കിൽ ദൈവരാജ്യം കാൺമാൻ ആർക്കും കഴിയുകയില്ല..... ഒരുവൻ വെള്ളത്താലും ആത്മാവിനാലും ജനിക്കുന്നില്ലായെങ്കിൽ ദൈവരാജ്യത്തിൽ പ്രവേശിക്കുവാൻ ആർക്കും സാധ്യമല്ല' (യോഹ. 3:3–5).

ദൈവരാജ്യ പ്രവേശനത്തിന് ഏതൊരാൾക്കും പുതുതായി ജനിക്കൽ അഥവാ വീണ്ടും ജനനം അനിവാര്യമാണ് എന്ന് യേശുക്രിസ്തു നിക്കോദിമോസുമായുള്ള സംഭാഷണത്തിൽ വെളിപ്പെടുത്തുന്നു. അത് വെള്ളത്താലും ആത്മാവിനാലും ഉള്ള ജനനമാണ്. ശുദ്ധീകരണത്തിന്റെയും പുതുജനനത്തിന്റെയും (പുനഃസൃഷ്ടിയുടെയും) പ്രതീകമായ വെള്ളം നശീകരണത്തിന്റെ പ്രതീകം കൂടിയാണ്. അതായത് പാപത്തെ നശിപ്പിച്ച് ഒരു പുതിയ ജീവിതത്തിന് മാമ്മോദീസാ വഴി ആരംഭമിടുന്നു. ശക്തിയുടെയും മഹത്വത്തിന്റെയും പ്രതീകമായ പരിശുദ്ധാത്മാവിലുള്ള ജീവിതം.

വീണ്ടും ജനനം എന്ന വാക്കിന് പുനരായി ജനിക്കുക എന്ന് ഗ്രീക്കു ഭാഷയിലും ഉയരത്തിൽ നിന്നുള്ള ജനനമായി എന്ന് സുറിയാനി ഭാഷയിലും അർത്ഥമുണ്ട്. ഇവ രണ്ടും അനുയോജ്യവുമാണ്. പുതുതായ ജനനം അത് ഉയരത്തിൽ നിന്ന് അതായത് ദൈവത്തിൽ നിന്നാണ് അത് ഉളവാകുന്നത്. ഇതെങ്ങനെ സാധിക്കുമെന്നും ആ മതോപദേഷ്ടാവിന് കർത്താവ് പറഞ്ഞുകൊടുത്തു. 'വെള്ളത്താലും ആത്മാവിനാലും' അതായത് ദൃശ്യമായ വിധത്തിൽ വെള്ളവും അദൃശ്യമായ വിധത്തിൽ ആത്മാവും വ്യാപരിക്കുമ്പോൾ വീണ്ടും ജനനം നടക്കുന്നു.

ഒരു ക്രിസ്ത്യാനിക്ക് രണ്ടു ജനനമുണ്ട്. ഒന്ന് ശാരീരികജനനം. അതായത് മാതാവിന്റെ ഗർഭപാത്രത്തിൽ നിന്നുള്ള ജനനം. രണ്ട്, സ്വർഗ്ഗീയഭവനത്തിന്റെ മുന്നാസ്വാദനമായ സഭയിലേക്കുള്ള ഔദ്യോഗിക ജനനം. അതായത് സഭാമാതാവിന്റെ ഗർഭപാത്രമായ മാമ്മോദീസാതൊട്ടിയിൽ നിന്ന് കൗദാശികപശ്ചാത്തലത്തിൽ നടക്കുന്ന രണ്ടാമത്തെ ജനനം. ആത്മാവിനാലും ജലത്താലും നടക്കുന്ന ഈ ജനനത്തിന് (മാമ്മോദീസായ്ക്ക്) കീഴ്പ്പെട്ടവർക്കു മാത്രമേ സ്വർഗ്ഗരാജ്യത്തിലേക്കുള്ള പ്രവേശനം ഉള്ളൂ എന്ന് കർത്താവ് പഠിപ്പിക്കുന്നു.

ഹൈന്ദവമതചിന്തയിൽ ബ്രഹ്മാവിന്റെ മസ്തിഷ്കത്തിൽ നിന്നാണ് ബ്രാഹ്മണർ ജനിക്കുന്നത് എന്ന് കരുതപ്പെടുന്നു. ബ്രാഹ്മണർ രണ്ടു ജന്മം കൈക്കൊണ്ടവരാണ്. പിറന്നുവീഴുമ്പോൾ ഒരു ജന്മം. ആറു വയസ്സിൽ പ്രാർത്ഥനയുടെയും വേദപഠനത്തിന്റെയും പശ്ചാത്തലത്തിൽ ഇരട്ടപ്പിരിയുള്ള പൂണൂൽ കഴുത്തിൽ ചുറ്റി ഔദ്യോഗികമായി ബ്രാഹ്മണനെന്നു പ്രഖ്യാപിക്കുന്ന മറ്റൊരു ജന്മം (ഉപനയനം).

സത്യാന്വേഷകനും കർത്താവിന്റെ രഹസ്യ ശിഷ്യനുമായ നീക്കോദേമോസിനോട് കാറ്റിന്റെ ദൃഷ്ടാന്തത്തിൽകൂടി പരിശുദ്ധാത്മാവിലുള്ള വീണ്ടും ജനനത്തെകുറിച്ച് വിശദീകരിക്കുന്നു. പ്രവാചകൻമാർ ആത്മാവിലുള്ള ജനനത്തെക്കുറിച്ച് പ്രസ്താവിച്ചിട്ടുണ്ട് (യെഹ. 18:31, 36:26).

കാറ്റ് എന്നതിനും ആത്മാവ് എന്നതിനും ഗ്രീക്കിലും (ന്യൂമാ) സുറിയാനിയിലും (റൂഹാ) എന്ന ഒരേ പദമേ ഉള്ളൂ. കാറ്റിന്റെ ഉത്ഭവത്തെപ്പറ്റിയോ ലക്ഷ്യത്തെക്കുറിച്ചോ നിർണ്ണയിക്കുക സാദ്ധ്യമല്ല. എന്നാൽ കാറ്റിന്റെ പ്രവർത്തനം ഏവർക്കും അനുഭവവേദ്യമാണ്. വീണ്ടും ജനനാനുഭവം ഇതുപോലെ വ്യക്തിയിൽ ചലനം സൃഷ്ടിക്കുന്നു.

## രാത്രിയിൽ വന്ന നീക്കോദീമോസ്

രാത്രിയിലാണ് നീക്കേദീമോസ് കർത്താവിന്റെയടുക്കൽ വരുന്നത്. ഈ വരവിന് ഒരു പ്രീതീത്മാകതയുണ്ട്. അന്ധകാരത്തിൽ നിന്ന് പ്രകാശത്തിലേക്ക് കടന്നുവരുന്ന പണ്ഡിതനായ നീക്കോദീമോസ് പാണ്ഡിത്യപ്രകടനത്തിനായി യേശുവിന്റെ അടുത്തുവന്നു. യേശു കൊടുത്ത മറുപടി ശ്രദ്ധേയമാണ്. പാണ്ഡിത്യപ്രകടനമല്ല വീണ്ടും ജനനമാണ് കൂടുതൽ ആവശ്യം. ഈ പ്രമാണിയുടെ പാണ്ഡിത്യവും യുവാവായ യേശുവിന്റെ മുമ്പിൽ പതറി. നമ്മുടെ നിസ്സാരമായ കഴിവുകളിൽ അമിതമായി അഹങ്കരിക്കാതെ, ദൈവികരഹസ്യങ്ങൾ മനസ്സിലാക്കാൻ നമുക്കു പരിശ്രമിക്കാം.

പ്രസിദ്ധ തത്വചിന്തകനായിരുന്ന കൺഫ്യൂഷ്യസ് (B.C. 551–478) ഇഷ്ടികക്കഷണങ്ങൾ പെറുക്കി വച്ച് വഴിയിൽ ഒരു പട്ടണത്തിന്റെ മാതൃക ഉണ്ടാക്കുന്ന ഒരു കുട്ടിയെ കാണാനിടയായി. കൺഫ്യൂഷ്യസ് അവനോടു ചോദിച്ചു: ഈ വഴിയിലൂടെ മനുഷ്യർക്കും വാഹനങ്ങൾക്കും പോകണം. വഴിയുടെ നടുക്ക് പട്ടണം ഉണ്ടാക്കിയാൽ വാഹനങ്ങൾ എങ്ങനെ കടന്നുപോകും? കുട്ടി ഉടനെ പറഞ്ഞു. വാഹനങ്ങൾ പട്ടണത്തിൽ നിന്നു വഴിമാറിപ്പോവുകയല്ലാതെ വാഹനങ്ങൾക്കുവേണ്ടി പട്ടണം വഴിമാറി കൊടുക്കാറില്ല. കുട്ടിയുടെ യുക്തിസഹജമായ ഉത്തരം കേട്ട് ആകർഷിതനായ കൺഫ്യൂഷ്യസ് വീണ്ടും ചോദിച്ചു. 'നീ എന്റെകൂടെ പോരുന്നോ?' കുട്ടി പറഞ്ഞു, 'എന്റെ അച്ഛൻ വീട്ടിലുണ്ട്. എനിക്കദ്ദേഹത്തെ സഹായിക്കണം. അമ്മയെ പരിചരിക്കണം. പഠിക്കാനും ധാരാളമുണ്ട്.' അങ്ങയുടെ കൂടെ വന്നാൽ ഇവയൊക്കെ സാധിക്കുമോ? കുട്ടിയുടെ യുക്തിയുക്തത ഇഷ്ടപ്പെട്ട കൺഫ്യൂഷ്യസ് കുറെ ചോദ്യങ്ങൾ കൂടി ചോദിച്ചു. അതിനെല്ലാം അവൻ മറുപടി നൽകി. അവസാനം കുട്ടി കൺഫ്യൂഷ്യസിനോട് ഒരു ചോദ്യം ചോദിച്ചു. 'ഗുരോ, ആകാശത്തിൽ എത്ര നക്ഷത്രങ്ങളുണ്ട്?' 'ഭൂമിയിലുള്ള എന്തിനെയെങ്കിലും കുറിച്ച് ചോദിക്കൂ.' 'ശരി. അങ്ങിനെയെങ്കിൽ ഭൂമിയിൽ എത്ര വീടുകളുണ്ട്?' 'കുട്ടി, കൺമുമ്പിലുള്ള എന്തി

നെക്കുറിച്ചെങ്കിലും ചോദിക്കൂ.' കൺപുരികത്തിലെത്ര രോമങ്ങളുണ്ട്?' കുട്ടി ചോദിച്ചു. കൺഫ്യൂഷ്യസിന് ബോധോദയമുണ്ടായി. തന്റെ അജ്ഞതയിച്ച് കൺഫ്യൂഷ്യസിന് ബോധ്യപ്പെട്ടു.

എന്നാൽ പിന്നീടുള്ള നീക്കോദീമോസിന്റെ ചരിത്രം പ്രത്യേക ശ്രദ്ധ പിടിച്ചുപറ്റുന്നു. പെരുന്നാൾ ദിവസം പരീശന്മാരുമായി യേശുക്രിസ്തുവിനെക്കുറിച്ചുള്ള സംവാദത്തിൽ പരസ്യമായി യേശുക്രിസ്തുവിന് അനുകൂലമായി സംസാരിക്കുന്നു (യോഹ. 7:50-53). താമസിച്ചാണെങ്കിലും യേശുക്രിസ്തുവിനുവേണ്ടി നല്ല സേവനം അനുഷ്ഠിക്കുവാൻ ഇദ്ദേഹം പ്രതിജ്ഞാബദ്ധനായി. കർത്താവിന്റെ ശരീരം യഹൂദമര്യാദപ്രകാരം സുഗന്ധവർഗ്ഗത്തോടു കൂടി സംസ്ക്കരിക്കുന്നതിന് അരിമിത്യാക്കാരൻ യൗസേഫുമായി ചേർന്ന് നിർവ്വഹിച്ച ജോലി വീണ്ടും ജനനാനുഭവത്തിന്റെ ചലനാത്മകതയെ സൂചിപ്പിക്കുന്നതാണ്.

പരിശുദ്ധ മാമ്മോദീസായിൽ കൂടി വീണ്ടും ജനനം സംഭവിക്കുന്നു എന്ന് ഓർത്തഡോക്സ് സഭ പഠിപ്പിക്കുന്നു; സഭയുടെ അംഗത്വത്തിന് ഇത് അനിവാര്യമാണ്. വീണ്ടും ജനനം അഥവാ മാമോദീസായിലൂടെ പുതിയ സൃഷ്ടിയായിത്തീരുമ്പോൾ, പാപത്തിന്റേയും തിന്മയുടെയും ബന്ധനത്തിൽ നിന്ന് മോചിക്കപ്പെട്ട്, പരിശുദ്ധാത്മാവിന്റെ ശക്തി മൂലം പുതിയ ജ്ഞാനം ലഭിച്ച് പ്രകാശിതരായി തീരുന്നതോടൊപ്പം, ഈ പ്രകാശം മറ്റുള്ളവരിലേക്ക് എത്തിക്കുവാനുള്ള ഒരു അന്തർദാഹവും ചൂടും ആർജ്ജിച്ചെടുക്കുവാൻ സാധിക്കണം. കാറ്റ് ഇഷ്ടമുള്ളിടത്ത് വീശുന്നു, ശബ്ദം കേൾക്കുന്നു, അതിന്റെ ഉറവിടമോ അത് എങ്ങോട്ടു പോകുന്നുവെന്നോ നമ്മുടെ നഗ്നനേത്രങ്ങൾക്ക് അഗോചരമാണ്. കാറ്റ് മൂലമുണ്ടാകുന്ന ചലനമാണ് കാറ്റ് എന്ന ശക്തിയെ മനസ്സിലാക്കുവാൻ സാധിക്കുന്നത്. ചുരുക്കത്തിൽ വീണ്ടും ജനനാനുഭവം എന്നുള്ളത് പ്രവർത്തിയിലൂടെ പ്രസ്പഷ്ടമാക്കുവാൻ പ്രകാശിതർ ബാദ്ധ്യസ്ഥരാണ്. നീക്കോദീമോസ് എന്ന രഹസ്യശിഷ്യൻ അവസാനം പരസ്യശിഷ്യനായി. വ്യക്തിത്വത്തിന്റെ സമഗ്രവികസനം ദൈവമുഖദർശനമാണ്. എങ്കിൽ അത് അനുഭവവേദ്യമായിത്തീരുന്നത് വീണ്ടും ജനനാനുഭവത്തിലൂടെയാണ്.

# 18

# ഇവൻ നല്ലവനല്ലയോ?

## തൊഴിലാളി ദിനം

ദനഹായുടെ നാലാം ഞായറാഴ്ച, പരിഷ്കരിച്ച വേദവായനക്കുറിപ്പനുസരിച്ച് തൊഴിലാളി ദിനമെന്നാണ് നാമകരണം ചെയ്തിരിക്കുന്നത്. മർക്കോ. 6:1–6 വരെയുള്ള ഭാഗമാണ് വിശുദ്ധ ഏവൻഗേലിയോൻ ഭാഗം. 'ഇയാൾ മരപ്പണിക്കാരനല്ലേ?' യേശുക്രിസ്തു ഒരു സാധാരണ ജോലിക്കാരനായതുകൊണ്ട് താൻ ജീവിച്ച സമൂഹത്തിലെ ഉന്നതന്മാർ യേശുക്രിസ്തുവിനെ തിരസ്കരിച്ചു. മഹാന്മാർ സ്വന്തക്കാരാലാണ് കൂടുതലും വെറുക്കപ്പെട്ടിട്ടുള്ളത്. ഗാന്ധിജിയെ സ്വന്തം മതത്തിലെ ഹിന്ദു തീവ്രവാദികൾ ആയ ആർ. എസ്. എസ്സുകാരാണ് വെടിവച്ചുകൊന്നത്. തത്വജ്ഞാനികളുടെ കേന്ദ്രമായ ആതൻസിലെ മഹാഗുരുവായ സോക്രട്ടീസിന് തദ്ദേശവാസികൾ വിഷം കൊടുത്തു. ഏതു വ്യക്തിയും സ്വന്തം നാട്ടിൽ സ്വീകൃതനാവുക എന്നത് ഏറ്റവും ദുഷ്കരമാണ്. അദ്ധ്വാനത്തിന്റെ മഹത്വം വേദപുസ്തകപ്രമേയങ്ങളിൽ സ്ഥാനം പിടിച്ചിട്ടുണ്ട്.

അദ്ധ്വാനികളെയാണ് കർത്താവ് തന്റെ പ്രേക്ഷിതവേലയ്ക്കായി വിളിച്ചത്; അലസന്മാരെയല്ല. പത്രോസും അന്ത്രയോസും മീൻ പിടിച്ചുകൊണ്ടിരുന്നപ്പോഴും യാക്കോബും, യോഹന്നാനും മീൻ പിടുത്തത്തിനു ശേഷം വലയിലെ കേടുപാടുകൾ പോക്കിക്കൊണ്ടിരുന്നപ്പോഴുമാണ് കർത്താവ് ആത്മീകമണ്ഡലത്തിലേക്ക് ഇവരെ ക്ഷണിച്ചത്. ഈയൊരാശയമാണ് ദനഹായുടെ അഞ്ചാം ഞായറാഴ്ചയിലെ ധ്യാനവിഷയവും (മർക്കോ. 1:12–20). വേദപുസ്തകത്തിൽ വെളിപ്പെട്ട ദൈവത്തെ ആരാധിക്കുന്നത് ജോലിയോടു ബന്ധമില്ലാതെയല്ല. മിക്ക പ്രവർത്തനമണ്ഡലങ്ങളിലും ദൈവാലയത്തിനു ചേർന്ന അന്തരീക്ഷമല്ല, അതുകൊണ്ടുതന്നെ ദൈവം ആഗ്രഹിക്കുന്ന രീതിയിൽ അതിനെ രൂപാന്തരപ്പെടുത്തണം.

പഴയനിയമത്തിൽ യഹോവയാം ദൈവം തന്റെ ദൗത്യശുശ്രൂഷകൾ ഏല്പിക്കുന്നത് ഏതെങ്കിലും പ്രവർത്തിമണ്ഡലത്തിൽ കർമ്മനിരതരായിരിക്കുന്നവരെയാണ്. മിസ്രയിം അടിമത്വത്തിൽ നിന്ന് യിസ്രയേൽ ജാതിയെ വിടുവിക്കാൻ മോശയെ ദൈവം വിളിച്ചത്, അവൻ ആടുകളെ മേയിച്ചുകൊണ്ടു നടന്നപ്പോളാണ് (പുറ. 3, 4). യിസ്രയേലിന്റെ ഗായകനും രാജാവും നിബിയുമായ ദാവീദ് ഇടയച്ചെറുക്കനായിരുന്നപ്പോൾ ശമുവേൽ പ്രവാചകൻ മുഖാന്തിരം അഭിഷേകം പ്രാപിച്ച് യഹൂദചരിത്രത്തിലെ അവിഭാജ്യഘടകമായിത്തീർന്നു (1 ശമു. 16:11–13). എലീശാ പ്രവാചകൻ കാളപൂട്ടി ഉഴുതുകൊണ്ടിരുന്നപ്പോൾ ഏലിയാ പ്രവാചകന്റെ പിന്നാലെ

പോയത് ഒരു ചരിത്രനിയോഗത്തേക്കാളുപരി ഏലിയാവിന്റെ ആത്മാവിൽ ഇരട്ടിപ്പങ്കിന് അവകാശിയുമാകുവാനായിരുന്നു (1 രാജാ. 19:19–21, 2 രാജാ. 2:10). അർത്ഥഹശഷ്ഠാരാജാവിന്റെ പാനപാത്രവാഹകനായി ജോലി നോക്കിക്കൊണ്ടിരുന്ന സമയത്താണ് നെഹമ്യാവിനെ ദൈവം വിളിച്ച് വേർതിരിച്ച് യെരുശലേം ദേവാലയത്തിന്റെ പണി നടത്തുവാൻ ഏല്പിച്ചത് (നെഹ. 1, 2). പുതിയനിയമത്തിലും കർത്താവിന്റെ പ്രേഷിതപ്രവർത്തനത്തിന് ചുങ്കക്കാരനായ മത്തായിയെ, റോമാ ഗവൺമെന്റിനു വേണ്ടി കരം പിരിച്ചുകൊണ്ടിരുന്ന സമയത്ത് കർത്താവ് വിളിക്കുന്നു.

ദൈവദൃഷ്ടിയിൽ ലൗകീകമായി യാതൊന്നും തന്നെ ഇല്ല. എല്ലാ ജോലികളും ക്രിസ്തുവിങ്കലേക്ക് നയിക്കുന്നതുമാണ്. സാധുവായ ഒരു ഐറിഷ് കർഷകന്റെ കഥ ഡോ. ജാക്സ് പറയുന്നതിപ്രകാരമാണ്. മരിച്ച് സ്വർഗകവാടത്തിലെത്തുമ്പോൾ അകത്തു പ്രവേശിക്കാൻ തക്കവണ്ണം ജീവിതത്തിലെന്തു ചെയ്തിട്ടുണ്ടെന്നു കാവൽക്കാരൻ ചോദിച്ചാൽ എന്തു മറുപടി പറയുമെന്ന് ഒരാൾ ചോദിച്ചു. ഒരു നിമിഷം ആലോചിച്ചു. താൻ ഉപയോഗിച്ചുപയോഗിച്ചു തേഞ്ഞു പകുതിയായതെങ്കിലും ദിവസവും ഉപയോഗിക്കുന്നതു കൊണ്ടു തിളങ്ങുന്ന തൂമ്പായിലേക്കു നോക്കിക്കൊണ്ടു പറഞ്ഞു: 'ഞാൻ ഇതു കാണിച്ചുകൊടുക്കും.'

ദൈവം നമ്മെ ഏല്പിച്ചിട്ടുള്ള ജോലികൾ ഏതും നിർവ്വഹിച്ചുകൊണ്ടു ദൈവത്തെ സ്തുതിക്കാം, സ്തുതിക്കണം. മാർട്ടിൻ ലൂഥറിന്റെ വാക്കുകൾ ഇവിടെ പ്രസക്തമാണ്. അടുക്കള തൂത്തുവാരി വൃത്തിയാക്കുന്ന വേലക്കാരിയും പ്രാർത്ഥിക്കുന്ന സന്യാസിയും ചെയ്യുന്നത് ദൈവഹിതം നിറവേറ്റുകയാണ്. ഒരു പാട്ടു പാടിക്കൊണ്ട് അവൾ തൂത്തുവാരുന്നതു കൊണ്ടല്ല, വൃത്തിയായ തറ ദൈവം ഇഷ്ടപ്പെടുന്നതുകൊണ്ടാണ്. ചെരുപ്പുകുത്തിയും ബാർബറും തയ്യൽക്കാരനും ചെയ്യുന്ന ജോലികൾ ക്രിസ്തീയദൗത്യം തന്നെയാണ്. ചെരുപ്പുകുത്തി ചെറിയ കുരിശുരൂപങ്ങൾ ചെരുപ്പിൽ ഉണ്ടാക്കുന്നതുകൊണ്ടോ, ബാർബർ ഒരുവന്റെ തലയും, മീശയും വൃത്തിയായും, കലാപരമായും ഡ്രസ്സ് ചെയ്യുന്നതുകൊണ്ടോ, തയ്യൽക്കാരൻ തിരുവസ്ത്രങ്ങളിൽ മതപരമായ ചിഹ്നങ്ങൾ തുന്നുന്നതുകൊണ്ടോ അല്ല ക്രിസ്തീയദൗത്യം നിർവ്വഹിക്കുന്നത്. മറിച്ച് നല്ല ചെരുപ്പുകൾ നിർമ്മിക്കുന്നതിലും കലാപരമായി തലമുടി ഡ്രസ്സ് ചെയ്തു വയ്ക്കുന്നതിലും, വൃത്തിയായി ടൈപ്പു ചെയ്യുന്നതിലും, മനോഹരമായി തയ്യൽപ്പണി ചെയ്യുന്നതിലും കൂടിയാണ്. കാരണം ദൈവം നല്ല കലാവിരുതിൽ താൽപര്യമുള്ളവനാണ്. നമ്മൾ ചെയ്യുന്ന ഏതു ജോലിയും ക്രിസ്തുവിലെല്ലാം നവീകരിക്കുന്ന പ്രക്രിയയിൽ പങ്കുകൊള്ളുന്നതാണ്.

### അദ്ധ്വാനം ആരാധനയാണ്

ദൈനംദിന ജീവിതത്തിൽ ഒരു നിമിഷം പോലും ദൈവത്തിൽ നിന്ന് അന്യപ്പെട്ടു ജീവിക്കുവാനോ പ്രവർത്തിക്കുവാനോ ഒരു ക്രൈസ്തവനും സാധിക്കുകയില്ല. അങ്ങനെയുള്ളവർക്ക് അദ്ധ്വാനം ഒരു ഭാരമാവുകയുമില്ല. നമ്മുടെ ഓരോ പ്രവർത്തനവും നമ്മുടെ ജീവിതം തന്നെയും ദൈവ മുമ്പാകെയുള്ള ആരാധനയാണ്. നമ്മുടെ ജോലി തന്നെ നമ്മെ വിശുദ്ധീ കരിക്കുന്ന കൂദാശയായിത്തീരണം. ചെയ്യേണ്ട കാര്യങ്ങൾ ചെയ്യേണ്ട വിധ ത്തിൽ ചെയ്യുകയാണാവശ്യം. വൻ കാര്യങ്ങൾ ചെയ്യുവാൻ എല്ലാവർക്കും സൗകര്യവും സന്ദർഭവും ലഭിക്കുകയില്ല. അതു സാധിക്കാത്തതിൽ ദുഃഖി ക്കുകയും വേണ്ടാ. ദൈവഹിതാനുസരണം ഉത്തരവാദിത്തങ്ങൾ നിർവ്വ ഹിച്ചോ എന്നതാണ് പ്രധാനം.

വൻകാര്യങ്ങൾക്കായി കാത്തിരിക്കാതെ ചെയ്യേണ്ട കാര്യങ്ങൾ വലു തായി കാണണം. ഇഷ്ടമുള്ളവ മാത്രം ചെയ്യാനാഗ്രഹിക്കാതെ ചെയ്യാ നുള്ളവയെ ഇഷ്ടപ്പെടണം. നാം എന്തു ജോലി ചെയ്യുന്നു എന്നതല്ല, എത്ര സ്നേഹത്തോടും നല്ല ഉദ്ദേശ്യത്തോടും ചെയ്യുന്നു എന്നതാണ് പ്രധാനം. ആത്മാർത്ഥമായി തന്മയത്വത്തോടെ ചെയ്യുന്ന നിസ്സാര ജോലികൾ പോലും ദൈവസന്നിധിയിൽ മഹത്തരമാണ്. അദ്ധ്വാനം തന്നെ ആരാധന യായിത്തീരണം. നമ്മുടെ ദൈനംദിന ജീവിതവും നമ്മൾ ചെയ്യുന്ന ഏതു പ്രവർത്തിയും ദൈവത്തെ സേവിക്കുന്നു, ആരാധിക്കുന്നു എന്ന ചിന്തയിൽ വേണം.

# 19
# നീ ഒരുക്കിയിരിക്കുന്ന രക്ഷ
# കർത്താവിന്റെ
# ദേവാലയ പ്രവേശനപ്പെരുന്നാൾ
## മായൽത്തോ

ഫെബ്രുവരി 2

(ലൂക്കോ. 2:21-39)

നാലാം നൂറ്റാണ്ടു മുതൽ സഭയിൽ ആഘോഷിച്ചുവരുന്ന ഈ പെരുന്നാളിന്റെ ഉത്ഭവം പാലസ്തീനിലാണ്.[1] യഹൂദന്മാർ അനുഷ്ഠിച്ചിരുന്ന എട്ടാം ദിവസത്തെ പരിച്ഛേദനപ്പെരുന്നാളിനോടനുബന്ധിച്ച് തന്നെയായിരുന്നു പേരിടീലും നിർവ്വഹിച്ചിരുന്നത്.[2] ന്യായപ്രമാണപ്രകാരമുള്ള രണ്ടു കർമ്മങ്ങൾ കൂടിയുണ്ട്. മാതാവിന്റെ ശുദ്ധീകരണകർമ്മവും (ലേവ്യ 12:1-8) കടിഞ്ഞൂൽ പുത്രനായതുകൊണ്ട് ദൈവത്തിന് സമർപ്പണവും (പുറ. 13:15).

ശിശുവായ യേശുവിനെ ദേവാലയത്തിൽ കൊണ്ടുചെന്നപ്പോൾ വന്ദ്യവയോധികനായ ശീമോൻ പരിശുദ്ധാത്മാവിൽ ആനന്ദിച്ചു പറഞ്ഞ കാര്യങ്ങളും വൃദ്ധയായ ഹന്നാ ദേവാലയത്തിൽ വച്ച് യേശുമിശിഹായെ കാണുകയും യേശുവിനെ കാത്തിരുന്ന എല്ലാവരോടും അവനെക്കുറിച്ച് സംസാരിക്കുകയും ചെയ്ത കാര്യമാണ് ഈ പെരുന്നാളിലെ ധ്യാനവിഷയം.

### സാർവ്വലൗകീകദർശനം

യേശുക്രിസ്തുവിന്റെ മനുഷ്യാവതാരസംഭവം സ്വജനമായ യഹൂദജാതിക്കോ, ഇസ്രയേൽ വംശജർക്കോ മാത്രമല്ല, സർവ്വലോകത്തിനും വേണ്ടിയാണ് എന്ന ദർശനം ആദ്യമായി അനാവരണം ചെയ്യുന്നത് വൃദ്ധനായ ശീമോനാണ്. ഇതിനു മുമ്പുള്ള ഞായറാഴ്ചകളിലെ പ്രധാന പ്രതിപാദ്യവിഷയവും ധ്യാനചിന്തയും സ്വജാതിയിലുള്ള വ്യക്തികളെ കേന്ദ്രീകരിച്ചായിരുന്നു. അതിനു വ്യത്യസ്തമായി സകല ജാതികളുടെയും മുമ്പിൽ ഒരുക്കിയിരിക്കുന്ന രക്ഷ എന്നാണ് ശീമോൻ യേശുക്രിസ്തുവിനെക്കുറിച്ചു പറയുന്നത്. സർവ്വരുടെയും രക്ഷ എന്ന ദൂത് ശീമോന്റെ സ്തുതിഗീതത്തിന്റെ പ്രത്യേകതയാണ്. മശിഹായുടെ മഹത്വദർശനത്തോടൊപ്പം ക്രൂശിന്റെ കരിനിഴലും ശീമോൻ കണ്ടു. ലൂക്കോസ് സുവിശേഷകൻ യേശുക്രിസ്തുവിന്റെ ദൗത്യശുശ്രൂഷയെക്കുറിച്ച് സൂചിപ്പിക്കുമ്പോൾ മറ്റുള്ള സുവിശേഷകരിൽ നിന്ന് വ്യത്യസ്തമായ ഒരു നിലപാട് സ്വീകരിക്കുന്നു. വി. ലൂക്കോസ് കർത്താവിന്റെ ജനനവൃത്താന്തം അറിയിക്കുമ്പോൾ സർവ്വജനത്തിനും ഉണ്ടാകുവാനുള്ള മഹാസന്തോഷം എന്നും (2:10), യേശു

ക്രിസ്തുവിന്റെ വംശാവലി ചെന്നു നിൽക്കുന്നത് ആദാമിലാണ് എന്നും (3:38), യേശുവിന്റെ സുവിശേഷം സകലജാതികളോടും പ്രസംഗിക്കപ്പെടണമെന്നും വി. ലൂക്കോസ് രേഖപ്പെടുത്തിയിരിക്കുന്നു. യേശുക്രിസ്തുവിനെ ദർശിച്ചമാത്രയിൽ ജനതയുടെ മുഴുവൻ സമഗ്രമായ ഉദ്ധാരണം പ്രതീക്ഷിക്കുകയെന്നത് പ്രയാസമുള്ള കാര്യമാണ്. എന്നാൽ, നിശബ്ദമായ ആദ്ധ്യാത്മികതയിലും ഭക്തിയിലും ജീവിക്കുന്ന ഒരാൾക്ക് അതു സാധിക്കുമെന്ന് ശീമോന്റെ അനുഭവം തെളിയിക്കുന്നു.

## ഉപവാസത്തിന്റെയും പ്രാർത്ഥനയുടെയും പ്രസക്തി

ശിശുവായ യേശുവിനെ ദേവാലയത്തിൽ വച്ച് കണ്ട് സന്തോഷിച്ച ഹന്ന ലോകപ്രകാരം ദൗർഭാഗ്യത്തിന്റെ പ്രതീകമാണ്. വൈധവ്യവും വാർദ്ധക്യവും ഒന്നുചേർന്നിരിക്കുന്ന ഈ മഹിളാരത്നം ദേവാലയത്തിലും ദൈവത്തെ ആരാധിക്കുന്നവരുടെ ഇടയിലും ഒരു സങ്കേതം കണ്ടെത്തി. ഉപവാസത്തോടും പ്രാർത്ഥനയോടും കൂടി ജീവിച്ച് ഒരു പ്രവാചികയുടെ പദവിയിൽ എത്തിച്ചേർന്നു. ദേവാലയത്തിൽ വച്ച് ദൈവപുത്രനെ ദർശിക്കുവാൻ ഭാഗ്യമുണ്ടായി. രക്ഷ കാത്തിരുന്ന എല്ലാവരോടും യേശുമിശിഹായെക്കുറിച്ച് സാക്ഷിക്കുവാൻ അവസരം ലഭിച്ചു. ഉപവാസത്തിന്റെയും പ്രാർത്ഥനയുടെയും പശ്ചാത്തലത്തിൽ ജീവിക്കുന്നവർക്ക് മ്ശിഹായിൽ ജീവിതസാക്ഷാത്കാരം ഉണ്ടാകുന്നു. വൃദ്ധനായ ശീമോൻ പ്രവചിച്ച സകലജാതികളുടെയും മുമ്പിൽ ഒരുക്കിയിരിക്കുന്ന രക്ഷയെ കേരളത്തിലെ അധഃസ്ഥിതരുടെ ഇടയിൽ എത്തിച്ചുകൊടുത്ത മലങ്കരസഭയിലെ മൂക്കഞ്ചേരി തിരുമേനിയുടെ ഓർമ്മദിനം ഫെബ്രുവരി രണ്ടാം തീയതിയാണ്. മാർത്തോമാശ്ലീഹാ ഭാരതത്തിൽ തുടങ്ങിവച്ച വിജാതീയ മിഷൻ, മലങ്കസഭയിൽ സ്ലീബാദാസസമൂഹം എന്ന പേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് (മൂക്കഞ്ചേരി തിരുമേനി) തിരുമേനിയാണ് സ്ഥാപിച്ചത് എന്ന് ഇത്തരുണത്തിൽ സ്മരിക്കണം.

1. പാശ്ചാത്യസഭയിൽ ഈ ദിവസം ദൈവമാതാവിന്റെ ശുദ്ധീകരണത്തിന്റെ പെരുന്നാളായിട്ടാണ് കണക്കാക്കുന്നത് (ലൂക്കോ. 2:22; ലേവ്യ 12:2-8).. പാശ്ചാത്യരുടെ ദൈവമാതാവിന്റെ പെരുന്നാളുകളിൽ ഏറ്റവും പുരാതനമായതും ഇതു തന്നെ.

2. ജനനപ്പെരുന്നാളിനുശേഷം നാല്പതാം ദിവസം യെറുശലേമിൽ ഇതാചരിച്ചിരുന്നതായി എത്തറീയാ രേഖപ്പെടുത്തുന്നു. നാലാം നൂറ്റാണ്ടിൽ പാലസ്തീനിൽ ജനനപ്പെരുന്നാൾ ജനുവരി 6 ന് ആയിരുന്നതിനാൽ 'മായൽത്തോ' ഫെബ്രുവരി 14 ന് ആയിരുന്നു. ഏ. ഡി. 542 ൽ ജസ്റ്റീനിയൻ ചക്രവർത്തി പുറപ്പെടുവിച്ച ഒരു വിളംബരത്തെ തുടർന്നാണു കോൺസ്റ്റാന്റിനോപ്പിളിൽ ഈ പെരുന്നാൾ ആരംഭിച്ചത്.

# 20

# നിനവയോടു എനിക്കു അയ്യോ ഭാവം

## മൂന്ന് നോമ്പ്

അനുതാപത്തിന്റെയും പ്രാർത്ഥനയുടെയും ആത്മീയശിക്ഷണത്തിന്റെയും ഭാഗമായി യഹൂദന്മാർ ഉപവസിച്ചിരുന്നു. ക്രൈസ്തവസഭയിൽ ആചരിക്കുന്ന കാനോനിക നോമ്പുകളിൽ അപ്രധാനമല്ലാത്ത നോമ്പുകളിൽ ഒന്നാണ് മൂന്നുനോമ്പ്. മൂന്ന് നോമ്പ് ആചരണം നമ്മുടെ സഭ ഉൾപ്പെടെയുള്ള പൗരസ്ത്യസഭകളുടെ ഒരു പ്രത്യേകതയാണ്. അൻപത് നോമ്പിന് മുമ്പാണ് മൂന്നു നോമ്പ് ആചരിക്കുന്നത്. പഴയനിയമത്തിലെ യോന എന്ന പ്രവാചകന്റെയും, നിനുവേയിലെ നിവാസികളുടെ സംഭവ കഥയാണ് ഈ നോമ്പിലെ ധ്യാനവിഷയം. മറ്റു നോമ്പിനേക്കാൾ വലിയ നോമ്പിനും മൂന്ന് നോമ്പിനും സഭ പ്രാധാന്യം കൊടുക്കുന്നുണ്ട്. വലിയ നോമ്പും മൂന്നു നോമ്പും അനുതാപത്തിന്റെ നോമ്പുകളായി കണക്കാക്കുന്നു. ഉപവാസം, ഉച്ചയ്ക്കുള്ള നാല്പത് കുമ്പിടീൽ, പ്രത്യേക പെങ്കീസാ നമസ്കാരം, ഉപവാസത്തെയും അനുതാപത്തെയും കുറിച്ചുള്ള പ്രാർത്ഥനകൾ എന്നിവ ഈ നോമ്പുകളുടെ ആരാധനാക്രമീകരണത്തിന്റെ പ്രത്യേകതകളാണ്. സാധാരണ ദിവസവുമുള്ള ഏഴ് യാമപ്രാർത്ഥകൾ രണ്ടു നേരമായി നിർവ്വഹിക്കുന്നത്, ഈ നോമ്പുകളിൽ മൂന്നു നേരമായി നടത്തുന്നു (രാവിലെയും ഉച്ചയ്ക്കും സന്ധ്യക്കും). ഈ നോമ്പുകളിൽ ശനിയാഴ്ചയും ഞായറാഴ്ചയും ഒഴികെ വി. കുർബ്ബാന അർപ്പിക്കാറില്ല. എന്നാൽ, ഫെബ്രുവരി രണ്ടാം തീയതി ആചരിക്കുന്ന മായൽത്തോ പെരുന്നാളിനും മാർച്ച് ഇരുപത്തഞ്ചാം തീയതി ആചരിക്കുന്ന വചനിപ്പു പെരുന്നാളിനും വി. കുർബ്ബാന അർപ്പിക്കാറുണ്ട്.

### ദൈവനിയോഗത്തിന് എതിര് നിൽക്കുന്ന യോന

പുറജാതി പട്ടണവും അസീറിയൻ സാമ്രാജ്യത്തിന്റെ തലസ്ഥാനവുമായിരുന്ന നിനുവേ പട്ടണത്തിലുള്ള ജനങ്ങളോട് അവരുടെ ദുഷ്ടത വിട്ടു പിരിയുവാൻ പ്രസംഗിക്കണമെന്നൊരു നിയോഗം യഹൂദപ്രവാചകനായ യോനയ്ക്ക് ദൈവം നൽകുന്നു. എന്നാൽ, അതനുസരിക്കാതെ എതിർ ദിശയിലുള്ള തർശീസിലേക്ക് കപ്പലിൽ യാത്ര പുറപ്പെട്ട യോനയെ കടൽ ക്ഷോഭത്തിൽ നിന്ന് രക്ഷപ്പെടുവാൻ വേണ്ടി കപ്പൽക്കാർ കടലിൽ എറിഞ്ഞുകളയുന്നു. അവിടെയും യോനയെ സംരക്ഷിക്കുവാൻ ഒരു മഹാമത്സ്യത്തെ ദൈവം നിയോഗിക്കുന്നു. ആ തിമിംഗലം യോനയെ വിഴു

ങ്ങുന്നു. അതിന്റെ വയറ്റിൽ കിടന്ന് യോന ദൈവത്തോട് പ്രാർത്ഥിക്കുന്നു, യോനയുടെ പ്രാർത്ഥയ്ക്ക് ദൈവം മറുപടി കൊടുക്കുന്നു. മത്സ്യം യോനയെ കടൽക്കരയിലേക്ക് ഛർദ്ദിച്ചുകഴിഞ്ഞപ്പോൾ ദൈവകല്പന അനുസരിക്കുവാൻ യോന തീരുമാനിക്കുന്നു.

### ലോകചരിത്രത്തിലെ അസാധാരണ മാനസാന്തരസംഭവം

ഇനിയും നാല്പത് ദിവസം കഴിഞ്ഞാൽ നിനുവേയ്ക്ക് ഉന്മൂലനാശം ഭവിക്കുമെന്ന് അഞ്ച് എബ്രായവാക്കുള്ള ഒറ്റ വാചകത്തിൽ സംക്ഷേപിക്കാവുന്ന യോനയുടെ പ്രസംഗത്തെത്തുടർന്ന് ലോകചരിത്രത്തിലെ തന്നെ അസാധാരണമായ ഒരു മാനസാന്തരമാണ് സംഭവിച്ചത്. ഒരു നഗരം ഒന്നാകെ തിന്മ വിട്ട് ഉപവാസത്തിലേക്കും പ്രാർത്ഥനയിലേക്കും തദ്വാരാ നീതിയിലേക്കും തിരിയുന്നു. എന്നാൽ അനുകമ്പാപൂർണ്ണനായ ദൈവത്തെ മനസ്സിലാക്കുവാൻ പരാജയപ്പട്ട പ്രസംഗകർത്താവ് നിരാശനും കുപിതനുമായിത്തീരുന്നു.

### ലോകരക്ഷ ആഗ്രഹിക്കുന്ന ദൈവം

നിനുവേക്കാരുടെ അനുതാപം എന്ന ആശയത്തിലൂടെ മർമ്മപ്രധാനമായ ഒരു ദൈവീകരഹസ്യം വെളിപ്പെടുത്തുന്നുണ്ട്. യഹൂദേതരായ സകല മനുഷ്യവർഗ്ഗങ്ങളെക്കുറിച്ചുള്ള ദൈവത്തിന്റെ സ്നേഹവും കരുതലും പുതിയനിയമത്തിൽ മാത്രം വെളിപ്പെടുന്ന ഒരു ചിന്തയല്ല. ക്രിസ്തുവിന് ഏഴു ശതാബ്ദങ്ങൾക്കു മുമ്പ് അസീറിയൻ ജനതയ്ക്കുള്ള ഒരു മാനസാന്തരസന്ദേശം ദൈവം യഹൂദപ്രവാചകനായ യോനയുടെ പക്കൽ ഭരമേൽപിച്ചു. എങ്കിലും ലോകത്തിന്റെ മുഴുവൻ രക്ഷയാണ് ദൈവം ആഗ്രഹിക്കുന്നത് എന്ന സത്യം കാണുവാൻ കഴിവില്ലാത്തവിധം ദൈവജനങ്ങളുടെയും ദൈവത്തിന്റെ പ്രവാചകന്മാരുടെയും ഹൃദയം അന്ധമായിത്തീർന്നു. യോനയുടെ അതിരുകടന്ന ദേശസ്നേഹമായിരിക്കണം ആദ്യം നിനുവയിലേക്കു പോകാതെ തർശീസിലേക്ക് പോകുവാൻ തീരുമാനിച്ചതിനു പിറകിൽ. കാരണം, യിസ്രായേലിന് നിനുവേ പട്ടണം എന്നും ഒരു ഭീഷണിയായിരുന്നു. അവരുടെ പാപങ്ങളുടെ ശിക്ഷയായും, യിസ്രയേലിനോടുള്ള ശത്രുതയാലും, അവർ നാശം അടയണമെന്നായിരിക്കും യോന ആഗ്രഹിച്ചത്. തിരുവെഴുത്തിൽ ഉടനീളം നോക്കിയാലും സർവ്വജനങ്ങളോടുമുള്ള ദൈവത്തിന്റെ കരുണയും സ്നേഹവും ഏറ്റവുമധികം വ്യക്തമാക്കുന്ന ഒരു സന്ദേശമാണ് യോനയുടെ പുസ്തകത്തിലുള്ളത്.[1]

### യോന ഒരു നിഴൽ

യോന എന്ന ഒരേയൊരു പ്രവാചകനോടു മാത്രമേ യേശുക്രിസ്തു തന്നെത്തന്നെ ഉപമിച്ചിട്ടുള്ളൂ. 'ദോഷവും, വ്യഭിചാരവുമുള്ള' തലമുറ അട

യാളം തിരയുന്നു. യോനാപ്രവാചകന്റെ അടയാളങ്ങളല്ലാതെ അതിന് അടയാളം ലഭിക്കുയില്ല. യോനാ കടലാനയുടെ വയറ്റിൽ മൂന്ന് രാവും മൂന്ന് പകലും ഇരുന്നതുപോലെ മനുഷ്യപുത്രൻ മൂന്നു രാവും മൂന്നു പകലും ഭൂമിയുടെ ഉള്ളിലിരിക്കും. നിനുവേക്കാർ ന്യായവിധിയിൽ ഈ തലമുറയോട് ഒന്നിച്ച് എഴുന്നേറ്റ് അതിനെ കുറ്റം വിധിക്കും. അവർ യോനയുടെ പ്രസംഗം കേട്ട് മാനസാന്തരപ്പെട്ടുവല്ലോ. ഇതാ ഇവിടെ യോനയിലും വലിയവൻ (മത്താ. 1:39-41). യോനയ്ക്കുണ്ടായ അനുഭവം യേശുക്രിസ്തുവിന്റെ മരണം, ശവസംസ്കാരം, ഉയിർത്തെഴുന്നേൽപ് എന്നിവയുടെ ഒരു പ്രതീകമാണ്.

## മൂന്നുനോമ്പിന്റെ സന്ദേശം

മൂന്നുനോമ്പിന്റെ സന്ദേശം ലോകം മുഴുവൻ ദൈവികസന്ദേശം പ്രഘോഷിക്കുവാൻ ദൈവം താൻ തെരഞ്ഞെടുത്ത ജനത്തെക്കുറിച്ച് ആഗ്രഹിക്കുന്നു. കാരണം, ദൈവം ലോകത്തെ അത്രയ്ക്കു സ്നേഹിക്കുന്നു. ആ കാര്യം മനസ്സിലാക്കുവാൻ യോന പരാജയപ്പെട്ടു. മനസ്സില്ലാമനസ്സോടെയാണെങ്കിലും യോന നിനുവെയിൽ പ്രസംഗിച്ചപ്പോൾ ജനം മാനസാന്തരപ്പെട്ട് ദൈവത്തിങ്കലേക്ക് തിരിയുന്നു. പാപത്തിൽ നിന്ന് പൻതിരിയുന്നവരോട് ദൈവം ക്ഷമിക്കുന്നു. ദൈവത്തിന്റെ സ്നേഹവും, ദയയും യഹൂദന്മാർക്കോ ക്രിസ്ത്യാനികൾക്കോ വേണ്ടി മാത്രമുള്ളതല്ല, സർവ്വരെയും ദൈവം സ്നേഹിക്കുന്നു. നിനുവേക്കാർക്ക് അതിന് അർഹതയില്ലായിരുന്നുവെങ്കിലും അവർ മാനസാന്തരപ്പെട്ടപ്പോൾ ദൈവം അവരെ ശിക്ഷിക്കാതെ വെറുതെ വിട്ടു.

1. ബി. സി. 793 മുതൽ 751 വരെ ഇസ്രയേൽ രാജ്യം ഭരിച്ചിരുന്ന യൊരൊബെയാം രണ്ടാമന്റെ സമകാലീനനായിരുന്നു യോന. അദ്ദേഹം ഏലീശയ്ക്കു ശേഷവും, ആമോസ്, ഹോശേയ എന്നീ പ്രവാചകന്മാർക്ക് തൊട്ടുമുമ്പും പ്രവചനശുശ്രൂഷ നിറവേറ്റിയിരുന്നു. ബി. സി. 772 മുതൽ 754 വരെ അസ്സീറിയ ഭരിച്ചിരുന്ന അശ്ശൂർദ്ദാൻ മൂന്നാമന്റെ കാലത്തായിരിക്കണം നിനുവേക്കാർക്ക് ഒന്നടങ്കം അനുതാപം ഉണ്ടായത്. ബി.സി. 765-ലും 759-ലും നിനുവേയിലുണ്ടായ രണ്ട് പകർച്ചവ്യാധികളും 764-ലെ സൂര്യഗ്രഹണവും ന്യായവിധിയെക്കുറിച്ചുള്ള യോനയുടെ സന്ദേശം ശ്രദ്ധിക്കുവാൻ ജനങ്ങളെ സജ്ജരാക്കിയിരിക്കണം.

# 21
# മരണത്തിൽനിന്നു ജീവങ്കലേക്ക്
## വാങ്ങിപ്പോയവരുടെ ഓർമ്മ

**(ഫാ. പി. യു. കുറിയാക്കോസ്)**

മരണംവഴി നമ്മിൽ നിന്ന് വഴിവിട്ടുപോയവരെ അനുസ്മരിക്കുവാനും അവർക്കായി പ്രത്യേകം പ്രാർത്ഥിക്കുന്നതിനുമായി മാറ്റിവച്ചിരിക്കുന്ന ദിനമാണ് ഇന്ന്. അതോടൊപ്പം ജീവിച്ചിരിക്കുന്നവരായ നമ്മൾ മരണത്തെപ്പറ്റി ചിന്തിക്കുവാനും ഉചിതമായ തീരുമാനങ്ങൾ എടുത്തുകൊണ്ട് ജീവിതത്തെ ക്രമപ്പെടുത്തുവാനുമുള്ള ഒരാഹ്വാനവും ഈ ദിനം നമുക്ക് തരുന്നു.

മരണം ഒരു യാഥാർത്ഥ്യമാണ് (ഉല്പ. 3:19). എന്നാൽ ക്രൈസ്തവന് മരണം ഒരന്ത്യമല്ല. അത് ഒരു കടന്നുപോകലാണ്. സുഖദുഃഖങ്ങളുടെ ഈ ലോകത്തിൽ നിന്ന് സന്തോഷത്തിന്റെ നിത്യതയിലേക്കുള്ള കടന്നുപോകൽ. മാറിക്കൊണ്ടിരിക്കുന്ന ലോകത്തിൽ നിന്ന് മാറ്റമില്ലാത്തവന്റെ അടുക്കലേക്കുള്ള ഒരു യാത്രയാണിത്. മർത്യതയുടെ നാട്ടിൽ നിന്ന് അമർത്യതയുടെ നാട്ടിലേക്കുള്ള സഞ്ചാരമാണിത്. വിതയും കൊയ്ത്തുമില്ലാത്ത നിത്യരാജ്യത്തിലേയ്ക്കുള്ള പ്രവേശനമാണിത്. ഏൽപ്പിച്ച ജോലി പൂർത്തിയാക്കിയ യജമാനന്റെ പക്കലേക്കുള്ള എത്തിച്ചേരലാണിത്. അദ്ധ്വാനത്തിന് പ്രതിഫലം വാങ്ങുന്നതിനുള്ള യാത്രയാണിത്. ദിവസങ്ങളുടെ അദ്ധ്വാനത്തിനുശേഷമുള്ള ശബത്താണിത് – വിശ്രമാവസ്ഥയാണിത് (യോശുവാ 23:14).

ഓർമ്മകൾക്ക് മരണമില്ല. ഓളങ്ങൾ നിലക്കാത്തതുപോലെ ഓർമ്മകൾ എന്നും സജീവമായി നമ്മുടെ സ്മൃതിപഥത്തിൽ പച്ചകെടാതെ നിൽക്കും. 'ഓർമ്മകൾ ഒരു തരത്തിലുള്ള കണ്ടുമുട്ടലാണ്.' വീണ്ടുമൊരു പുനഃസമാഗമം നമ്മുടെ വിശ്വാസത്തിന്റെ അടിസ്ഥാനവുമാണ്. വേർപിരിഞ്ഞ് രക്ഷകനായ യേശുവിനെ കാണുവാൻ യാത്രയായവരെ ഓർക്കുന്ന ഈ ദിനത്തിൽ ഈ ഓർമ്മയ്ക്ക് പ്രത്യേക സാംഗത്യമുണ്ട്. നമ്മുടെ ഈ യാത്രയിൽ നാമാരും തനിച്ചല്ല. എല്ലാവരുടേയും ലക്ഷ്യം ഒന്നു തന്നെയാണ്. ചിലർ നേരത്തെ പോയി. ചിലർ താമസിച്ചുവരുന്നു. എന്തൊക്കെയായാലും അവസാനം എല്ലാവരും ഒരുമിയ്ക്കുമെന്നാണ് പ്രഭാഷകന്റെ പുസ്തകത്തിൽ നാം വായിക്കുന്നത് (38:20-23). പരിശുദ്ധന്മാരുടെ സംസർഗ്ഗത്തിൽ വിശ്വസിക്കുന്നു എന്ന് ഏറ്റുപറയുന്നവരാണ് നമ്മൾ. അതുകൊണ്ടുതന്നെ

മരണമടഞ്ഞ് നമ്മിൽ നിന്ന് വേർപെട്ടവർക്കായി പ്രാർത്ഥിക്കുവാൻ നമുക്ക് കടമയുണ്ട്.

സഭയുടെ ആരാധന എപ്പോഴും വാങ്ങിപ്പോയവരുടെ കൂട്ടായ്മയിലാണ്. 'പിന്നെയോ സീയോൻ പർവ്വതത്തിനും ജീവനുള്ള ദൈവത്തിന്റെ നഗരമായ യേരുശലേമിനും.... ന്യായാധിപതിയ്ക്കും സിദ്ധന്മാരായ നീതിമാന്മാരുടെ ആത്മാക്കൾക്കും..... പുണ്യാഹരക്തത്തിന്റെ അടുക്കലത്രേ നിങ്ങൾ വന്നിരിയ്ക്കുന്നത് (എബ്രായ 12:22-24). നമ്മുടെ പ്രാർത്ഥനകളും സൽപ്രവർത്തികളും അവരുടെ മുക്തിയ്ക്കായി ഉപകരിക്കും എന്നുള്ളത് നമ്മുടെ വിശ്വാസമാണ്.

### (1) വാങ്ങിപ്പോയവരുടെ അവസ്ഥ എന്താണ്?

Human birth is the beginning of physical death. But physical death is nothing but the beginning of the new spiritual life. വിശ്വാസിക്ക് മരണമില്ല. ജീവിച്ചിരുന്ന് എന്നിൽ വിശ്വസിക്കുന്നവൻ ഒരുനാളും മരിക്കയില്ല (യോഹ. 11:26). സഭ ജീവിച്ചിരിക്കുന്നവരുടേയും വാങ്ങിപ്പോയവരുടേയും വരുവാനിരിക്കുന്നവരുടേയും സംസർഗ്ഗിത സമൂഹമാണ്. നമ്മുടെ നിത്യ പൗരത്വം സ്വർഗ്ഗത്തിലാണ്. ഇവിടെ നാം പരദേശികൾ മാത്രം. മരിച്ചവർ മൗനതയിലാണെന്ന് മുറിവാക്യം ഉപയോഗിച്ച് ചിലർ വാദിക്കുന്നു (സങ്കീ. 115:17). എന്നാൽ ആ വാക്യത്തിന്റെ തുടർന്നുള്ള ഭാഗത്ത് 'നാമോ ഇന്നുമുതൽ എന്നെന്നേക്കും യഹോവയെ വാഴ്ത്തും' എന്നുണ്ട്. മരണത്തിനപ്പുറമുള്ള അവസ്ഥയിലും യഹോവയെ സ്തുതിക്കും എന്നാണ് അർത്ഥമാക്കേണ്ടത്. വെളിപാടു പുസ്തകം 7-ാം അദ്ധ്യായം 14, 15 വാക്യങ്ങളിൽ ഇത് കുറേക്കൂടി വ്യക്തമാക്കിയിട്ടുണ്ട്. മറുരൂപമലയിൽ മോശയും ഏലിയാവും പ്രത്യക്ഷപ്പെട്ട് കർത്താവിന്റെ നിര്യാണത്തെപ്പറ്റി സംഭാഷണം നടത്തുന്നതും മരിച്ചവർ സുബോധത്തോടുകൂടി സ്ഥിതിചെയ്യുന്നു എന്നതിന് തെളിവാണ്. മരിച്ച ലാസറിനെ കർത്താവ് പേർ ചൊല്ലി വിളിക്കുകയും ലാസർ അതിനോട് പ്രതികരിക്കുകയും ചെയ്യുന്നു.

### (2) വാങ്ങിപ്പോയവർക്കു വേണ്ടിയുള്ള പ്രാർത്ഥന

ഓർമ്മയ്ക്ക് സാന്നിദ്ധ്യം എന്ന അർത്ഥമുണ്ട്. 'ദൈവത്തെ ഓർത്ത് ജീവിക്കുക' എന്നു നാം പറയുമ്പോൾ ദൈവം നമ്മുടെ മുമ്പിൽ ഉണ്ട് എന്നറിഞ്ഞു ജീവിയ്ക്കണമെന്നാണല്ലോ അർത്ഥമാക്കുന്നത്. ശരീരം വിട്ടവരും ശരീരത്തിലുള്ളവരും ഒന്നുചേർന്നുവരുന്ന സംഘം കർത്താവിന്റെ മുമ്പിൽ നിന്ന് അവനെ ആരാധിയ്ക്കുന്നു എന്ന സമഗ്ര ദർശനമാണ് വേദപുസ്തകം നമുക്ക് തരുന്നത് (വെളിപാട് 5:8, 7:9). ഇത്തരം വിശാല വീക്ഷണത്തിൽ നോക്കുമ്പോൾ വാങ്ങിപ്പോയവരെക്കുറിച്ച് പല ക്രിസ്തീയ

വിഭാഗങ്ങളും പുലർത്തുന്ന സമീപനങ്ങളും കാഴ്ചപ്പാടുകളും അപ്രസക്ത മാണെന്ന് മനസ്സിലാകും.

വിശ്വാസികളുടെ അന്യോന്യമുള്ള മദ്ധ്യസ്ഥപ്രാർത്ഥന പ്രയോജന പ്രദമാകുന്നു എന്ന് എല്ലാവരും സമ്മതിക്കുന്നുണ്ട്. എന്നാൽ ശരീരം വിട്ടു കഴിഞ്ഞാൽ ആ പ്രാർത്ഥനയ്ക്ക് പ്രയോജനമില്ലെന്നു പറയുന്നത് മണ്ട ത്തരമാണ്. മറ്റുള്ളവർക്കുവേണ്ടി നാം പ്രാർത്ഥിക്കുന്നത് അവരോടുള്ള നമ്മുടെ സ്നേഹത്തിന്റെ പ്രതിഫലനമാണല്ലോ. ഇത് തികച്ചും സ്വാഭാ വികവുമാണ്. മരണത്തോടെ ഈ സ്നേഹം അവസാനിക്കുകയില്ല. ശവ സംസ്ക്കാര ശുശ്രൂഷയിൽ നാം പാടുന്നു.

'പ്രാർത്ഥനയിൽ - മേന്മേൽ - എന്നെയോർപ്പിൻ
എന്നെ മറന്നീടാ - നിടയാകരുതേ.'

## (3) വാങ്ങിപ്പോയവർക്കുവേണ്ടി പ്രാർത്ഥിച്ചതിന് വേദപുസ്ത കത്തിൽ തെളിവുണ്ടോ?

പരിശുദ്ധനായ പൗലൂസ് ശ്ലീഹാ തനിക്ക് വളരെ സഹായവും ശുശ്രൂ ഷയും ചെയ്ത് കടന്നുപോയ ഒനേസിഫോറസിനു വേണ്ടി പ്രാർത്ഥിക്കു ന്നത് വാങ്ങിപ്പോയവർക്കുവേണ്ടി പ്രാർത്ഥിക്കുന്നതിന് ഏറ്റവും നല്ല ദൃഷ്ടാന്തമാണ്. 'ആ ദിവസത്തിൽ കർത്താവിന്റെ പക്കൽ കരുണ കണ്ടെ ത്തുവാൻ കർത്താവ് അവന് സംഗതി വരുത്തട്ടെ' (2 തീമോ. 1:18). ആദ്യം പൗലൂസ് ഒനേസിഫോറസിന്റെ കുടുംബത്തിനുവേണ്ടി പ്രാർത്ഥിക്കുന്നു (2 തീമോ. 4:19). മക്കാബിയരുടെ രണ്ടാം പുസ്തകത്തിൽ വാങ്ങിപ്പോയ വർക്കുവേണ്ടി ബലിയർപ്പിക്കുന്ന കാര്യം പരാമർശിക്കുന്നു. മരിച്ചവർക്കു വേണ്ടി സ്നാനമേൽക്കുന്നത് ആദിമസഭയിൽ നിലനിന്നിരുന്നതും ലേഖന ങ്ങളിൽ നാം വായിക്കുന്നു. യേശുതമ്പുരാനും പാതാളത്തിൽ മൃതരോട് സുവിശേഷം അറിയിയ്ക്കുന്നു (പത്രോ. 4:6, 3:19). പുത്രൻതമ്പുരാൻ സ്വർഗ്ഗത്തിൽ നിന്ന് ഭൂമിയിലേക്കു വരികയും മരിച്ച് അടക്കപ്പെട്ട് പാതാള ത്തിൽ വാങ്ങിപ്പോയവരുടെ അടുക്കലേക്കു പോകയും ഉയിർത്തെഴുന്നേറ്റ് സ്വർഗ്ഗാരോഹണം ചെയ്ത് പിതൃസന്നിധിയിലേയ്ക്ക് കരേറുകയും ചെയ്ത വലിയ രക്ഷണ്യയാത്രയുടെ അനുസ്മരണമാണ് നമ്മുടെ എല്ലാ പ്രദക്ഷി ണങ്ങളും എന്നത് നാം ഓർക്കേണ്ടതാണ്.

## (4) മരണം ഒരു സാർവ്വത്രിക അനുഭവമാണ്

മനുഷ്യൻ മണ്ണിൽ നിന്നു വന്നു, മണ്ണിലേയ്ക്കു തിരികെപ്പോകുന്നു എന്നൊരു അഭിപ്രായമുണ്ട്. എന്നാൽ ഒരു ക്രിസ്ത്യാനി അങ്ങിനെ ചിന്തിക്കുന്നില്ല. അവൻ ദൈവത്തിൽ നിന്നു വന്ന് ഈ ലോകത്തിൽകൂടി കടന്ന് ദൈവത്തിൽ ചെന്ന് അവസാനിക്കുന്ന ഒന്നായി വിശ്വസിക്കുന്നു.

മണ്ണിലാരംഭിച്ച് അർത്ഥശൂന്യമായി ഈ ലോകരംഗത്ത് നട്ടംതിരിഞ്ഞ് ലക്ഷ്യമില്ലാതെ മണ്ണിലടിഞ്ഞുചേരുന്ന ഒന്നല്ല (1 കോരി. 16:54).

യേശു സ്വർഗ്ഗത്തിൽ നിന്നിറങ്ങിവന്ന ജീവനുള്ള അപ്പമാണ്. ആ അപ്പം ഭക്ഷിക്കുന്നവൻ എന്നേയ്ക്കും ജീവിക്കും. ഒരു ഓർത്തഡോക്സ് വിശ്വാസി ജീവന്റെ അപ്പമായ വി. കുർബാന ഭക്ഷിച്ചു ജീവിക്കുന്നവനാണ്. വിശുദ്ധ മാമോദീസ മുതൽ മരണ ദിവസംവരെ നാം എത്രയോ തവണ ജീവന്റെ അപ്പമായ ക്രിസ്തുവിനെ സ്വീകരിച്ചിട്ടുണ്ട്. നിത്യജീവന്റെ വിത്തുകളാണ് ഓരോ തവണയും ആത്മാവിൽ വിതയ്ക്കപ്പെടുന്നത്.

അങ്ങിനെ ഒരിക്കലും മരിയ്ക്കാതെ നിത്യം ജീവിയ്ക്കാനുള്ള ശക്തി പ്രാപിച്ചുകൊണ്ടാണ് യാത്ര പുറപ്പെടുന്നത്. അതുകൊണ്ട് ശരീരം താത്കാലികമായി നിശ്ചലമായെങ്കിലും ആത്മാവ് ദൈവികതകൊണ്ടു നിറഞ്ഞാണിരിക്കുന്നത്. സജീവരായി സ്ഥിതിചെയ്യുന്ന 'സാക്ഷികളുടെ സമൂഹ'ത്തിനു വേണ്ടിയാണ് സഭ പ്രാർത്ഥിക്കുന്നത്.

(5) പൗലൂസ് ശ്ലീഹാ പറയുന്നു: 'ജീവിക്കുന്നത് ക്രിസ്തുവും മരിക്കുന്നത് ലാഭവുമാകുന്നു.' മരണം ജീവിതത്തിന്റെ അന്ത്യമല്ല എന്നുള്ള ശക്തമായ ധാരണയാണ് ഈ പ്രതികരണത്തിന്റെ അടിസ്ഥാനം. മരണം ജീവിതത്തിന്റെ അന്ത്യമല്ല എങ്കിൽ പിന്നെ എന്താണ്?

(a) മരണം ജീവകിരീടത്തിലേയ്ക്കുള്ള വിളിയാണ്. 2 തീമോ. നാലാം അദ്ധ്യായത്തിൽ 'ഞാൻ നല്ല പോർ പൊരുതി. ഓട്ടം തികച്ചു. വിശ്വാസം കാത്തു. നീതിയുടെ കിരീടം എനിക്കായി കാത്തിരിക്കുന്നു' എന്ന് പൗലോസ് ശ്ലീഹാ എഴുതി. വെളിപ്പാടു പുസ്തകം 2:10 ൽ നാം വായിക്കുന്നു: മരണപര്യന്തം വിശ്വസ്തനായിരിക്കുക. എന്നാൽ ഞാൻ ജീവകിരീടം നിനക്കു തരും.' താതൻ തനിക്കായി ഒരുക്കുന്ന നീതിയുടെ വാടാത്ത കിരീടത്തിനായിട്ടുള്ള വാങ്ങിപ്പോക്കു മാത്രമാണ് വിശ്വാസിക്ക് മരണം.

(b) മരണം അവകാശത്തിലേക്കുള്ള വിളിയാണ്. സങ്കീർത്തനക്കാരനായ ദാവീദ് പാടുന്നു: 'അളവുനൂൽ എനിക്ക് മനോഹര ദേശത്ത് വീണിരിക്കുന്നു. അതേ, എനിക്ക് നല്ലൊരവകാശം ലഭിച്ചിരിക്കുന്നു.' കണ്ണു കണ്ടിട്ടില്ലാത്തതും കാത് കേട്ടിട്ടില്ലാത്തതും ഒരു മനുഷ്യന്റേയും ഹൃദയത്തിൽ തോന്നിയിട്ടില്ലാത്തതുമായ സ്വർഗ്ഗീയ നിക്ഷേപങ്ങളിലേയ്ക്കുള്ള വാങ്ങിപ്പോക്കു മാത്രമാണ് വിശ്വാസിക്ക് മരണം. ചേർക്കപ്പെട്ട വിശുദ്ധന്മാരുടെ സംഘത്തിൽ ചേർക്കപ്പെടുവാൻ നിർമ്മലമായി നീതിയിൽ വസ്ത്രം ധരിച്ച് നമുക്കും ഒരുങ്ങാം. പിറകെവരുന്ന മരണദൂതനെ ധീരതയോടെ അഭിമുഖീകരിയ്ക്കാം. കാരണം, ഇതാ നമ്മുടെ കർത്താവ് മരണത്തിന്റെ പാതാള ഗോപുരങ്ങളെ ജയിച്ചിരിക്കുന്നു.

## മരിച്ചവർക്കു വേണ്ടി പ്രാർത്ഥിക്കുന്നതെന്തിന്?

1. വിശ്വാസിയ്ക്ക് മരണമില്ല (യോഹ. 11:25, 26 സങ്കീ. 115:17).
2. മരണം ക്രിസ്തുവിലുള്ള സ്നേഹത്തിൽ നിന്ന് വേർപെടുത്തുന്നില്ല (റോമർ 8:38).
3. വാങ്ങിപ്പോയാലും ക്രിസ്തുവിനെ പ്രസാദിപ്പിക്കാം (2കോരി. 5:8, 9).
4. സഭയുടെ അനുഭവം വാങ്ങിപ്പോയവരുമായി ആരാധനയിൽ സംസർഗ്ഗമുള്ള അവസ്ഥയാണ്. മരണാനന്തരം നാം കടന്നുപോകുന്നത് ഒരു വലിയ സമൂഹത്തിന്റെ അടുക്കലേക്കാണ് (എബ്രാ. 12:21 – 24).
5. മരിച്ചുകഴിഞ്ഞും കർത്താവിന്റെ വകയായി തുടരുന്നു (റോമർ 14:8).
6. വാങ്ങിപ്പോയ അപ്പസ്തോലന്മാരും പ്രവാചകന്മാരും സഭയുടെ സജീവ അടിസ്ഥാനമാണ് (എഫേ. 2:20–22).
7. വാങ്ങിപ്പോയവരോട് പ്രസംഗിച്ചു. അവർക്ക് കേൾക്കാനും പ്രതികരിക്കാനും കഴിവുണ്ട് (1 പത്രോ. 3:19, 4:6, യോഹ. 11:43).
8. മോശയും ഏലിയാവും വാങ്ങിപ്പോയ ശേഷം സംസാരിച്ചു (മത്തായി 17:3, ലൂക്കോസ് 9:30–32).
9. വി. പൗലൂസ് ഒനേസിഫോറസിനുവേണ്ടി പ്രാർത്ഥിയ്ക്കുന്നു (2 തീമോ. 1:16–18).
10. മരിച്ചവർ ശുദ്ധീകരണത്തിന്റേയും വളർച്ചയുടേയും അവസ്ഥയിലാണ്. അവർക്കുവേണ്ടി പ്രാർത്ഥിക്കണം (1 കോരി 1:81, തീമോ, 2:1, 2 എഫേ. 6:18, 1 തെസ്സ. 5:23, ഫിലി. 1:4).
11. മരിച്ചവരോടും ദൈവം ദയ കാണിക്കുന്നു (രൂത്ത് 2:20).
12. വാങ്ങിപ്പോയവർക്കുവേണ്ടി സ്നാനമെങ്കിൽ എന്തുകൊണ്ട് പ്രാർത്ഥന പാടില്ല (1 കൊരി. 15:29).

# 22
# വലിയനോമ്പ്

നമ്മുടെ കർത്താവ് നാൽപതു ദിവസം ഉപവസിച്ചതിന്റെ മാതൃകയിൽ 'ലോകമെമ്പാടും' നാൽപതു ദിവസം ഉപവസിക്കുന്നുവെന്ന് എ. ഡി. 340-ൽ വിശുദ്ധ അത്താനാസ്യോസ് എഴുതിയിട്ടുണ്ട്. എല്ലാ സഭകളും അന്നേ നാൽപതു ദിവസത്തെ നോമ്പ് അംഗീകരിച്ചു കഴിഞ്ഞിരുന്നു. ഉയിർപ്പു പെരുന്നാളിന്റെ പുതുജീവൻ പ്രാപിക്കുവാനുള്ള അനുതാപത്തിന്റെയും ആത്മീയ ഒരുക്കത്തിന്റെയും അവസരമാണിത്[1] നാൽപതു ദിവസത്തെ ഉപവാസത്തെപ്പറ്റി ആദ്യമായി പറയുന്നത് നിഖ്യാ സുന്നഹദോസിന്റെ (AD. 325) അഞ്ചാമത്തെ കാനോനിലാണ്.[2] വിശുദ്ധ അത്താനാസ്യോസിന്റെ പെരുന്നാൾ ലേഖനങ്ങളിൽ നാൽപതു ദിവസത്തെ ഉപവാസത്തെപ്പറ്റി സൂചിപ്പിക്കുന്നു ലവദോക്യാ സുന്നഹദോസാണ് (AD. 360) എല്ലാ വിശ്വാസികളും നാൽപതു ദിവസം ഉപവസിക്കണമെന്ന് അനുശാസിച്ചത്. നാൽപതു ദിവസം കൃത്യമായി ഉപവസിക്കുന്നതിനേക്കാൾ ഈസ്റ്ററിന് നാൽപതുദിവസം പ്രാർത്ഥനാപൂർവ്വം ഒരുങ്ങുന്നതിനായിരുന്നു ആദിമസഭ പ്രാധാന്യം കൊടുത്തിരുന്നത്.[3] ഈ പതിവ് A.D. 375 നോടടുത്ത് യേരുശലേമിൽ ഉണ്ടായിരുന്നതായി സ്പാനിഷ് തീർത്ഥാടക എത്തീറിയാ രേഖപ്പെടുത്തിയിട്ടുണ്ട്. മാമ്മോദീസാ ഏല്ക്കുന്നവർക്കു മാത്രമുള്ളതായിരുന്നു വലിയനോമ്പ്. സ്നാനത്തിനു മുമ്പുള്ള ഉപവാസം വളരെ പുരാതനമായ ഒരു പാരമ്പര്യമാണ്. നാലാം നൂറ്റാണ്ടിൽ സ്നാനാർത്ഥിയുടെ പരിശീലനകാലം ചുരുങ്ങിയത് ആറാഴ്ചയായി സഭ നിശ്ചയിച്ചു. ഈ ദിവസങ്ങളിൽ അവർ ഉപവസിക്കണമെന്ന് നിഷ്ക്കർഷിക്കുകയും ചെയ്തു.

നാലും അഞ്ചും നൂറ്റാണ്ടുകളിൽ ഉപവാസം കൂടുതൽ കർശനമാക്കി. സന്ധ്യക്കു മാത്രം ഭക്ഷിക്കുവാൻ ഉപവാസക്കാരെ ഉത്ബോധിപ്പിക്കുന്നു. മത്സ്യം, മാസം, ക്ഷീരോല്പന്നങ്ങൾ, മുട്ട എന്നിവ വിലക്കുന്നത് ഇക്കാലത്താണ്.[4] ആത്മസംയമനത്തിന്റെ അടയാളമാണ് ഭക്ഷണം വെടിയുന്നത്. അനുതപിച്ച് ദൈവോന്മുഖമായി ജീവിക്കുന്നു എന്ന അർത്ഥത്തിലാണ് ഭക്ഷണം ഉപേക്ഷിക്കുന്നത്. വലിയനോമ്പിൽ ഉപവാസത്തിനും പ്രാർത്ഥനയ്ക്കും വിശ്വാസബോധനത്തിനും ആണ് പ്രാധാന്യം നൽകിയിട്ടുള്ളത്. സഭയിലെ പിതാക്കന്മാർ (Theodore of Mospuestia, A.D. 428, Severus of Antioch, A.D. 538) ഈ കാലയളവിൽ വിശ്വാസബോധനപ്രസംഗങ്ങൾ നടത്തിയിട്ടുണ്ട്.[5]

ദൈവത്തിൽ നിന്നും ഇതര സമസൃഷ്ടികളിൽ നിന്നും മനുഷ്യനെ

അകറ്റുന്ന തിന്മയോടും പ്രലോഭനങ്ങളോടുമുള്ള പോരാട്ടമാണ് നോമ്പ്. ഈ പോരാട്ടത്തിൽ നോമ്പ് തോൽക്കാത്ത ഒരായുധമായിത്തീരണം. ജീവ നോടിരിക്കുന്നവർ മാത്രമല്ല, നിത്യതയിലേക്കു പ്രവേശിച്ചിരിക്കുന്ന ആചാ ര്യന്മാരും സകല വാങ്ങിപ്പോയ വിശ്വാസികളും ഈ പോരാട്ടത്തിൽ നമ്മോ ടൊരുമിച്ചുണ്ട് എന്നതിന്റെ പ്രതീകമായിട്ട് അവരുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ടാണ് നോമ്പിലേക്ക് പ്രവേശിക്കുന്നത്.

നോമ്പിന്റെ ആദ്യ തിങ്കളാഴ്ചയിലെ ശുബ്ക്കോനോ ശുശ്രൂഷയിൽക്കൂടി സമസൃഷ്ടികളുമായുള്ള അനുരഞ്ജനം കൈവരിച്ചതിനുശേഷമാണ് നോമ്പിലേക്ക് പ്രവേശിക്കുന്നത്. ഉപവസിച്ച് മിച്ചം വയ്ക്കുന്ന ഭക്ഷണം ദരിദ്രന്മാർക്ക് കൊടുക്കുവാനും വലിയനോമ്പിലെ പ്രാർത്ഥന ഉത്ബോധി പ്പിക്കുന്നു. പാപത്തെ ഒരു രോഗാവസ്ഥയായിട്ടാണ് സുറിയാനി പാരമ്പര്യം കാണുന്നത്. യഥാർത്ഥ വൈദ്യനായ ക്രിസ്തു പാപികളെ അനുകമ്പ യോടെ വീക്ഷിച്ച് സൗഖ്യമാക്കുന്ന സംഭവങ്ങളാണ് ഈ ഞായറാഴ്ച കളിലെ വായനകളിൽ ക്രമീകരിച്ചിരിക്കുന്നത്.

1. ആദ്യത്തെ മൂന്നു നൂറ്റാണ്ടുകളിൽ ഉയിർപ്പു പെരുന്നാളിനുമുമ്പുള്ള ഉപവാസം ഒരാഴ്ചയിൽ കൂടുതൽ ഉണ്ടായിരുന്നില്ല. തെർത്തുല്യന്റെ കാലത്ത് (എ. ഡി. 200) രണ്ടു ദിവസം ആയിരുന്നു ഉപവാസം. ഹിപ്പോലിറ്റസ് 'അപ്പോ സ്തോലികപാരമ്പര്യം' എന്ന രേഖയിൽ എഴുതിയിരിക്കുന്നത് മൂന്നാം നൂറ്റാണ്ടിൽ റോമിലും രണ്ടു ദിവസമായിരുന്നു ഉപവാസം എന്നാണ്. വി. അത്താനാസ്യോസ് (എ. ഡി. 329) പരിശുദ്ധ നോമ്പ് ആറു ദിവസം നീണ്ടു നിൽക്കുന്നു എന്ന് രേഖപ്പെടുത്തുന്നു. മൂന്നാം നൂറ്റാണ്ടിൽ സിറിയായിൽ ആറു ദിവസം ആയിരുന്നു ഉപവാസം. സലാമീസിലെ എപ്പിപ്പാനിയോസ് (എ. ഡി. 327) രേഖപ്പെടുത്തുന്നത് ഉയിർപ്പിനുമുമ്പുള്ള ആറു ദിവസം എല്ലാ വിശ്വാസികളും ഉപവാസത്തോടെ ആചരിക്കുന്നു. സന്ധ്യയ്ക്ക് അപ്പവും വെള്ളവും ഉപ്പും മാത്രമേ ഭക്ഷിക്കാറുള്ളൂ. എന്നാൽ കൂടുതൽ ഭക്തി തീക്ഷ്ണതയുള്ളവർ രണ്ടോ മൂന്നോ നാലോ ദിവസവും, ചിലർ ആഴ്ച മുഴുവനും - ഉയിർപ്പുദിവസം പ്രഭാതം വരെ ഉപവസിക്കാറുണ്ട്.

2. കർത്താവിന്റെ മാതൃകയിൽ കൃത്യം നാൽപതു ദിവസം ഉപവസിക്കുവാൻ പൗരസ്ത്യസഭകൾ അൻപതുദിവസത്തേക്ക് ദീർഘിപ്പിച്ചു.

3. നാൽപതു ദിവസം കണക്കാക്കുന്ന രീതി പലയിടത്തും വ്യത്യസ്തമായിരുന്നു. വലിയനോമ്പിലെ ശനിയും ഞായറും ഉപവാസദിനങ്ങളായിരുന്നില്ല. ഞായറാഴ്ച കർത്താവിന്റെ ഉത്ഥാനത്തിന്റെ പ്രതിവാര ആഘോഷമാ യിരുന്നതിനാൽ ഉപവാസം വിലക്കിയിരുന്നു. ശനിയാഴ്ച ഇതിന്റെ ഒരുക്ക നാളായതുകൊണ്ടും ഉപവസിക്കാറില്ല.

4. കത്തോലിക്കാ സഭ ഒമ്പതാം നൂറ്റാണ്ടു മുതൽ ഉപവാസത്തിന് അയവുകൾ വരുത്തിത്തുടങ്ങി. പതിനഞ്ചാം നൂറ്റാണ്ടുമുതൽ കത്തോലിക്കാ സന്യാസിമാർ ഉച്ച വരെ മാത്രമേ ഉപവസിച്ചിരുന്നുള്ളൂ. 1964-ലെ രണ്ടാം വത്തിക്കാൻ

സുന്നഹദോസിനു ശേഷം നോമ്പിലെ വെള്ളിയാഴ്ച ഒഴിച്ചുള്ള ദിവസങ്ങളിൽ മാംസം ഭക്ഷിക്കുവാൻ കത്തോലിക്കർക്ക് അനുവാദം ഉണ്ട്. എന്നാൽ, പൗരസ്ത്യസഭകൾ വലിയനോമ്പ് ആചരിക്കുന്നതിൽ വിട്ടുവീഴ്ചകൾ ചെയ്യാറില്ല.

5. Theodore of Mospuestia: Baptismal Homilies. Severus of Antioch: Cathedral Homilies.

# 23

# അടയാളങ്ങളുടെ ആരംഭമായി...

## കൊത്തനെ ഞായറാഴ്ച

യോഹ 2:1-11

യേശുവും, മാതാവും, ശ്ലീഹന്മാരും സംബന്ധിച്ച കാനാവിലെ ഒരു കല്ല്യാണവിരുന്നിൽ വീഞ്ഞു തീർന്നുപോയി. മാതാവിന്റെ മദ്ധ്യസ്ഥതയിൽ വെള്ളത്തെ മേൽത്തരം വീഞ്ഞാക്കി കർത്താവിന്റെ മഹത്വം വെളിപ്പെടുത്തിയ ആദ്യത്തെ അത്ഭുത സംഭവം ആണ് ധ്യാനവിഷയം. ആദാമ്യപാപം വഴി സൃഷ്ടിക്ക് മങ്ങലേറ്റു. ആ സൃഷ്ടിക്ക് പുതുജീവൻ, നവീകരണം അല്ലെങ്കിൽ വീഴുന്നതിനുമുമ്പുള്ള അവസ്ഥ പ്രദാനം ചെയ്യുന്നതിന് വേണ്ടിയാണ് യേശുതമ്പുരാൻ മനുഷ്യാവതാരം ചെയ്തത്. തേജസ്കരണത്തിലേക്ക് സഭയെ നയിക്കുന്ന ഉപാധികളായ ഉപവാസവും നോമ്പും ആരംഭിക്കുന്നതായ ഈ ഞായറാഴ്ചയിലെ കർത്താവ് പ്രവർത്തിച്ച ഈ അത്ഭുത സംഭവത്തിന് ഒരു സാർവത്രിക സ്വഭാവം കൂടി ഉണ്ട്. സ്രഷ്ടാവായ പുത്രൻ തമ്പുരാൻ പ്രകൃതിയിലെ ചേതനയറ്റതും ഗുണവും മണവും ഇല്ലാത്തതുമായ വെള്ളത്തെ മേല്ത്തരം വീഞ്ഞാക്കുന്നതു വഴി, സ്രഷ്ടാവിന്റെ സൃഷ്ടിയുടെ മേലുള്ള ആജ്ഞാശക്തിയെ പ്രകടമാക്കുക മാത്രമല്ല ക്രിസ്തുവിന്റെ മനുഷ്യാവതാരം വഴി സൃഷ്ടിക്കുള്ള തേജസ്കരണം സുസാധ്യമാക്കുകയാണ്.[1]

ലക്ഷ്യമില്ലാത്ത ജീവിതത്തെ കർത്താവ് അർത്ഥമുള്ളതും ആസ്വാദ്യകരവുമാക്കി തീർക്കുന്നു. പ്രതിസന്ധി വരുമ്പോൾ ദൈവഹിതം എന്തെന്നറിഞ്ഞ് - മാനുഷിക ശക്തിയിൽ ആശ്രയിക്കാതെ - പ്രവർത്തിക്കണം.

ഉദാ: ബഥാന്യയിലെ ലാസറിന്റെ രോഗവും, മരണവും, വൈകിയായാലും, ആളുകൾ എന്തുപറഞ്ഞാലും, ദൈവം അത്ഭുതം പ്രവർത്തിക്കും. നമ്മുടെ ആവശ്യങ്ങളിൽ ആദ്യം കർത്താവിങ്കലേക്കു തിരിയണം. നമ്മുടെ പരിമതികളെയും, പരാധീനതകളേയും അത്ഭുതകരമായി യേശു പരിഹരിച്ച് ജീവിതം സമ്പന്നമാക്കുന്നു.

2. വ്യക്തിജീവിതത്തിലും, സാമൂഹ്യ മണ്ഡലത്തിലും സംഭവിക്കുന്ന കാര്യങ്ങൾ യാദൃശ്ചികമോ സാധാരണ സംഭവങ്ങളോ ആയി കാണരുത്. ദൈവത്തിന് എല്ലാറ്റിനും ഒരു ഉദ്ദേശ്യം ഉണ്ട്. ശീലോഹാക്കുളത്തിന്റെ സമീപം കിടന്നിരുന്ന ജന്മനാ അന്ധനായ ആ കുരുടന്റെ അന്ധതയ്ക്ക്

കാരണം ആരാഞ്ഞ ശ്ലീഹന്മാരോട് കർത്താവ് കല്പിക്കുന്നു രോഗവും രോഗസൗഖ്യവും ദൈവഹിതം ഒരുവനിൽ വെളിപ്പെടുവാനാണ് എന്നത്രെ (യോഹ 9).

3. ദൈവത്തിൽ നിന്നു നന്മ പ്രാപിച്ചവർ നന്ദികെട്ടവരായി തീരരുത്. വെള്ളം വീഞ്ഞാക്കിയതു ധാരാളം പേർ കണ്ടു. നൂറു കണക്കിന് ആളുകൾ അത് പാനം ചെയ്തു. പക്ഷേ അവിടെ രേഖപ്പെടുത്തിയത്, കർതൃ ശിഷ്യന്മാർ കർത്താവിൽ വിശ്വസിച്ചു. ബാക്കിയുള്ളവർക്ക് എന്തു സംഭവിച്ചു? ലൂക്കോ. 17:11-19 കർത്താവിന്റെ അടുത്തുനിന്ന് 10 കുഷ്ടരോഗികൾ സൗഖ്യം പ്രാപിച്ചു. ശമര്യക്കാരനായ ഒരാൾ മാത്രം തിരിച്ചുവന്ന് നന്ദി പ്രകടിപ്പിച്ചു.

4. ദൈവമാതാവിന്റെ മദ്ധ്യസ്ഥതയുടെ ശക്തി അനിഷേധ്യമാണ്. മറ്റുള്ളവരുടെ പ്രയാസങ്ങളിൽ മാതാവിനുള്ള ഉത്കണ്ഠ, യേശുവിന്റെ ശക്തി, സഹാനുഭൂതി, പ്രതിസന്ധി അനുഭവിക്കുന്നവർക്കുള്ള പൂർണ്ണ വിശ്വാസം 2:4 ൽ 'എനിക്കും നിനക്കും ഇതിൽ എന്ത്' എന്നതാണ് ശരി. 'സ്ത്രീ' എന്ന സംബോധന അനാദരവ് അല്ല. യേശുവിന്റെ പ്രതികരണം അമ്മയോട് ബഹുമാനമില്ലാതെ സംസാരിച്ചതല്ല. മൂലഭാഷയിൽ ബഹുമാനം സൂചിപ്പിക്കുന്ന പദം Lady, Madam എന്ന് സൂചിപ്പിക്കുന്നതാണ്. പ്രതീകാത്മകമായ അർത്ഥം കൂടിയുണ്ട്. ഉൽപ്പ. 3:15-16 ൽ സ്ത്രീയുടെ സന്തതി സർപ്പത്തിന്റെ തല തകർക്കും എന്ന ആദ്യ ഏവേൻഗേലിയൻ (Proto Evengelion) പ്രവചനം ഇവിടെ നിറവേറി. ഉല്പത്തിയിൽ പ്രഖ്യാപിക്കപ്പെട്ട സ്ത്രീ ദൈവമാതാവായ മറിയം ആണ് (വെളി. 12:1).

വിഷ്ണു ഭഗവാന്റെ അമ്പലത്തിങ്കലേക്ക് നാരദൻ തീർത്ഥാടനത്തിനു പുറപ്പെട്ടു. ഗ്രാമത്തിലെ ഒരു ഭവനത്തിൽ രാപാർത്തു. പിറ്റെദിവസം യാത്ര പുറപ്പെട്ടപ്പോൾ ആതിഥേയൻ നാരദനോടു പറഞ്ഞു: 'അങ്ങ് വിഷ്ണു ഭഗവാനെ കാണുവാൻ പോകയല്ലേ. ഞങ്ങളുടെ വിവാഹം കഴിഞ്ഞു വളരെക്കാലമായി. ഞങ്ങൾക്കു മക്കളില്ല. ഞങ്ങൾക്ക് ഒരു കുട്ടിയെ തരുവാൻ പറയണം." നാരദൻ അമ്പലത്തിൽ ചെന്നു തനിയ്ക്ക് ആ കുടുംബത്തിൽ നിന്നു ലഭിച്ച സ്വീകരണത്തെക്കുറിച്ചും, അവർക്ക് ഒരു കുട്ടിയെ കൊടുക്കണമെന്നും വിഷ്ണു ഭഗവാനോടു പറഞ്ഞു. ഭഗവാൻ ദീർഘനിശ്വാസം വിട്ടുകൊണ്ട് 'സന്താനഭാഗ്യം ആ മനുഷ്യന്റെ ജാതകത്തിൽ ഇല്ലല്ലോ' എന്നു പറഞ്ഞു. നാരദൻ തന്റെ ഭക്തികർമ്മങ്ങൾ പൂർത്തിയാക്കി തിരിച്ചു പോയി. 5 വർഷങ്ങൾക്കു ശേഷം വീണ്ടും നാരദൻ തീർത്ഥാടനത്തിനു പോയ വഴി ആ ഭവനത്തിൽ വന്നു. 2 കുഞ്ഞുങ്ങൾ മുറ്റത്തു കളിക്കുന്നു. ആരുടെ കുട്ടികളാണ് എന്ന് നാരദൻ ചോദിച്ചപ്പോൾ 'ഞങ്ങളുടെ' എന്ന് ഉത്തരം കൊടുത്തു. അയാൾ തുടർന്ന് 5 വർഷങ്ങൾക്കു മുൻപ് അങ്ങ്

പോയതിനുശേഷം വിശുദ്ധനായ ഒരു ഭിക്ഷാംദേഹി ഞങ്ങളുടെ അടുത്തുള്ള ഗ്രാമത്തിൽ വന്നു. ഞങ്ങളുടെ അടുത്തും വന്നു. അദ്ദേഹം എന്നേയും ഭാര്യയേയും അനുഗ്രഹിച്ചു. ഭഗവാൻ രണ്ടു കുഞ്ഞുങ്ങളെ ഞങ്ങൾക്കു നൽകി. നാരദൻ അമ്പലത്തിൽ ചെന്ന് വിഷ്ണു ഭഗവാനോട് ഉറക്കെ വിളിച്ചുചോദിച്ചു: 'സന്താനഭാഗ്യം ആ മനുഷ്യന്റെ ജാതകത്തിൽ ഇല്ലെന്നു പറഞ്ഞല്ലോ. ഇപ്പോൾ അയാൾക്ക് രണ്ടു മക്കൾ ഉണ്ട്.' ഇതു കേട്ടപ്പോൾ ഉറക്കെ ചിരിച്ചുകൊണ്ട് ഭഗവാൻ പറഞ്ഞു: 'ഏതെങ്കിലും വിശുദ്ധന്റെ പണി ആയിരിക്കും. വിധിയെ മാറ്റുവാനുള്ള കഴിവ് അവർക്കുണ്ട്.'

കർത്താവ് വെള്ളം വീഞ്ഞാക്കിയതു വഴി മനുഷ്യന് മദ്യപിക്കുവാനുള്ള ലൈസൻസ് കർത്താവ് കൊടുക്കുന്നുവെന്ന് ചിന്തിക്കുന്ന ചില അപക്വമതികളെ കണ്ടിട്ടുണ്ട്. മദ്യപാനം വഴി വ്യക്തിജീവിതവും കുടുംബജീവിതവും നശിക്കുക എന്നത് ദൈവഹിതമല്ല. അതുകൊണ്ട് മദ്യത്തിനും മയക്കുമരുന്നിനും അടിമയാകുന്നവർക്കുള്ള വേദപുസ്തകാടിസ്ഥാനമായിട്ട് ഈ സംഭവത്തെ കാണുകയും ചെയ്യരുത്.

കൽപാത്രങ്ങളെ, വിലയില്ലാത്ത ശൂന്യമായ മൺപാത്രങ്ങളെ ദൈവം ഉപയോഗിച്ചു. നമ്മുടെ ഓരോരുത്തരുടേയും ജീവിതം ഈ കൽപ്പാത്രം പോലെയാണ്. കർത്താവിന് എടുത്തു ഉപയോഗിക്കുവാൻ അവസരം കൊടുത്താൽ ദൈവം അത്ഭുതം പ്രവർത്തിക്കും. ദൈവകൃപ നമ്മുടെ ജീവിതത്തിൽ പകരുമ്പോൾ നമ്മുടെ ജീവിതത്തിന് അർത്ഥമുണ്ടാകും.

1. 40 ദിവസം നോമ്പും ഉപവാസവും അനുഷ്ടിച്ചു കർത്താവിന്റെ കഷ്ടാനുഭവത്തോടു താദാത്മ്യം പ്രാപിച്ച്, പുനരുത്ഥാനത്തിനു പങ്കാളികളാകുന്ന ദിനങ്ങളിലെ ആദ്യ ആഴ്ച. ഓരോ ഞായറാഴ്ചയും കർത്താവ് പ്രവർത്തിച്ച അത്ഭുത സംഭവമാണ് ധ്യാനവിഷയം. അവസാന ഞായറാഴ്ച അത്ഭുതങ്ങളുടെ അത്ഭുതമായ, 'ഒഴിഞ്ഞ കല്ലറ'യിലേക്ക് വഴി നടത്തുന്നു.

# 24

# എനിക്കു മനസ്സുണ്ട്; ശുദ്ധമാക

## കുഷ്ഠരോഗികളുടെ ഞായറാഴ്ച

മത്താ. 8:1–4, മർക്കോ. 1:40–45, ലൂക്കോ. 5:12–16

നോമ്പിലെ രണ്ടാം ഞായറാഴ്ചയിലെ പ്രതിപാദ്യവിഷയം യേശു തമ്പുരാൻ കുഷ്ഠരോഗിയെ സൗഖ്യമാക്കുന്ന അത്ഭുത സംഭവമാണ്. സമവീക്ഷണ സുവിശേഷകന്മാർ മൂന്നും ഈ അത്ഭുതസംഭവം വ്യത്യസ്ത സാഹചര്യത്തിൽ വിവരിക്കുന്നുണ്ട്. സൃഷ്ടിയുടെ വീണ്ടെടുപ്പിന്റെ ആദ്യപടി സൃഷ്ടിയുടെ മകുടമായ മനുഷ്യന്റെ തേജസ്ക്കരണമാണ്. 'സൃഷ്ടി ദൈവപുത്രന്മാരുടെ വെളിപാടിനെ ആകാംക്ഷയോടെ കാത്തിരിക്കുന്നു. സൃഷ്ടി ദ്രവത്വത്തിന്റെ ദാസ്യത്തിൽ നിന്ന് വിടുതലും, ദൈവമക്കളുടെ തേജസാകുന്ന സ്വാതന്ത്ര്യവും പ്രാപിക്കുമെന്നുള്ള ആശയോടെ മായയ്ക്കു കീഴ്പ്പെട്ടിരിക്കുന്നു' (റോമ. 8:19, 20). ആദാമ്യഭാവം വഴി മനുഷ്യന്റെ ശരീരാത്മദേഹികളുടെ വീഴ്ചയാണ് സംഭവിച്ചത്. ഒരു കുഷ്ഠരോഗിയുടെ ശരീരത്തിൽ കാണുന്ന വടുക്കൾ ആണ് അവന്റെ ശരീരത്തെ വികൃതമാക്കുന്നത്. കർത്താവ് ആ ശരീരത്തെ ആണ് തൊട്ട് സൗഖ്യമാക്കുന്നത്. ഈ സംഭവം പ്രതീകാത്മകമായ അനുഭവത്തിലേക്കാണ് വിരൽചൂണ്ടുന്നത്. നവീകരണസഭാവിഭാഗക്കാർ പറയുന്നത് മനുഷ്യന്റെ ആത്മാവ് മാത്രം രക്ഷയുടെ അനുഭവത്തിലേക്ക് വരണമെന്നാണ്. എന്നാൽ മനുഷ്യന്റെ ആത്മാവ് മാത്രമല്ല, ശരീരവും പുനരുദ്ധാരണത്തിന്റെ അനുഭവത്തിലേക്ക് വരണമെന്ന് തിരുവചനം പഠിപ്പിക്കുന്നു. ഈ സംഭവം ചില ആത്മീയ സത്യങ്ങളിലേക്ക് വിരൽ ചൂണ്ടുന്നു.

1. കുഷ്ഠരോഗികൾ അശുദ്ധരായിരുന്നു. സമൂഹത്തിൽ നിന്ന് അവരെ ഒറ്റപ്പെടുത്തിയിരുന്നു. മറ്റുള്ളവരുമായി സമ്പർക്കത്തിലായിരിക്കുവാൻ അവർക്കനുവാദമില്ല.

2. മറ്റുള്ളവർ തന്നെ പുറത്താക്കിയാലും യേശുക്രിസ്തു തന്നെ കൈവിടില്ലെന്നുള്ള ഉറച്ച ബോദ്ധ്യം അവനുണ്ടായിരുന്നു. ആവശ്യങ്ങളിൽ സഹായിക്കുന്ന ഒരു യഥാർത്ഥ സ്നേഹിതനെ യേശുവിൽ അവൻ കണ്ടു. ആർക്കും യേശുക്രിസ്തുവിന്റെ സന്നിധാനത്തിലേക്ക് പ്രവേശനം നിഷേധിച്ചിട്ടില്ല എന്നുള്ള കാര്യം ശ്രദ്ധേയമാണ്. തൊട്ടുകൂടാത്തവനെ തൊടുന്നതും, സ്നേഹത്തിന് അർഹതയില്ലാത്തവനെ സ്നേഹിക്കുന്നതും, മാപ്പിന് അർഹതയില്ലാത്തവന് മാപ്പ് കൊടുക്കുന്നതുമാണ് ക്രൈസ്തവി

കതയുടെ അന്തസത്ത. അശുദ്ധനായവനെ പരമപരിശുദ്ധൻ സ്പർശിക്കുമ്പോൾ അശുദ്ധൻ ശുദ്ധീകൃതനാകുന്നു.

3. യേശുക്രിസ്തുവിന്റെ ശക്തിയിലും ഈ കുഷ്ഠരോഗിക്ക് പൂർണ്ണ വിശ്വാസം ഉണ്ടായിരുന്നു. 'നിനക്ക് മനസ്സുണ്ടെങ്കിൽ' എന്ന പദപ്രയോഗം കുഷ്ഠരോഗിയുടെ ദൈവാശ്രയത്തെ സൂചിപ്പിക്കുകയും അവനിലെ എളിമയുടെ അഗാതത്വം വെളിപ്പെടുത്തുകയുമാണ്. എന്റെ രോഗസൗഖ്യം എനിക്കുള്ള അവകാശമൊന്നും അല്ല, നിന്റെ കൃപ ഒന്നു മാത്രമാണ് എന്ന ഒരാശ്രയബോധമാണ് ഓരോ ഭക്തനേയും നയിക്കേണ്ടത്. ആരാധനാ മനോഭാവത്തോടെയാണ് കുഷ്ഠരോഗി കർത്താവിനെ സമീപിക്കുന്നത്. ദൈവത്തിന്റെ സ്നേഹവും ശക്തിയും ആ കുഷ്ഠരോഗി യേശുക്രിസ്തുവിൽ നിന്ന് അനുഭവിക്കുന്നു. ദൈവമക്കളായ ക്രൈസ്തവനിൽ ഇന്ന് ദൈവത്തെ കാണുവാൻ ലോകത്തിന് സാധിക്കുന്നുണ്ടോ? നമ്മിലൂടെ ദൈവത്തിന്റെ കരുണ ലോകത്തിന് ലഭിക്കുന്നുണ്ടോ എന്ന് ഈ നോമ്പുകാലത്ത് ഓരോ വിശ്വാസിയുടെയും ചിന്തയ്ക്ക് വിഷയീഭവിപ്പിക്കണം. എന്തുകൊണ്ട് രോഗം? എന്തുകൊണ്ട് വേദന?

സമ്പൽസമൃദ്ധിയും ഉദ്യോഗസൗകര്യങ്ങളും ബിസിനസ്സും പലപ്പോഴും നമ്മുടെ കണ്ണുകളെ മുകളിലേക്ക് ഉയർത്തുവാൻ പര്യാപ്തമല്ല. ദുഃഖം, വേദന, അത്യാഹിതം എന്നിവ ഉണ്ടാകുമ്പോൾ നാം ദൃഷ്ടികൾ ഉയർത്തുന്നു; ദൈവത്തെ കാണുന്നു. ഒരു കൽപ്പണിക്കാരൻ വളരെ ഉയരമുള്ള കെട്ടിടത്തിന് മുകളിലിരുന്ന് പണിയുന്നു. അയാൾക്ക് ഒരു സന്ദേശം താഴോട്ടുകൊടുക്കണം. ഉച്ചത്തിൽ വിളിച്ചു. നഗരത്തിലെ ശബ്ദമുഖരിതമായ അന്തരീക്ഷം തടസ്സമായി. മുകളിലിരുന്ന് നാണയത്തുട്ട് താഴേക്കിട്ടു. അതു കണ്ട് ഒരു പഥികൻ അതെടുത്ത് തിരിച്ചും മറിച്ചും നോക്കി പോക്കറ്റിലിട്ടു. തന്റെ ദൗത്യത്തിൽ പരാജയപ്പെട്ട ആ കൽപ്പണിക്കാരൻ ചെറിയ കല്ലെടുത്ത് താഴേക്കിട്ടു. അത് ഒരു വഴിയാത്രക്കാരന്റെ തലയിൽ പതിച്ചു. അയാൾ മുകളിലേക്ക് നോക്കി. കൽപ്പണിക്കാരൻ ക്ഷമാപണം നടത്തി തനിക്കറിയാനുള്ള വിവരം എഴുതിയ തുണ്ടുകടലാസ്സ് താഴേക്കിട്ടുകൊടുത്തു. പലപ്പോഴും മുകളിലിരിക്കുന്ന ഉടയവന്റെ ഹിതമറിയുവാൻ ചിലപ്പോൾ ചെറിയ ഒരു കല്ല് നമുക്കും ആവശ്യമായിരിക്കാം.

# 25
# സ്ത്രീയേ, നിന്റെ വിശ്വാസം വലുത്
## കനാന്യസ്ത്രീയുടെ മകൾക്ക് സൗഖ്യം

വി. മത്തായി 15:21-31

**(പി. യു. കെ.)**

കർത്തൃസന്നിധിയിലേക്ക് കടന്നുവന്ന പുറജാതിക്കാരി സ്ത്രീ മനോവേദനയുമായി കടന്നുവന്ന് സമാധാനത്തോടെ മടങ്ങിപ്പോകുന്ന ഒരു ചിത്രമാണ് ഇത്.

(1) ദൈവകരുണയ്ക്കായി യാചിക്കുന്ന സ്ത്രീഹൃദയത്തിൽ നിന്നുള്ള ഒരു പ്രാർത്ഥനയാണിത്. ഇത് വെറും അധരവ്യായാമം അല്ല. 'കർത്താവേ കരുണ ചെയ്യണമെ' (കുറിയേലായിസ്സോൻ) എന്ന പ്രാർത്ഥനയാണിത്. നാം പ്രാർത്ഥിയ്ക്കുന്നതെന്താണെന്ന് നാം പലപ്പോഴും അറിയാത്തതിനാലും നമ്മുടെ പ്രാർത്ഥനകൾ എന്താണെന്ന് ആരാധനാ സമൂഹത്തിന് വ്യാഖ്യാനിച്ചു നൽകുന്നില്ലാത്തതിനാലും പലപ്പോഴും പ്രാർത്ഥനകൾ വെറും അധരവ്യായാമമായി മാറുന്നു.

(2) ആ സ്ത്രീയുടെ പ്രശ്നം: മകളുടെ ഭൂതോപദ്രവം. ഇന്നത്തെ അവസ്ഥയും ഏതാണ്ട് ഇതുപോലെ തന്നെ - അനേകമക്കൾ ഇന്ന് ഭൂതോപദ്രവത്തിന് അഥവാ പൈശാചിക ചിന്തകൾക്കും പൈശാചിക പ്രവർത്തനങ്ങൾക്കും അടിമകളാണ്. മക്കളില്ലാത്തവർക്ക് അതിൽ ദുഃഖമുണ്ടെങ്കിലും അതിലുപരി മക്കളുള്ള മാതാപിതാക്കൾ മക്കളുടെ സ്വഭാവവൈകൃതങ്ങളാൽ ആകുലചിത്തരാണ്. അതിനു പരിഹാരം ഒന്നു മാത്രം. മക്കളെ ദൈവസന്നിധിയിൽ സമർപ്പിച്ച് പ്രാർത്ഥിക്കുന്ന മാതാപിതാക്കളാണ് ഇന്നാവശ്യം.

ഒരിക്കൽ ആഫ്രിക്കയിലെ കിരാതവർഗ്ഗത്തിൽ ഒരു ഗ്രാമത്തലവനെ ഒരു മിഷനറി 10 കൽപനകളെക്കുറിച്ച് പഠിപ്പിക്കുകയായിരുന്നു. ഗോത്രത്തലവനായ വൃദ്ധൻ സംശയം ചോദിച്ചു. കൂട്ടുകാരന്റെ ഭാര്യയെ മോഹിക്കരുത്, വ്യഭിചാരം ചെയ്യരുത്, മോഷ്ടിക്കരുത്, കൊല ചെയ്യരുത് എന്നൊക്കെയല്ലേ നീ പറഞ്ഞത് - മിഷനറി പറഞ്ഞു. 'നീ പറഞ്ഞതു ശരി തന്നെ. അപ്പോൾ വൃദ്ധനായ കിരാതത്തലവൻ പറഞ്ഞു: 'ഇപ്പോൾ ഈ വക കാര്യങ്ങൾ പ്രവർത്തിക്കുവാൻ എന്നെക്കൊണ്ടാവില്ല. ഞാൻ പ്രായാധിക്യത്താൽ നിർത്തിയിരിക്കയാണ്. അപ്പോൾ ഞാൻ ഒരു നല്ല ക്രിസ്ത്യാനി

യാണല്ലോ.' പലരും ഇങ്ങിനെ നല്ല ക്രിസ്ത്യാനികളായി പ്രാർത്ഥിച്ചു കഴിയുന്നു. സാധ്യതയും കഴിവും ഇല്ലാത്തതിനാൽ നല്ല ക്രിസ്ത്യാനികളായി കഴിയുന്നവരുണ്ട്. അനുകൂല്യസാഹചര്യം ലഭിക്കാത്തതിനാൽ നല്ല ക്രിസ്ത്യാനികളാണ്. യഥാർത്ഥ ക്രൈസ്തവസാക്ഷ്യം മാതാപിതാക്കൾക്കുണ്ടായിരിക്കണം.

3. നിലവിളിക്ക് മറുപടി പറയാത്ത ക്രിസ്തു: നമുക്കും മറുപടി ഇല്ല എന്നുള്ള പരാതിയാണുള്ളത് – അബ്രഹാം, ഇയ്യോബ്, പൗലോസ് ഇവരുടെ പ്രാർത്ഥനയും ലഭിച്ച മറുപടിയും നോക്കുക. പൗലോസിന്റെ അസുഖം മാറ്റിയില്ല. പക്ഷേ ദൈവകൃപ കൊടുത്തു. ബാലന്റെ മേൽ കൈവയ്ക്കുന്ന സമയം വരെ അബ്രഹാമിന് മറുപടി കിട്ടിയില്ല. ഇയ്യോബിന്റെ വിശ്വാസവും പ്രതീക്ഷയും അവസാനം വരെ കാണുവാൻ കാത്തു. ഒടുവിൽ എല്ലാം ഇരട്ടിയായി കിട്ടി.

4. അമ്മയുടെ വലിയ വിശ്വാസം മൂലം മകൾക്ക് സൗഖ്യം നൽകി. ഈ സംഭവത്തിൽ വേദനയോടെ കരഞ്ഞതും നായ്ക്കുട്ടി എന്ന വിളി കേട്ടതുമെല്ലാം അമ്മയാണ്. എന്നാൽ അവളുടെ വലിയ വിശ്വാസം മൂലം മകളുടെ ഭൂതോപദ്രവം മാറി.

മാതാപിതാക്കളുടെ വിശ്വാസത്തോടെയുള്ള പ്രാർത്ഥന മക്കൾക്ക് പ്രയോജനപ്രദം. ഇതാണ് മദ്ധ്യസ്ഥപ്രാർത്ഥന - യേശു പറഞ്ഞു, 'യെരുശലേം പുത്രിമാരേ എന്നെച്ചൊല്ലിക്കരയണ്ട. നിങ്ങളേയും നിങ്ങളുടെ മക്കളേയും ചൊല്ലിക്കരവീൻ. മക്കളെച്ചൊല്ലി കരയുന്ന, വിലപിച്ച് പ്രാർത്ഥിക്കുന്ന മാതാപിതാക്കളാണിന്നാവശ്യം. യിരമ്യാ പ്രവാചകൻ, യോശിയാരാജാവിനെ ഓർത്തും, രാജ്യത്തിന് വന്ന കെടുതികൾ ഓർത്തും വിലപിക്കുന്നു. പണ്ടത്തെപ്പോലെ ഒരു നല്ല കാലം തിരികെ വരുത്തണമെന്നു പ്രാർത്ഥിക്കുന്നു. വിലാപം 5:21 അദ്ധ്യായവും വായിക്കുന്നു.

# 26
# ശബത്തിൽ ബന്ധനം അഴിക്കേണ്ടതല്ലയോ?
## നോമ്പിലെ 5-ാം ഞായർ (കൂനി)

ലൂക്കോ 13:10-17

18 വർഷമായി രോഗാത്മാവ് ബാധിച്ച കൂനിയായ ഒരു സ്ത്രീയെ കർത്താവ് ശാബതു ദിവസം സൗഖ്യമാക്കി. പള്ളിപ്രമാണി പുരുഷാര ത്തോടു ശാബതു ദിവസം രോഗസൗഖ്യം പ്രാപിക്കുന്നതു ശാബതു ലംഘനം ആണ് എന്ന് പറഞ്ഞു നീരസപ്പെട്ടു. കർത്താവ് കപടഭക്തിയെ ഭത്സിച്ചു. വിരോധികൾ നാണിച്ചു. പുരുഷാരം സന്തോഷിച്ചു.

**വിശകലനം**

4 വിധത്തിലുള്ള ആളുകൾ ഇവിടെ ഉണ്ട്.

1. കൂനിയായ സ്ത്രീ അബ്രഹാമിന്റെ മകൾ ആണെങ്കിലും സാത്താന്റെ ബന്ധനത്തിലാണ്.

2. നിയമ നിഷേധി ആയ കർത്താവ് കരുണാമയനാണ്.

3. യഥാർത്ഥ മതത്തിന്റെ പൊരുൾ മറന്നുപോയ പള്ളി പ്രമാണി.

4. ദൈവമഹത്വം കാണുമ്പോൾ ആഹ്ലാദിക്കുന്ന പുരുഷാരം.

1. അബ്രഹാം ആകുന്നു ഞങ്ങളുടെ പിതാവ്.. ഞങ്ങൾ അബ്രഹാമിന്റെ മക്കൾ എന്നാണ് യഹൂദന്മാരുടെ അവകാശവാദം (യോഹ 8). വാഗ്ദത്ത മകളായ ഈ കൂനി സാത്താന്റെ ബന്ധനത്തിലാണ് എന്നു കർത്താവ് കല്പിക്കുന്നു. കൂനിക്ക് ഭൗമീക കാര്യങ്ങളിലേ ശ്രദ്ധ കേന്ദ്രീകരിക്കുവാൻ പറ്റൂ. ഉയര (മഹോന്നത) ങ്ങളിലേക്ക് നോക്കുവാൻ സാധിക്കുന്നില്ല. ദൈവീക ദർശനം സാധിക്കാത്തവർ സാത്താന്റെ ബന്ധനത്തിൽ തന്നെ. നിസ്സായിലെ മാർ ഗ്രീഗോറിയോസ്, മൃഗവും മനുഷ്യനും തമ്മിലുള്ള വ്യത്യാസം പറയുന്നു. മൃഗത്തിനു നൽകിയിരിക്കുന്ന കാലുകളും കൈകളും ഭക്ഷണം തേടുവാൻ ഉപയോഗിക്കുന്നു. മനുഷ്യനു നൽകിയി രിക്കുന്ന കൈകൾ ദൈവത്തിങ്കലേക്ക് ഉയർത്തി ആരാധിക്കുവാൻ ഉപ യോഗിക്കുന്നു (ഉല്പ. 1:27). മനുഷ്യനിൽ ദൈവസ്വരൂപവും സാദൃശ്യവും ഉണ്ട്.

ദൈവപുത്രന്മാർ എന്ന പദവിയിലേക്ക് പ. മാമ്മോദീസായാൽ നാം ആയി തീർന്നവരാണ്. എന്നാൽ പാപത്തിന് അടിമപ്പെട്ടിട്ടുണ്ടോ?

2. നിയമാനുഷ്ഠാനത്തിന്റെ ഊരാക്കുടുക്കിൽ കിടക്കുന്ന യഹൂദൻമാരെ കർത്താവ് കരുണയുടെ നിയമം പഠിപ്പിക്കുന്നു (മത്താ. 12: 1-8, മർക്കോ. 2:23-28, ലൂക്കൊ, 6:1-5). കർത്താവ് പഠിപ്പിച്ചു മനുഷ്യൻ ശാബതിന്റെ അടിമയല്ല; ശാബത് മനുഷ്യനെ സഹായിക്കുന്നതിലുള്ള ഉപാധി ആകുന്നു. ശിഷ്യന്മാരേയും യഹൂദൻമാർ നിയമലംഘകരായി കണ്ടു. ആചാരങ്ങളും അനുഷ്ഠാനങ്ങളും സ്നേഹത്തിന്റെ ജീവിതത്തിലേക്ക് നമ്മെ നയിക്കുന്നില്ലെങ്കിൽ അർത്ഥശൂന്യമാണ്. കുറ്റം ആരോപിക്കുവാൻ പഴുതു തേടുന്നവരുടെ മദ്ധ്യത്തിലും നന്മ ചെയ്യുവാൻ വേണ്ടി കർത്താവ് നിയമം ലംഘിക്കുവാൻ തയ്യാറായി. മനുഷ്യന് നന്മ ചെയ്യുക എന്നതാണ് എല്ലാ മതങ്ങളുടേയും ലക്ഷ്യം. സ്നേഹത്തെ നിരസിക്കുവാൻ പ്രേരിപ്പിക്കുമ്പോൾ മതത്തിന്റെ മതാത്മകത നഷ്ടപ്പെടും. മനുഷ്യാവകാശങ്ങളുടെ നിറവേറലാണ് മറ്റേതിനേക്കാളും മുൻപന്തിയിൽ നിൽക്കേണ്ടത്. മനുഷ്യത്വരഹിതമായ മതാത്മകത ദൈവീകതക്കെതിരെയാണ്.

ഈ രോഗിയെ കർത്താവ് കരുണയോടുകൂടി സമീപിക്കുന്നു. അവൾ ആവശ്യപ്പെടാതെ തമ്പുരാൻ കൈകൾ അവളുടെ മേൽ വച്ചു. സൗഖ്യം കൊടുക്കുന്നു. ഈ സമീപനത്താൽ എല്ലാവരാലും പരിത്യജിക്കപ്പെട്ടവൾ സന്തോഷവതിയായി തീരുന്നു. ശാബതു കഴിഞ്ഞു. പിറ്റേ ദിവസം സൗഖ്യം കൊടുത്താലും മതിയായിരുന്നു. ഇന്നു ചെയ്യേണ്ട നന്മ ഇന്നു തന്നെ ചെയ്യണം.

3. മതത്തെക്കുറിച്ച് യേശുവിന്റെ വീക്ഷണവും പള്ളിപ്രമാണിയുടെ വീക്ഷണവും തമ്മിൽ അന്തരമുണ്ട്. മനുഷ്യന്റെ സമഗ്രമായ വിമോചനം കർത്താവ് ലക്ഷ്യം വച്ചപ്പോൾ, പള്ളി പ്രമാണിക്ക് മതം അച്ചടക്കമുള്ള വ്യവസ്ഥാപിത സംവിധാനം ആയി. കർത്താവ് അതിന് എതിരല്ല. യഥാർത്ഥ ലക്ഷ്യം സമഗ്രവികസനം ആയിരിക്കണം. സഭ ഈ ദൗത്യം ഏറ്റെടുക്കുവാൻ തയ്യാറാകണം. ഓരോ ക്രിസ്ത്യാനിയുടേയും ചുമതല ഇതു തന്നെ.

4. യേശുവിന്റെ കൂടെ സഞ്ചരിച്ച പുരുഷാരത്തിൽ രണ്ട് തരത്തിലുള്ള മനോഭാവം വച്ചു പുലർത്തുന്നവർ ഉണ്ട്. യേശുവിന്റെ അത്ഭുതപ്രവൃത്തികൾ കണ്ടിട്ടു വിശ്വസിക്കാത്തവരും, എന്നാൽ അപരന് നന്മ വരുത്തത് കാണുമ്പോൾ സന്തോഷിക്കുന്നവരും - ഞായറാഴ്ച ഓശാന പാടുന്നവരും, വെള്ളിയാഴ്ച 'ക്രൂശിക്കുക' എന്ന് അട്ടഹസിക്കുന്നവരും. യേശു ചെയ്യുന്ന അത്ഭുതപ്രവൃത്തികൾ മാത്രമല്ല, നമുക്ക് ചുറ്റും നടക്കുന്ന നന്മ പ്രവൃത്തികളും കാണുമ്പോൾ നമ്മുടെ കണ്ണു തുറക്കണം. സന്തോഷിക്കുന്നവരുടെ കൂട്ടത്തിൽ നമുക്കും സ്ഥാനം ഉണ്ടാകണം.

# 27

# യേശു എന്നു പേരുള്ള മനുഷ്യൻ

## നോമ്പിലെ ആറാം ഞായറാഴ്ച

(സഭാദിനം, കാര്യവിചാരകത്വ ദിനം)

യോഹ 9:1-41

പിറവിയിലെ കുരുടനായ ഒരു മനുഷ്യനെ കർത്താവ് നിലത്ത് തുപ്പി ചേറുണ്ടാക്കി അവന്റെ കണ്ണിൽ പൂശി ശീലോഹാ കുളത്തിൽ പോയി കഴുകുവാൻ പറഞ്ഞു. കഴുകി കാഴ്ച പ്രാപിച്ചു മടങ്ങിവന്നു. തുടർന്ന് പരീശന്മാരുമായിട്ടുള്ള സംവാദമാണ്.

**ചിന്തകൾ**

1. ഈ അന്ധൻ ശാരീരികവും ആത്മീകവുമായ കാഴ്ച പ്രാപിച്ചു. സൂര്യ പ്രകാശവും ലോകത്തിന്റെ വെളിച്ചമായ (യോഹ. 8:12) ക്രിസ്തുവിനേയും ദർശിച്ചു.

2. 9:15 ആ മനുഷ്യൻ അന്ധനായിരുന്നു എന്നും പിന്നീട് സൗഖ്യമാക്കപ്പെട്ടെന്നും സമ്മതിച്ച പരിശന്മാർ 9:18 ഇത് നിഷേധിക്കുന്നു. ന്യായപ്രമാണവും പ്രവാചകന്മാരുടെ സന്ദേശവും കൈമുതലായിട്ടുള്ളവർക്ക് അദ്ധ്യാത്മിക തിമിരം പിടിപ്പെട്ടു.

കുരുടന്റെ ദൈവീകാനുഭവം കൂടിക്കൊണ്ടിരുന്നു.

(a) 9:11 'യേശു എന്നു പേരുള്ള മനുഷ്യൻ.'

(b) 9:8 'അവൻ ഒരു പ്രവാചകനാണ്.'

(c) 9:33 'ഈ മനുഷ്യൻ ദൈവത്തിൽ നിന്നുള്ളവനാണ്.'

(d) 9:35 'ദൈവപുത്രൻ, കർത്താവ്.'

പരീശന്മാരുടെ ആത്മീകാന്ധതയും ക്രമേണ വർദ്ധിക്കുന്നു.

1) 9:16 'ഈ മനുഷ്യൻ ദൈവത്തിൽ നിന്നുള്ളവനല്ല.'

2) 9:24 'ഈ മനുഷ്യൻ പാപിയാണ്.'

3) 9:28-29 'ഈ മനുഷ്യൻ എവിടെ നിന്നുള്ളവൻ ആണ് എന്ന് ഞങ്ങൾക്കറിഞ്ഞുകൂടാ.'

ചുരുക്കത്തിൽ യേശുക്രിസ്തുവുമായിട്ടുള്ള കൂടിക്കാഴ്ച ഒരാളുടെ ഉയർച്ചയ്ക്കും, പലർക്കും ഇടർച്ചക്കും കാരണമാകുന്നു.

എനിക്കോ?

3. ലോകത്തിന്റെ പ്രകാശമായിരിക്കുവാനുള്ള യോഗ്യത എന്ത്.

ഉത്തരം 9:4 ഉണ്ട്, 'പ്രവൃത്തികൾ ചെയ്യണം.'

എപ്പോൾ: പകലായിരിക്കുമ്പോൾ. ആരുടെ പ്രവൃത്തികൾ? അയച്ചവന്റെ പ്രവൃത്തികൾ. ഓരോരുത്തർക്കും ലഭിച്ചിരിക്കുന്ന ജീവിതകാലത്തു (പകൽ) തന്നെ അയച്ച പിതാവിന്റെ ഹിതം (പ്രവൃത്തികൾ) നിറവേറ്റുന്നവർ ലോകത്തിന്റെ പ്രകാശമാണ്. ഇത് ക്രിസ്തു നിറവേറ്റി. അതിനാൽ ലോകത്തിന്റെ പ്രകാശമായി. ക്രിസ്ത്യാനികളായ നാമും അയക്കപ്പെട്ടവരാണ്. സഭയുടെ (ക്രിസ്ത്യാനിയുടെ) ലക്ഷണങ്ങളിൽ ഒന്നാണ് അപ്പോസ്തോലികം. ക്രിസ്തു ദൈവത്താൽ അയക്കപ്പെട്ടതുപോലെ, ക്രിസ്ത്യാനികളും ക്രിസ്തുവിനാൽ അയക്കപ്പെട്ടവരാണ്.

പ്രയാസവും രോഗവും ദൈവാനുഗ്രഹവും കുരുടനായി പിറക്കുവാൻ കാരണം ഇവന്റെയോ ഇവന്റെ അമ്മയപ്പൻമാരുടെയോ പാപമാണോ എന്ന ശിഷ്യന്മാരുടെ ചോദ്യത്തിന് കർത്താവ് നൽകുന്ന ഉത്തരം, ദൈവ പ്രവൃത്തി ഇവങ്കൽ വെളിപ്പെടുവാനാണ് എന്നാണ്. രോഗവും രോഗ സൗഖ്യവും ദൈവഹിതം നമ്മിൽ നിറവേറുവാൻ ആണ്. ജീവിതത്തിൽ ഐശ്വര്യവും സമ്പൽസമൃദ്ധിയും ഉയർച്ചയും ഉദ്യോഗലബ്ധിയും ദൈവാനുഗ്രഹം എന്നു പറഞ്ഞാൽ ഏതു ലളിതബുദ്ധിക്കും മനസ്സിലാക്കാം. എന്നാൽ മോഹങ്ങളും, ദുഃഖങ്ങളും, പ്രിയപ്പെട്ടവരുടെ വേർപാടും സാമ്പത്തിക തകർച്ചയും ദൈവാനുഗ്രഹങ്ങളാണ് എന്ന് സാധാരണക്കാർക്ക് മനസ്സിലാക്കുവാൻ പ്രയാസമാണ്. ഇവയെല്ലാം ദൈവത്തിന്റെ ഹിതം നമ്മെ അറിയിക്കുവാനുള്ള ഭൃത്യൻമാരാണ് എന്നു നമ്മൾ മറന്നു പോകരുത്.

സഭ ലോകത്തിന്റെ മുമ്പിൽ ക്രിസ്തുവിന്റെ വെളിച്ചവാഹിയാണ്. സഭാദിനത്തിൽ ഈ പ്രതിജ്ഞ പുതുക്കുന്നു. സമൂഹത്തിന്റെ വെളിച്ചമായ വ്യക്തി, കുടുംബം ലഭിക്കുന്ന നന്മകൾ/കഴിവുകൾ/സമ്പത്തെല്ലാം ക്രിസ്തുവാകുന്ന വെളിച്ചത്തിൽനിന്ന് പ്രാപിച്ചതാണ് എന്ന ബോദ്ധ്യത്തോടുകൂടി - കാര്യവിചാരകത്വബോധം - പ്രവർത്തിക്കണം എന്ന് സഭ ഓർപ്പിക്കുന്നു.

# 28
# ഒലിവുമലയുടെ ഇറക്കത്തിനടുത്തപ്പോൾ
## ഓശാനപ്പെരുന്നാൾ

### (ഫാ. ഒ. പി. വർഗീസ്)

ഓശാനപ്പെരുന്നാളിനെക്കുറിച്ചുള്ള പുരാതനരേഖ എത്തറിയാ എന്ന സ്പാനിഷ് സ്ത്രീയുടെ (എ. ഡി. 375) യാത്രാവിവരണമാണ്. ഓശാനയ്ക്ക് തലേദിവസം തൊട്ടുള്ള ചടങ്ങുകൾ സൂക്ഷ്മമായി അവർ വിവരിക്കുന്നു. ഓശാന ദിവസം ഉച്ചതിരിഞ്ഞ് യേരുശലേമിലെ വിശ്വാസികൾ ബിഷപ്പിനോടൊപ്പം ഒലിവുമലയിൽ കർത്താവ് സ്വർഗ്ഗാരോഹണം ചെയ്ത സ്ഥലത്തെ ദേവാലയത്തിൽ ആരാധന നടത്തിയിരുന്നു. യേരുശലേമിലേക്കുള്ള കർത്താവിന്റെ വിജയാഘോഷയാത്രയെപ്പറ്റിയുള്ള വേദഭാഗങ്ങൾ വായിച്ചശേഷം അഞ്ചുമണിയോടെ പ്രദക്ഷിണം ആരംഭിക്കുകയായി. കർത്താവിന്റെ മാതൃകയിൽ ബിഷപ്പ് കഴുതപ്പുറത്തേറി ഘോഷയാത്രയിൽ പങ്കെടുക്കുന്നു. ജനങ്ങൾ ഗീതങ്ങളും സങ്കീർത്തനങ്ങളും ആലപിക്കുന്നു. 'ഹോശന്നാ, യിസ്രായേലിന്റെ രാജാവായി കർത്താവിന്റെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവനെന്ന്' ആർക്കുകയും ചെയ്യുന്നു. ഓശാന ഞായറാഴ്ച ആരാധനയ്ക്ക് രണ്ട് ഭാഗങ്ങളാണുള്ളത്. 1) കുരുത്തോലകളേന്തിയുള്ള പ്രദക്ഷിണവും 2) കുരുത്തോല വാഴ്വ് ശുശ്രൂഷയും.

### കുരുത്തോലകളേന്തിയുള്ള പ്രദക്ഷിണം

കർത്താവിന്റെ കുരിശുമരണത്തിന്റെയും തിന്മയുടെ മേലുള്ള വിജയത്തിന്റെയും മുൻകുറിയായിട്ടാണ് ഓശാനദിവസം കുരുത്തോലകളേന്തി പ്രദക്ഷിണം നടത്തുന്നത്. യെരുശലേമിലേക്ക് വിജയശ്രീലാളിതനായി പ്രവേശിച്ച യേശുവിനെ അനുതാപത്തിന്റെയും പ്രാർത്ഥനയുടെയും ആത്മസംയമനത്തിന്റെയും കുരുത്തോലകളുമായി ഓരോ വിശ്വാസിയും സ്വീകരിക്കേണ്ട ദിവസമാണ് ഓശാന.

### കുരുത്തോല വാഴ്വ്

ആറാം നൂറ്റാണ്ടു മുതലാണ് കുരുത്തോല വാഴ്ത്തുന്നത് ഓശാന ശുശ്രൂഷയുടെ ഭാഗമായിത്തീരുന്നത്. ആറാം നൂറ്റാണ്ടിൽ സ്പെയിനിലെ മൊസറബിക് ക്രമത്തിൽ (Mozarabic Rite) ഈ ചടങ്ങുണ്ടായിരുന്നു. അന്ത്യോഖ്യൻ സുറിയാനിക്രമത്തിന്റെ സ്വാധീനത്തിൽ രൂപം പ്രാപിച്ച മൊസറബിക് ക്രമം പൗരസ്ത്യരുടെ പതിവിനെ അനുകരിച്ചതായിരിക്കണം.[1]

കർത്താവിനെ എതിരേറ്റ ജനങ്ങൾ ഈത്തപ്പനയുടെ കുരുത്തോല വഹിച്ചിരുന്നു (യോഹ. 12:12). ഇതിൽ നിന്നാണ് Palm Sunday എന്ന പേരു ണ്ടായത്. കുരുത്തോല രക്തസാക്ഷിയുടെ അടയാളമാണ് (വെളി. 7:9).

തിന്മയുടെ മേലുള്ള രക്തസാക്ഷികളുടെ വിജയത്തിന്റെ അടയാളമായി അവരുടെ കബറിടങ്ങൾ ആദിമസഭയിൽ കുരുത്തോലകൊണ്ട് അലങ്ക രിച്ചിരുന്നു. കുരുത്തോല വിജയചിഹ്നമായിരുന്നതിനാൽ, മത്സരങ്ങളിൽ വിജയിക്കുന്ന കായികാഭ്യാസികൾക്കു സമ്മാനമായി നൽകിയിരുന്നത്രേ. കൂടാരപ്പെരുന്നാളാഘോഷത്തിന് യിസ്രായേൽ ജനം കുരുത്തോല ഉപ യോഗിച്ചിരുന്നു (ലേവ്യ 23:40, നെഹ. 8:15). മക്കാബ്യർ സിറിയക്കാരെ തോൽപ്പിച്ചപ്പോൾ കുരുത്തോലകളേന്തിയാണു ജനങ്ങൾ അവരെ സ്വീക രിച്ചത് (1 മക്കാ. 13:37). പെസഹാ പെരുന്നാളിൽ മശീഹാ വരുമെന്നും, ശത്രുക്കളെ പരാജയപ്പെടുത്തി യഹൂദന്മാർക്കു സ്വാതന്ത്ര്യം നൽകുമെ ന്നുമായിരുന്നു യഹൂദന്മാരുടെ പ്രതീക്ഷ. ഈ പശ്ചാത്തലത്തിലാണ് കർത്താവിനെ കുരുത്തോലകളുമായി ജനങ്ങൾ എതിരേറ്റത്.

### കുരുത്തോലയുടെ പ്രതീകാത്മകമായ അർത്ഥം

ആദിമസഭയിൽ പൊതുവെ ഉപയോഗിച്ചിരുന്ന പ്രതീകങ്ങളിലൊന്നാ യിരുന്നു കുരുത്തോലയുടെ ചിത്രം. മരണത്തെയും തിന്മയെയും ജയിച്ച ക്രിസ്തു കുരുത്തോലയേന്തി നിൽക്കുന്ന ചിത്രം ആദിമസഭയിൽ സാധാ രണമായിരുന്നു. സ്വർഗ്ഗത്തിന്റെ പ്രതീകമായി കുരുത്തോലയുടെ ചിത്രം ഉപയോഗിച്ചിരുന്നു. അതിനാൽ പുരാതന ദേവാലയങ്ങളിൽ കുരുത്തോ ലകൾക്കിടയിൽ നിൽക്കുന്ന കുഞ്ഞാടുകളുടെയും അപ്പോസ്തോല ന്മാരുടെയും ചിത്രങ്ങൾ കാണാം.

യേശുക്രിസ്തുവിന്റെ യെരുശലേമിലേക്കുള്ള മഹത്വപ്രവേശനത്തിൽ ജനസഞ്ചയം ഒലിവുവൃക്ഷത്തിന്റെയും ഈത്തപ്പനയുടെയും കൊമ്പുകൾ ആഘോഷപൂർവ്വം വഹിച്ചുകൊണ്ട് യേശുവിനെ എതിരേറ്റു. ഈ സംഭ വത്തെ അനുസ്മരിച്ചുകൊണ്ട് എപ്പിസ്കോപ്പൽ സഭകളെല്ലാം തന്നെ ഉയിർപ്പുഞായറാഴ്ചയുടെ തലേ ഞായറാഴ്ച ഓശാനദിവസമായി ആചരി ക്കുന്നു.

## ഓശാനപ്പെരുന്നാളിന്റെ സന്ദേശം

(മത്താ. 21:9, ലൂക്കോ. 19:28-40)

ഓശാന - യേശുവിന്റെ യരുശലേമിലേക്കുള്ള ആഘോഷപൂർവ്വമുള്ള പ്രവേശനത്തിൽ ജനക്കൂട്ടം ആർത്തു വിളിച്ച വാക്കാണ്. ഈ വാക്കിന്റെ എബ്രായരൂപം ഹോശന്ന എന്നാണ്. അർത്ഥം, ഞങ്ങളെ രക്ഷിച്ചാലും എന്നും. പിൽക്കാലത്ത് അതിന് ജയവിളിയുടെ ധ്വനിയുണ്ടായതാണ്.

പഴയനിയമത്തിൽ (സങ്കീ. 118) ഈ രാജകീയപ്രവേശനത്തെ പ്രവചന പൂർത്തീകരണമായിട്ടാണ് വിവരിക്കുന്നത്. ‘സീയോൻ പുത്രിയെ, ഉച്ചത്തിൽ ഘോഷിച്ചാനന്ദിക്കുക; യരുശലേം പുത്രിയേ ആർപ്പിടുക! ഇതാ നിന്റെ രാജാവ്, നീതിമാനും രക്ഷിക്കുന്നവനും സൗമ്യതയുള്ളവനുമായി കഴുതപ്പുറത്തും പെൺകഴുതയുടെ കുട്ടിയായ ചെറു കഴുതപ്പുറത്തും കയറി നിന്റെ അടുക്കൽ വരുന്നു!’ (സെഖ. 14:4).

അവനു മുൻപിലും പിൻപിലും ഉണ്ടായിരുന്ന ജനസമൂഹം ‘ദാവീദ് പുത്രന് ഹോശന്നാ, കർത്താവിന്റെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവൻ, അത്യുന്നതങ്ങളിൽ ഹോശന്നാ’ എന്നാർത്തു വിളിച്ചു. ഈ വാക്യത്തെ ആധാരമാക്കി ചില ചിന്തകൾ കുറിക്കട്ടെ.

യേശുവിനു മുൻപും പിൻപും നടക്കുന്ന ജനക്കൂട്ടം അവനെ രാജാവും നായകനുമായി അംഗീകരിച്ചാരാധിക്കുന്നു. യേശുവിനെ മറ്റുള്ളവർ അംഗീകരിക്കുന്നു - ആരാധിക്കുന്നു. നമ്മുടെ ചുറ്റുമുള്ള ജനക്കൂട്ടം നമ്മെ എങ്ങനെ കാണുന്നു. നാം അവരുടെ ആദരണീയർ ആണോ. മറ്റുള്ളവരുടെ അംഗീകാരം നമ്മുടെ പ്രവർത്തനങ്ങൾക്ക് കിട്ടുന്നുണ്ടോ? അതുണ്ടാകണമെങ്കിൽ നാമും യേശുവിനെപ്പോലെ മറ്റുള്ളവർക്ക് നല്ലതു ചെയ്തും, നല്ലതു പറഞ്ഞുകൊടുത്തും നല്ല മാതൃകയായി ജീവിക്കണം.

യേശുവിന്റെ മുൻതലമുറയും പിൻതലമുറയും അവനെ രാജാവും പുരോഹിതനും പ്രവാചകനുമായി അംഗീകരിച്ച് ഓശാന പാടുന്നു. നമ്മുടെ മുൻതലമുറയും പിൻതലമുറയും നമ്മെ ഓർക്കുകയും അംഗീകരിക്കുകയും ചെയ്യത്തക്കവിധമുള്ള മധുരസ്മരണകൾ ഉണർത്തുന്ന പ്രവർത്തനങ്ങൾ സമൂഹത്തിനും സഹോദരങ്ങൾക്കും, കുടുംബങ്ങൾക്കും, വ്യക്തികൾക്കും നമ്മൾ ചെയ്തിട്ടുണ്ടോ? പരിശുദ്ധ വട്ടശേരിൽ തിരുമേനിയേയും പരിശുദ്ധ പരുമല തിരുമേനിയേയും അതുപോലെയുള്ള പരിശുദ്ധന്മാരെയും ശുദ്ധിമതികളെയും തലമുറകൾ സ്മരിക്കുന്നത് അവരുടെ പരിശുദ്ധ ജീവിതവും അന്യന് ഇന്നും നന്മകൾ ഉണ്ടാകുവാൻ പ്രവർത്തിക്കുന്നതുംകൊണ്ടാണ്.

യേശുക്രിസ്തുവിലൂടെ ഒരു പുതിയ യുഗം ആരംഭിച്ചു (In Jesus Christ a new era started). യേശുക്രിസ്തുവിന്റെ ജനനത്തിനു മുമ്പുവരെ ന്യായപ്രമാണത്തിന്റെയും മരണത്തിന്റെയും ഒരു ഇരുണ്ട യുഗമായിരുന്നു. അതാണ് അരിസ്റ്റോട്ടിൽ എന്ന തത്വചിന്തകൻ പറഞ്ഞത്. Death is dreadful, because it is the end of life (മരണം ഭയാനകമാണ്. കാരണം, അത് ജീവിതത്തിന്റെ അന്ത്യം ആകുന്നു). എന്നാൽ യേശുവിന്റെ ജനനത്തോടും മരണത്തോടും ഉയിർത്തെഴുന്നേൽപ്പോടും കൂടെ മരണം മാഞ്ഞുപോയി. ‘എന്നിൽ ജീവിക്കുന്നവൻ മരിച്ചാലും ജിവിക്കും.’ പുതിയ യുഗത്തിലേക്ക്

ക്രിസ്തു വഴി മനുഷ്യന് പ്രവേശനം കിട്ടി. ഓശാനപ്പെരുന്നാൾ ആഘോഷിക്കുമ്പോൾ യേശുവിന്റെ എഴുന്നള്ളത്ത് വിശ്വാസികൾ അനുസ്മരിക്കുകയാണ് ചെയ്യുന്നത്. ശിശുക്കളും, മുതിർന്നവരും, മൃഗജാലങ്ങളും പ്രകൃതി മുഴുവനും പങ്കുചേർന്ന ആ വരവേൽപ്പ് പ്രതീകാത്മകമാണ്.

വിശുദ്ധ ലൂക്കോസിന്റെ സുവിശേഷഭാഗത്ത് നിന്ന് പ്രധാനമായി മൂന്ന് ചിന്തകളാണ് പങ്കുവയ്ക്കുവാനുള്ളത്. നീതിയും, താഴ്മയും, സമാധാനവും ഊന്നിപ്പറയുന്നതാണ് യേശുവിന്റെ എഴുന്നള്ളത്ത്. യേശു മറ്റു ഭരണകർത്താക്കളെപ്പോലെ കുതിരപ്പുറത്ത് എഴുന്നള്ളത്ത് നടത്താതെ കഴുതക്കുട്ടിയുടെ പുറത്ത് സവാരി ചെയ്ത് യറുശലേമിൽ എത്തി. കുതിര യുദ്ധത്തിന്റെയും, കഴുത സമാധാനത്തിന്റെയും, താഴ്മയുടെയും നീതിയുടെയും ചിഹ്നമാണ്. യേശുവിന്റെ രാജ്യം ഐഹികമല്ല. ഇവിടെ നീതി എന്നു പറഞ്ഞാൽ യുദ്ധമില്ലായ്മ മാത്രമല്ല. സന്മാർഗ്ഗം സാമൂഹ്യാചാരം, കുടുംബ മര്യാദ മുതലായവ അടങ്ങിയിരിക്കുന്നതാണ്.

സൗമ്യതയും താഴ്മയും യേശുവിന്റെ രാജ്യത്തിലെ അടയാളങ്ങൾ ആണ്. യൂദപ്രമാണിമാരും, മതപുരോഹിതരും തന്നെ ചോദ്യം ചെയ്യുമ്പോഴും 'തന്റെ താഴ്മയിൽ അവന് ഉത്തരം മുട്ടിപ്പോയി' എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. പരിശുദ്ധനായ വട്ടശ്ശേരിൽ തിരുമേനി രാവിലെയും വൈകിട്ടും പഴയസെമിനാരിയുടെ നാലുകെട്ടിന്റെ ഉൾവരാന്തയിലൂടെ കുറേ നേരം നടക്കുക പതിവായിരുന്നു. ആ അവസരത്തിൽ തന്റെ എതിരാളികൾ മുട്ടാളന്മാരെ പറഞ്ഞുവിട്ട് മെത്രാപ്പോലീത്തായുടെ മുമ്പിൽക്കൂടി നടന്ന് ദുർവാക്കുകൾ ഉച്ചരിച്ച് പരിഹസിച്ച് നടക്കും. എന്നാൽ തന്റെ വാസസ്ഥലത്ത് കയറിവന്ന് അനാവശ്യവും, അനധികൃതവും, നികൃഷ്ഠവും നീചവുമായി തന്നെ അധിക്ഷേപിച്ചവർക്ക് എതിരായി മൂകനായിരുന്നതല്ലാതെ യാതൊതു അനിഷ്ടവും കാണിക്കാതിരുന്ന തിരുമേനി താഴ്മയ്ക്കും സൗമ്യതയ്ക്കും എത്രയോ വലിയ ഉദാഹരണമാണ്. തന്റെ നാഥനായ യേശുവിനെ ജീവിതത്തിൽ പകർത്തിയവൻ എന്നല്ലാതെ മറ്റെന്താണ് പറയുവാനുള്ളത്.

ത്യാഗത്തിലും, താഴ്മയിലും മുന്നേറുന്ന പാതയാണ് ദൈവരാജ്യത്തിന്റേത്. യേശു തമ്പുരാൻ തന്റെ രാജ്യം സ്ഥാപിച്ച് റോമാക്കാരിൽ നിന്ന് യരുശലേമിനെ മോചിപ്പിച്ച് യൂദന്മാർക്ക് പുതിയ രാജാവായി വാഴണമെന്നാണ് സാമാന്യജനം ചിന്തിച്ചത്. അതുകൊണ്ടാണ് സർവ്വജനവും (പുരോഹിതന്മാരും മതപ്രമാണിമാരും ഒഴിച്ച്) തങ്ങളുടെ വസ്ത്രങ്ങൾ വഴിയിൽ വിരിച്ച്, ഈന്തപ്പനയുടെ കുരുത്തോലകൾ പിടിച്ച് ഒലിവ് വൃക്ഷത്തിന്റെ കൊമ്പുകൾ പിടിച്ച് ഓശാന പാടി (മഹത്വത്തിന്റെ രാജാവ് നീണാൾ വാഴട്ടെ; രാജാവേ ഞങ്ങളെ രക്ഷിച്ചാലും) എന്നാർത്തുവിളിച്ച് യരുശലേമിലേക്ക് ആനയിക്കുന്നത്. അപ്പോഴും അവന്റെ വാഹനം ലൗകീക

രാജാക്കന്മാരുടേതുപോലെ കുതിരയല്ല, കഴുതയാണെന്ന് ജനം കാണുന്നു ണ്ടെങ്കിലും ചിന്തിക്കുന്നില്ല, തിരിച്ചറിയുന്നില്ല. ഈ രാജ്യം സ്ഥാപിതമാ കണമെങ്കിൽ ത്യാഗവും താഴ്മയും ആണ് ആവശ്യമായിരിക്കുന്നത്. ത്യാഗം എന്ന വാക്കിന്റെ അർത്ഥം തന്നെ ന്യായമായി തനിക്ക് കിട്ടേണ്ട അവകാ ശങ്ങളും അധികാരങ്ങളും വേണ്ടെന്ന് വയ്ക്കുന്നതാണ്. യേശുവിന്റെ വചനവും പ്രവർത്തികളും നോക്കുമ്പോൾ അദ്ദേഹത്തിന് എല്ലാ സ്ഥാന മാനങ്ങളും ബഹുമതികളും കിട്ടുവാൻ അർഹനാണ്.

അൽബേനിയയിൽ ജനിച്ചുവളർന്ന് ഉന്നതവിദ്യാഭ്യാസം സിദ്ധിച്ച് അവിടെ പ്രവർത്തിച്ചിരുന്ന ഒരു കന്യാസ്ത്രീ (Sister) ആയിരുന്നു തെരേസ. അവർ ഭാരതത്തിൽ വന്ന് കൽക്കട്ടയിൽ തന്റെ പ്രവർത്തനം ആരംഭിച്ചു.

കൽക്കട്ട ആ അവസരത്തിൽ സാധാരണക്കാർക്ക് വേണ്ടിയുള്ള സർ ക്കാർ എന്നറിയപ്പെടുന്ന കമ്മ്യൂണിസ്റ്റ് പാർട്ടി ഭരിക്കുന്ന കാലമാണ്. ആരും ഏതുമില്ലാതെ കുഷ്ഠരോഗികൾ തെരുവിൽ തള്ളപ്പെടുന്നു. ആ അവസ രത്തിൽ ഈ കുഷ്ഠരോഗിയിലും ഞാൻ യേശുവിനെ കാണുന്നു എന്ന് പറഞ്ഞ് മദർ തെരേസ കുഷ്ഠരോഗികളെ കുപ്പത്തൊട്ടിയിൽ നിന്ന് വാരി എടുത്ത് അവരെ പുനരധിവസിപ്പിച്ച് ശുശ്രൂഷിച്ചു. അവരുടെ വ്രണങ്ങൾ കഴുകികെട്ടി. മരുന്നു വച്ചുകെട്ടി. അവർക്ക് സ്വന്തം കൈയാൽ ആഹാരം വാരിക്കൊടുത്തു. ശുശ്രൂഷിച്ചു. ഏതു ബന്ദിലും പണിമുടക്കിലും കൽക്കട്ട തെരുവിൽ മദർ തെരേസയുടെ വാഹനങ്ങൾക്ക് ഓടാം. ആരും തടയുക യില്ല, തകർക്കുകയില്ല. ത്യാഗത്തിലൂടെയും താഴ്മയിലൂടെയും അവർ ലോകത്ത് സ്ഥാനം പിടിച്ചു. ഇന്ന് അവർ സ്ഥാപിച്ച ഉപവിയുടെ സഹോ ദരിമാർ സാധാരണ മനുഷ്യൻ കടന്നുചെല്ലുവാൻ മടിക്കുന്ന എല്ലാ മേഖല കളിലും കടന്നുചെന്നു പ്രവർത്തിക്കുന്നു. ത്യാഗത്തിലൂടെയും താഴ്മ യിലൂടെയും അവർ യേശുക്രിസ്തുവിനെ ലോകത്ത് സാക്ഷിക്കുന്നു.

ഓശാന വിളിക്കുന്നതിനെ നിരുത്സാഹപ്പെടുത്തുന്നതും, ഓശാന വിളി ച്ചവർ തന്നെ 'ക്രൂശിക്ക' എന്നു പറയുന്നതും, ചരിത്രത്തിൽ നടന്നുകൊ ണ്ടിരിക്കുന്നു. യേശുവിനെ ഞായറാഴ്ച പൊതുജനം ഓശാന വിളിച്ച് യരുശലേമിലേക്ക് അഘോഷമായി സ്വീകരിച്ച് ആനയിക്കുന്നു. അപ്പോൾ മഹാപുരോഹിതന്മാരും, ജനനേതാക്കന്മാരും യേശുവിന്റെ അടുക്കൽ വന്നു ജനം ഓശാന വിളിക്കുന്നത് നിർത്തിക്കണം എന്നാവശ്യപ്പെട്ടു. കർത്താവ് മറുപടി കൊടുക്കുന്നത് 'ഇപ്പോൾ ഈ മനുഷ്യരെ അങ്ങനെ വിളിക്കുന്നത് വിലക്കിയാൽ ഈ കല്ലുകൾ ആർത്തുവിളിക്കും' എന്നാണ്. മനുഷ്യൻ ദൈവത്തെ സ്തുതിക്കുകയും വാഴ്ത്തുകയും ചെയ്യുകയില്ലെ ങ്കിൽ പ്രകൃതി അത് ഉച്ചത്തിൽ ഘോഷിക്കും. കർത്താവ് രണ്ടാമത്തെ വരവിൽ പ്രകൃതിയോട് വരെ മനുഷ്യന്റെ ചെയ്തികളെക്കുറിച്ച് സാക്ഷി പറയുവാൻ ആവശ്യപ്പെടും എന്നു രേഖപ്പെടുത്തിയിട്ടുണ്ട്.

അവസാനം ഈ ഊമപ്രകൃതി വരെ സംസാരിക്കും. അവനാണ് യഥാർത്ഥത്തിൽ മനുഷ്യൻ എന്ന്. ആ ഞായറാഴ്ച ഓശാന വിളിക്കുന്നത് തടയുവാൻ നേതൃത്വം ശ്രമിച്ചിട്ട് വിജയിച്ചില്ല. അവർ യേശുവിന് ഓശാന പാടി വിജയപൂർവ്വം യറുശലേമിലേക്ക് സ്വീകരിച്ചു.

1. ഫാ. ബി. വർഗീസ്: *ആത്മാവിലും സത്യത്തിലും*, പേജ് 96.

# 29
# കഷ്ടാനുഭവാഴ്ച

നാലാം നൂറ്റാണ്ടിൽ യെരുശലേമിൽ കഷ്ടാനുഭവാഴ്ചയിലെ ആരാധനകൾ നടത്തിയിരുന്നതു നാലു ദേവാലയങ്ങളിലായിട്ടാണ്.[1]

1. ഹെലനി രാജ്ഞി കർത്താവിന്റെ കുരിശു കണ്ടെടുത്ത സ്ഥലത്തു കുസ്തന്തീനോസ് ചക്രവർത്തി പണികഴിപ്പിച്ച 'മാർട്ടീറിയം' (Martyrium) എന്ന ദൈവാലയം. 2) കർത്താവിന്റെ കല്ലറയുടെ സ്ഥാനത്തു പണിത തിരുക്കബറിട ദേവാലയം അഥവാ 'അനസ്റ്റാസിസ്' (Anastasis). 3) ഒലിവുമലയിലെ 'എലയോണോ' (Eleona) എന്ന ചാപ്പൽ. 4) കർത്താവ് സ്വർഗ്ഗാരോഹണം ചെയ്ത സ്ഥലത്തെ ഇംബോമോൻ (Imbomon) എന്ന ദേവാലയം.

പുരാതന സഭാനിയമങ്ങളുടെ സമാഹാരമനുസരിച്ച്, കഷ്ടാനുഭവാഴ്ചയിൽ തിങ്കളാഴ്ച മുതൽ ശനിയാഴ്ച രാത്രി വരെ ഉപവസിക്കണം. ഈ ദിവസങ്ങളിൽ അപ്പവും ഉപ്പും വെള്ളവും മാത്രമേ ഭക്ഷിക്കാവൂ എന്ന് ഡിഡാസ്ക്കാലിയാ അനുശാസിക്കുന്നു. 'എന്നാൽ വെള്ളിയാഴ്ചയും, ശനിയാഴ്ചയും പൂർണ്ണമായി ഉപവസിക്കുക, ഒന്നും ഭക്ഷിക്കരുത്' എന്ന് ഇതിൽ തുടർന്ന് പറയുന്നു. കഷ്ടാനുഭവാഴ്ചയിലെ ഓരോ ദിവസത്തെയും ഓരോ സംഭവവുമായി ഡിഡാസ്ക്കാലിയാ ബന്ധിപ്പിക്കുന്നുണ്ട്. തിങ്കളാഴ്ച കർത്താവിനെ ഒറ്റിക്കൊടുക്കുവാൻ യൂദാ സമ്മതിച്ചത്രെ; ചൊവ്വാഴ്ച സന്ധ്യയ്ക്കു കർത്താവ് അന്ത്യഅത്താഴം കഴിക്കുകയും, യഹൂദന്മാർ കർത്താവിനെ പിടിക്കുകയും ചെയ്തു; ബുധനാഴ്ച കയ്യാഫാവിന്റെ ഭവനത്തിൽ കർത്താവിനെ തടവിലിട്ടു; വ്യാഴാഴ്ച പീലാത്തോസിന്റെ മുമ്പിൽ കൊണ്ടുപോയി; വെള്ളിയാഴ്ച കുരിശിൽ തറച്ചുകൊന്നു; ശനിയാഴ്ച താൻ കല്ലറയിൽ കിടക്കുകയും, ഞായറാഴ്ച ഉത്ഥാനം ചെയ്യുകയും ചെയ്തു. ഡിഡാസ്ക്കാലിയാ, ഓരോ ദിവസത്തെയും സുവിശേഷസംഭവങ്ങളുമായി ബന്ധിപ്പിക്കുന്നതു ഓരോ ദിവസവും ഉപവസിക്കുന്നതിന്റെ കാരണം വിശദീകരിക്കുവാനാണ്: വെള്ളിയാഴ്ച രക്ഷകനെ കുരിശിച്ചതുവഴി, മനുഷ്യർ സ്വയം കൊന്നു. അതിനാൽ വെള്ളിയാഴ്ച ഉപവസിക്കുക; കർത്താവ് കല്ലറയിൽ ഉറങ്ങിയതുകൊണ്ട് ശാബതിലും ഉപവസിക്കുക.[2]

## കഷ്ടാനുഭവആഴ്ച നാലാം നൂറ്റാണ്ടിൽ

'കഷ്ടാനുഭവആഴ്ച' (Passion Week) എന്നതിനേക്കാൾ, ആദിമസഭയിൽ ഉപയോഗിച്ചിരുന്ന പേരുകൾ 'വിശുദ്ധവാരം' (Holy Week) 'വലിയ ആഴ്ച' (Great Week) എന്നിവയായിരുന്നു. നാലാം നൂറ്റാണ്ടിൽ യെറുശ

ലേമിലെ കഷ്ടാനുഭവആഴ്ച ആഘോഷങ്ങളെപ്പറ്റി മനസ്സിലാക്കുവാൻ സഹായിക്കുന്ന മൂന്നു രേഖകളുണ്ട്. (1) എത്തറിയാ എന്ന സ്പാനിഷ് സ്ത്രീ (C. 375) എഴുതിയ യാത്രാവിവരണം. (2) യരുശലേമിലെ വി. കൂറിലോസിന്റെ വിശ്വാസബോധന പ്രസംഗങ്ങൾ. (3) നാലാം നൂറ്റാണ്ടിൽ വിരചിതമായ അർമ്മീനിയൻ വേദവായക്കുറിപ്പ്. ഈ മൂന്നു രേഖകളിൽ ഏറ്റവും പ്രധാനം എത്തറിയായുടെ യാത്രാവിവരണമാണ്. യെരുശലേമിൽ അവർ സംബന്ധിച്ച ആരാധനയുടെ എല്ലാ വിശദാംശങ്ങളും അവർ എഴുതിയിട്ടുണ്ട്. എത്തറിയാ യെരുശലേമിൽ എത്തിയ കാലത്തു (C. 375) വലിയനോമ്പിന്റെ ദൈർഘ്യം ഏഴാഴ്ചയായിരുന്നു.

എത്തറിയായുടെ വിവരണമനുസരിച്ച് തിങ്കളാഴ്ച ഉച്ചതിരിഞ്ഞ് മൂന്നു മണിക്ക് മാർട്ടീറിയത്തിൽ പ്രാർത്ഥനയുണ്ട്. ചൊവ്വാഴ്ച സന്ധ്യയ്ക്കു വിശ്വാസികൾ ഒലിവുമലയിലെ 'എലയാണോ'യിൽ ഒരുമിച്ചുകൂടുന്നു. മത്താ. 24; മർക്കോ. 13 എന്നീ വേദഭാഗങ്ങൾ ആരാധനയിൽ വായിച്ചിരുന്നു. ബുധനാഴ്ചത്തെ ആരാധന കബറിട ദൈവാലയത്തിൽ (അനസ്റ്റാസിസ്) വച്ചാണ്. അന്നു യൂദാ കർത്താവിനെ ഒറ്റിക്കൊടുത്തതിനെപ്പറ്റിയുള്ള വേദഭാഗം (മത്താ. 26:14-16) വായിച്ചിരുന്നു. പട്ടക്കാരൻ ഈ വേദഭാഗം വായിക്കുമ്പോൾ ജനങ്ങൾ കണ്ണുനീരോടെ വിലപിച്ചിരുന്നു. സ്നാനാർത്ഥികളെയും, വിശ്വാസികളെയും ബിഷപ്പ് ആശീർവദിക്കുന്നതോടെ ബുധനാഴ്ചത്തെ ആരാധനയുടെ സമാപ്തിയായി.

കർത്താവ് അന്ത്യ അത്താഴത്തിനുശേഷം ഒലിവുമലയിലേക്കു പോയി (മത്താ. 26:30-35). ഈ മാതൃകയിൽ ഏഴു മണിക്ക് എല്ലാവരും എലയോണായിൽ കൂടി പതിനൊന്നു വരെ പ്രാർത്ഥനകളും വേദവായനകളും നടത്തുന്നു. രാത്രി പന്ത്രണ്ടു മണിക്ക് കർത്താവ് സ്വർഗ്ഗാരോഹണം ചെയ്ത സ്ഥലത്തെ ഇംബോമോൻ എന്ന ദേവാലയത്തിൽ വച്ച് സന്ദർഭോചിതഗീതങ്ങളും വേദവായനകളും തുടരുന്നു.[3] അടുത്ത ഘട്ടം ഒലിവുമലയുടെ താഴ്‌വരയിൽ ഗത്സമനയിൽ കർത്താവ് വേദനയോടെ പ്രാർത്ഥിച്ച സ്ഥലത്തുവച്ച് നടത്തി (മത്താ. 26:36-46). നാലാം ഘട്ടം തോട്ടത്തിൽ വച്ച് യൂദ കർത്താവിനെ ചുംബിച്ച സ്ഥലത്തു വച്ചാണ് നടത്തിയത് (മത്താ. 26:47-56).[4] തുടർന്ന് 118-ാം സങ്കീർത്തനം ചൊല്ലിക്കൊണ്ട് പ്രദക്ഷിണം യേരുശലേമിലൂടെ മുമ്പോട്ടുനീങ്ങി പീലാത്തോസിന്റെ അരമനയുടെ സ്ഥാനത്തു ചെല്ലുമ്പോൾ പീലാത്തോസ് കർത്താവിനെ വിസ്തരിക്കുന്നതിനെപ്പറ്റിയുള്ള സുവിശേഷഭാഗം (യോഹ. 18:25-19:16) അവിടെ വച്ച് വായിച്ചിരുന്നു. കർത്താവ് ചമ്മട്ടിയേറ്റ സ്തൂപത്തിനു മുമ്പിൽ പ്രാർത്ഥിച്ചതിനുശേഷം പുലരുന്നതിനു മുമ്പ് ജനങ്ങൾ വിശ്രമിക്കുവാൻ പിരിയുന്നു.

രാവിലെ എട്ടുമണിക്കു ഗോൽഗോഥായിൽ ശുശ്രൂഷകളാരംഭിക്കു

കയായി. സ്ലീബാവന്ദനവാണ് ആദ്യത്തെ ചടങ്ങ്. ബിഷപ്പിന്റെ സിംഹാസനത്തിനു മുമ്പിലായി, വിരിച്ചൊരുക്കിയ ഒരു മേശയിൽ കർത്താവിന്റെ കുരിശിന്റെ അവശിഷ്ടമടങ്ങിയ വെള്ളിപ്പേടകം വയ്ക്കുന്നു. തുടർന്ന് കുരിശിന്റെ അവശിഷ്ടം കൈയിൽ പിടിച്ചുകൊണ്ട് ബിഷപ്പ് സിംഹാസനത്തിൽ ഇരിക്കുന്നു. സ്നാനാർത്ഥികളും വിശ്വാസികളും മേശക്കു മുമ്പിൽ കുമ്പിട്ട്, കുരിശിന്റെ അവശിഷ്ടം മുത്തുന്നു.[5] ഈ ചടങ്ങിന്റെ മാതൃക

1. പാരമ്പര്യമനുസരിച്ചു മത്തായി 24-ാം അധ്യായത്തിലും, മർക്കോസ് 13-ാം അദ്ധ്യായത്തിലും രേഖപ്പെടുത്തിയിരിക്കുന്ന കാര്യങ്ങൾ കർത്താവു ശിഷ്യന്മാരെ പഠിപ്പിച്ചതു ഇവിടെ വെച്ചാണ് (മത്താ. 24:3; മർക്കോ.13:3 കാണുക).
2. ഫാ. ബി. വർഗീസ്: *ആത്മാവിലും സത്യത്തിലും*, പേജ് 97.
3. അർമ്മീനിയൻ വേദവായക്കുറിപ്പനുസരിച്ച് ഇവിടെ വായിച്ചിരുന്നത് സ്വർഗ്ഗാരോഹണത്തിനു ശേഷമുള്ള പിരശുദ്ധാത്മാവിന്റെ വരവിനെപ്പറ്റിയുള്ള വേദഭാഗമായ യോഹ. 13:31 – 18:1.
4. വായന അവസാനിക്കുമ്പോൾ പട്ടണം വരെ കേൾക്കത്തക്ക ഉച്ചത്തിൽ ജനങ്ങൾ വിലപിച്ച് മുറയിട്ടിരുന്നുവെന്ന് എത്തറിയാ രേഖപ്പെടുത്തുന്നു.
5. ശെമ്മാശ്ശന്മാർ ജാഗ്രതയോടെ ഓരോരുത്തരേയും നിരീക്ഷിക്കുന്നുണ്ടായിരിക്കും. കാരണം ഒരിക്കൽ മുത്തുന്നതിനിടയിൽ വിശ്വോസികളിലോരോ കുരിശിന്റെ ഒരംശം കടിച്ചെടുത്തതായി കേട്ടുവെന്ന് എത്തറിയാ പറയുന്നു. അതാവർത്തിക്കാതിരിക്കാനാണ് ശെമ്മാശ്ശന്മാർ നിൽക്കുന്നത്.

# 30

# എന്റെ ഓർമ്മയ്ക്കായി

## പെസഹാ വ്യാഴാഴ്ച

ക്രിസ്തീയ പാരമ്പര്യത്തിൽ പെസഹാവ്യാഴാഴ്ചാരാധനയിൽ മൂന്നു പ്രധാന ചടങ്ങുകൾ നടക്കുന്നുണ്ട്. അന്ത്യ അത്താഴം, മൂറോൻ കൂദാശ, കാൽ കഴുകൽ എന്നിവയാണത്. പെസഹാ വ്യാഴാഴ്ച രഹസ്യങ്ങളുടെ വ്യാഴാഴ്ച (Thursday of Mysteries) എന്നാണ് അറിയപ്പെട്ടിരുന്നത്.

### അന്ത്യ അത്താഴത്തിന്റെ പങ്കാളിത്തമായി വിശുദ്ധ കുർബ്ബാന

അന്ത്യ അത്താഴത്തെപ്പറ്റിയുള്ള മത്താ. 26:20–39 വരെയുള്ള ഭാഗത്തു നിന്നായിരുന്നു വായിച്ചിരുന്നത്. പെസഹായുടെ രാത്രി നമസ്കാരത്തിലെ രണ്ടും മൂന്നും കൗമകളിലെ ഏവൻഗേലിയോൻ ഭാഗങ്ങൾ കർത്താവിന്റെ പീഢാനുഭവങ്ങളുമായി ബന്ധപ്പെട്ട ഭാഗങ്ങളോ വിശുദ്ധ കുർബ്ബാന സ്ഥാപനത്തെക്കുറിച്ചുള്ള ഭാഗങ്ങളോ അല്ല; പ്രത്യുത വിശുദ്ധ കുർബ്ബാന യെക്കുറിച്ചുള്ള ആഖ്യാനമാണ് ക്രമീകരിച്ചിരിക്കുന്നത്. അതായത്, അന്ത്യ അത്താഴസമയത്ത് കർത്താവ് ശിഷ്യന്മാരെ വിശുദ്ധ കുർബ്ബാനയെക്കു റിച്ചാണ് പഠിപ്പിച്ചത് എന്നതിന്റെ സൂചനയാണിത്.

### വിശുദ്ധ മൂറോൻ കൂദാശ

കുറഞ്ഞത് അഞ്ചാം നൂറ്റാണ്ടു മുതൽ പെസഹാവ്യാഴാഴ്ച ശുശ്രൂഷ യുടെ ഭാഗമായിട്ടാണ് മൂറോൻ കൂദാശ ചെയ്തിരുന്നത്. വിശുദ്ധ കുർബ്ബാ നയും വിശുദ്ധ മൂറോൻ കൂദാശയും അന്ത്യ അത്താഴ സമയത്ത് കർത്താവ് ശിഷ്യന്മാരെ പഠിപ്പിച്ചിരുന്നുവെന്നാണ് ചില സുറിയാനി പിതാക്കന്മാരുടെ അഭിപ്രായം. എല്ലാ പെസഹാ വ്യാഴാഴ്ചയും മൂറോൻ കൂദാശ ചെയ്യുന്ന പതിവ് പതിമൂന്നാം നൂറ്റാണ്ടു വരെ സുറിയാനി സഭയിൽ ഉണ്ടായിരുന്നു.

### കാൽകഴുകൽ ശുശ്രൂഷ

അന്ത്യ അത്താഴത്തിനിടയിൽ യേശു എഴുന്നേറ്റ് പുറങ്കുപ്പായം ഊരി വച്ചു ഒരു തൂവാല അരയിൽ ചുറ്റി പാത്രത്തിൽ പകർന്നു ശിഷ്യന്മാരുടെ കാൽ കഴുകി തുടച്ചതിനെ അനുസ്മരിക്കുന്നതിന് പീഡാനുഭവ ആഴ്ച യിലെ വ്യാഴാഴ്ച ഉച്ചകഴിഞ്ഞ് നടത്തുന്ന ശുശ്രൂഷയാണിത് (യോഹ. 13:4–5). പെസഹാ വ്യാഴാഴ്ച കാൽ കഴുകുന്ന രീതി കുറഞ്ഞത് അഞ്ചാം നൂറ്റാണ്ടു മുതൽ സഭയിലുണ്ട്. മെത്രാപ്പോലീത്താ തന്റെ ആസ്ഥാന ദേവാ ലയത്തിൽ വച്ച് വൈദീകരുടേയോ അവൈദികരുടെയോ കാൽ കഴുകി യിരുന്നു. ബിഷപ്പ് മാത്രമല്ല വൈദീകരും ഇടവകപള്ളികളിൽ കാൽ കഴു

കുന്ന പതിവ് കത്തോലിക്കാ സഭയിലും അർമ്മീനിയൻ സഭയിലുമുണ്ട്. ദൈവത്തിന്റെയും മനുഷ്യരുടേയും മുമ്പാകെ താഴ്മയുടെ പ്രതീകമായി ജീവിക്കുവാൻ സഭക്ക് കടപ്പാടുണ്ട് എന്നാണ് ശുശ്രൂഷയുടെ അർത്ഥം.

സഭയുടെ ചരിത്രത്തിൽ 3 വ്യത്യസ്ത അവസരങ്ങളിൽ കാൽ കഴുകുന്ന രീതിയുണ്ടായിരുന്നു. (1) സ്നാനമേൽക്കുന്നവരുടെ രീതി നാലാം നൂറ്റാണ്ടു മുതൽ മിലാനിൽ ഉണ്ടായിരുന്നു. എന്നാൽ എട്ടാം നൂറ്റാണ്ടോടുകൂടി ഈ പതിവ് അപ്രത്യക്ഷമായി. (2) സന്യാസലബ്ദിയുടെ ഭാഗമായി കാൽ കഴുകുന്ന പൗരാണിക പാരമ്പര്യമനുസരിച്ച്, സുറിയാനിസഭയിൽ റമ്പാന്മാരാകുമ്പോൾ അവരുടെ കാൽ കഴുകാറുണ്ട്. സന്യാസാശ്രമങ്ങളിൽ ചെല്ലുന്നവരുടെ കാൽ കഴുകുന്ന രീതി പാശ്ചാത്യസഭയിലുണ്ടായിരുന്നു. (3) പെസഹാ വ്യാഴാഴ്ച കാൽ കഴുകുന്ന രീതി കുറഞ്ഞത് അഞ്ചാം നൂറ്റാണ്ടു മുതൽ സഭയിലുണ്ട്. മെത്രാപ്പോലീത്താ തന്റെ കത്തീഡ്രൽ ദേവാലയത്തിൽ വച്ച് വൈദീകരുടെയോ അവൈദികരുടെയോ കാൽ കഴുകുന്നതാണ് സഭയുടെ പാരമ്പര്യം.

### പഴയനിയമ പശ്ചാത്തലം

മദ്ധ്യപൂർവ്വദേശങ്ങളിൽ വീട്ടിൽ വരുന്ന അതിഥികൾക്ക് കാൽ കഴുകുവാൻ വെള്ളം കൊടുത്തു സ്വീകരിച്ചിരുന്നു (ഉല്പ.18). മെമ്രേയുടെ ഓക്കുമരങ്ങളുടെ തോപ്പിൽ ഒരു ദിവസം വെയിലുറച്ചപ്പോൾ കൂടാരവാതിൽക്കൽ ഇരിക്കുന്ന അബ്രഹാം മൂന്നു പുരുഷന്മാർ നിൽക്കുന്നതു കണ്ടു. അവരെ കണ്ടപ്പോൾ അബ്രഹാം അവിടെ നിന്നും എഴുന്നേറ്റു സ്വീകരിക്കുവാൻ ഓടിച്ചെന്ന് സാഷ്ടാംഗം വീണു. 'യജമാനനെ എന്നിൽ ഇഷ്ടപ്പെടുന്നുവെങ്കിൽ നിന്റെ ദാസൻ കുറച്ചു വെള്ളം എടുത്തുകൊണ്ടു വരട്ടെ. കാലുകൾ കഴുകി മരത്തണലിൽ വിശ്രമിച്ചാലും.' അബ്രഹാം അവരെ സൽക്കരിക്കുന്നു.

പഴയനിയമത്തിലെ പുരോഹിതന്മാർ പൗരോഹിത്യ ശുശ്രൂഷയ്ക്ക് സമാഗമനകൂടാരത്തിൽ കടക്കുന്നതിനുമുമ്പ് കൈകളും കാലുകളും കഴുകിയിരിക്കണം (പുറ. 30:19–22).

യഹൂദന്മാർ ഭക്ഷണത്തിനിരിക്കും മുമ്പ് കാൽ കഴുകുമായിരുന്നു. പാലസ്തീനിലുള്ള ധനവാന്മാരുടെ വീടുകളിൽ വരുന്ന അതിഥികളുടെ കാലുകൾ അടിമകൾ കഴുകുമായിരുന്നു. റാബിമാരുടെ കാലുകൾ അവരുടെ ശിഷ്യന്മാർ കഴുകുകയും അടിമകളെപ്പോലെ അവരെ ശുശ്രൂഷിക്കുകയും ചെയ്യുമായിരുന്നു. എന്നാൽ കർത്താവ് ഭക്ഷണത്തിനിരുന്നപ്പോൾ യേശു ഈ കൃത്യം നിർവ്വഹിച്ചു. തങ്ങൾ ഒരിക്കലും ദർശിച്ചിട്ടില്ലാത്ത എളിമപ്പെടുത്തൽ കണ്ട ശിഷ്യന്മാർ അത്ഭുതപരതന്ത്രരായി. ഈ സംഗതിയുടെ ആഴമായ അർത്ഥം അവർ ഗ്രഹിക്കണമെന്ന് കർത്താവ് ആഗ്രഹിച്ചു.

## കർത്താവ് കാൽകഴുകിയതിന്റെ അർത്ഥം

1) വിശുദ്ധ കുർബ്ബാനാനുഭവത്തിനുള്ള ഒരുക്കം (യോഹ. 13:9–10). 2) തന്റെ കഷ്ടാനുഭവത്തിൽ അവരെ ഒരുക്കി അതിൽ പങ്കാളികളാക്കുവാൻ. 3) ദൈവത്തിന്റെയും മനുഷ്യരുടെയും മുമ്പാകെ താഴ്മയുടെ പ്രതീകം.

ശിഷ്യന്മാരുടെ കാൽ കഴുകിയത് എളിമയുടെയും സേവനത്തിന്റെയും പ്രവൃത്തി മാത്രമല്ല, ക്രിസ്തുവിന്റെ മരണത്തെ പ്രവചിക്കുന്ന ഒരു പ്രവൃത്തി കൂടിയാണ്. 'ഞാൻ നിന്നെ കഴുകാഞ്ഞാൽ നിനക്ക് എന്നോട് കൂടെ പങ്കില്ല' (13:8).

ദൈവരാജ്യപ്രവേശനത്തിന് പങ്ക് ലഭിക്കുന്നതിനുള്ള വഴി കാൽ കഴുകൽ ആണ്. കാൽ കഴുകൽ കർമ്മത്തെ പാപമോചനത്തിന്റെ പ്രതീകമായി കണ്ടുകൊണ്ടാണ് അതിന്റെ പ്രാധാന്യം ഇവിടെ വെളിപ്പെടുത്തുന്നത്. മാമ്മോദീസായിലൂടെ ശുദ്ധീകരണം പ്രാപിച്ച വ്യക്തി പിന്നീട് പാദക്ഷാളനം വഴി, അതായത് കുമ്പസാരം വഴി, ജീവിതത്തിൽ പറ്റിയിരിക്കുന്ന കളങ്കങ്ങളെ നീക്കം ചെയ്യുന്നു.

ഈ അന്ത്യ അത്താഴസമയത്ത് യേശുക്രിസ്തു തന്റെ പന്ത്രണ്ട് അപ്പോസ്തോലന്മാരുടെ മുമ്പിൽ ഒരു വെളിപ്പെടുത്തൽ നടത്തുന്നു. 'കർത്താവും ഗുരുവുമായ ഞാൻ ഇത് ചെയ്തുവെങ്കിൽ..... ' നിങ്ങൾക്കും ഈ മാതൃക ഞാൻ തരുന്നു. വിനയത്തിന്റെയും ശൂന്യമാക്കലിന്റെയും അനുഭവം. ക്രിസ്തുശിഷ്യന്മാർ തമ്മിൽ ഒരു തർക്കത്തിന് വഴി തെളിയിച്ചു (ലൂക്കോ. 22:24). അതിനെത്തുടർന്നാണ് ഈ സാധനപാഠം കർത്താവ് അവർക്ക് കാണിച്ചുകൊടുത്തത്.

കാൽകഴുകൽ സ്വയം ശൂന്യവത്ക്കരിക്കുന്നതാണ്. സ്വയംശൂന്യവത്ക്കരണത്തിന്റെ പരമകാഷ്ട കുരിശാരോഹണവും മരണവുമാണ്. കർത്താവിന്റെ മരണത്തിലേക്ക് ഇത് വിരൽചൂണ്ടുന്നു. മറ്റുള്ളവർക്കുവേണ്ടി ജീവിതം ബലി കഴിച്ചു സ്വയശൂന്യവത്ക്കരണത്തിന്റെ അർത്ഥം കണ്ടെത്തണം എന്ന് കർത്താവ് പഠിപ്പിച്ചു; ആഗ്രഹിച്ചു. അധികാരങ്ങളും പദവികളും കൈയ്യാളുന്നവർ – ഏതു തരത്തിലായാലും – രാഷ്ട്രീയ – സാമൂഹിക മണ്ഡലങ്ങളിൽ മാത്രമല്ല, ആദ്ധ്യാത്മിക മണ്ഡലത്തിൽ നിൽക്കുന്ന എല്ലാ സ്ഥാനികളും പുലർത്തേണ്ട ഒരു മനോഭാവമാണ് ഇത്. അല്ലെങ്കിൽ അതിനെക്കുറിച്ച് ഒരു തിരിച്ചറിവ് തന്നെയെങ്കിലും ഉണ്ടാകണം.

1. കർത്താവ് സ്വയം ശൂന്യമാക്കി (ഫിലി. 2:6) ദാസന്റെ ദൗത്യം നിർവ്വഹിക്കുവാൻ തയ്യാറായി. അവൻ ദൈവരൂപത്തിൽ ഇരിക്കെ ദൈവത്തോടുള്ള സമത്വം മുറുകെ പിടിച്ചുകൊള്ളണം എന്നു വിചാരിക്കാതെ ദാസരൂപം എടുത്ത് മനുഷ്യരൂപത്തിലായി. തന്നെത്താൻ ഒഴിച്ച് വേഷത്തിൽ

മനുഷ്യനായി വിളങ്ങി. തന്നെത്താൻ താഴ്ത്തി മരണത്തോളം ക്രൂശിലെ മരണത്തോളം തന്നെ അനുസരണയുള്ളവനായി.

## പെസഹാ കുർബ്ബാന അനുഭവിക്കുന്നവർക്ക് ഒരു സന്ദേശം

'(യൂദ) ഖണ്ഡം വാങ്ങിയ ഉടനെ എഴുന്നേറ്റു പോയി; അപ്പോൾ രാത്രിയായിരുന്നു' (യോഹ. 13:30).

യൂദയുടെ പൂർവ്വികർ അവരുടെ മിസ്രയിം അടിമത്വത്തിൽ നിന്നുള്ള മോചനത്തിന്റെ ഓർമ്മയുടെ ആചരണം ആയിരുന്നു പെസഹാകൊണ്ട് ഉദ്ദേശിച്ചിരുന്നത്. എന്നാൽ, പുതിയ പെസഹാ പാപത്തിന്റെ അടിമത്വത്തിൽ നിന്നുള്ള മോചനമാണ്. യൂദയുടെ മാനസാന്തരത്തിനായി യേശുക്രിസ്തു ഒരു പ്രാവശ്യം കൂടി ശ്രമം നടത്തുന്ന ഭാഗമാണിത്. തിന്മ ചെയ്യാതിരിക്കുവാൻ ദൈവം ആരെയും നിർബന്ധിക്കുന്നില്ല, അപേക്ഷിക്കുന്നതേയുള്ളൂ. സ്വയം വഞ്ചിച്ചുകൊണ്ട് ഗുരുവിനെയും വഞ്ചിക്കുവാൻ യൂദ ശ്രമിക്കുന്നു. ചെയ്യുവാൻ പോകുന്ന തിന്മയുടെ ഭീകരത ക്രിസ്തു യൂദയെ മനസ്സിലാക്കുന്നു. യൂദ പിൻതിരിയുന്നില്ല. തിന്മ ഹൃദയത്തിൽ കൂടുകെട്ടിയാൽ അതിന്റെ ഭവിഷ്യത്ത് ഭയാനകമായിരിക്കും. മറ്റ് ശിഷ്യന്മാർ യൂദയുടെ പ്രവൃത്തിയെപ്പറ്റി മുൻകൂട്ടി അറിഞ്ഞിരുന്നില്ല. അറിഞ്ഞിരുന്നുവെങ്കിൽ അവർ ഒരു പക്ഷെ ബലം പ്രയോഗിച്ച് തന്നെയെങ്കിലും യൂദയെ തടയുമായിരുന്നു.

അപ്പോൾ രാത്രിയായിരുന്നു. കർത്താവും ശിഷ്യന്മാരും പെസഹാ ഭക്ഷിച്ചത് സന്ധ്യാമസയത്തായിരുന്നു. എന്നാൽ യൂദയുടെ പെസഹാ സ്വീകരണത്തെക്കുറിച്ച് മാത്രം 'അപ്പോൾ രാത്രിയായിരുന്നു' എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. യോഹന്നാന്റെ സുവിശേഷത്തിലെ 'രാത്രി' പ്രയോഗത്തിന് പ്രതീകാത്മകതയുണ്ട്. തിന്മ പ്രവർത്തിക്കുന്നവൻ അന്ധകാരത്തിലേക്ക് പ്രവേശിക്കുന്നു. അപ്പം മുറിച്ച് കൊടുത്ത് യേശു സ്നേഹം പങ്കുവച്ചുകൊടുത്തപ്പോൾ, സ്നേഹത്തിന്റെ ഈ വെളിപാടിനോട് യൂദ നിഷേധാത്മകമായി പ്രതികരിച്ചു. അപ്പം സ്വീകരിച്ച യൂദായിൽ വെളിച്ചത്തിന്റെ അനുഭവമാണ് ഉണ്ടാകേണ്ടത്. എന്നാൽ സാത്താനാണ് യൂദയിൽ പ്രവേശിച്ചത്. യൂദ താൻ ഒറ്റിക്കൊടുക്കുന്നതിലൂടെ ചരിത്രം കണ്ടിട്ടുള്ളതിലേക്ക് ഏറ്റവും വലിയ ഒരു വഞ്ചനയാണ് ഇവിടെ കാണുന്നത്. കർത്താവിനെ കൊല്ലുമെന്നുദ്ദേശിച്ചുകൊണ്ടല്ല പ്രത്യുത യേശുവിനെ ഒരു രാഷ്ട്രീയ വിമോചകനായി പ്രവർത്തിക്കുവാൻ നിർബന്ധിക്കുവാൻ വേണ്ടിയാണ് യൂദ ഒറ്റിക്കൊടുത്തത്. എന്നാൽ യേശുക്രിസ്തുവിനെ കൊല്ലുവാൻ വിധിച്ചപ്പോൾ, തന്റെ പദ്ധതികൾ പൊളിഞ്ഞ യൂദ ആത്മഹത്യ ചെയ്തു. അതുകൊണ്ട് അയോഗ്യമായ രീതിയിൽ വിശുദ്ധ കുർബ്ബാനാനുഭവത്തിൽ നിന്ന് ഒഴിഞ്ഞിരിക്കുവാൻ പൗലോസ് ശ്ലീഹായും ഉപദേ

ശിക്കുന്നു (1 കോരി. 11:27). 'അതുകൊണ്ട് അയോഗ്യമായി അപ്പം തിന്നുകയോ കർത്താവിന്റെ പാനപാത്രം കുടിക്കുകയോ ചെയ്യുന്നവൻ എല്ലാം കർത്താവിന്റെ ശരീരവും രക്തവും സംബന്ധിച്ചു കുറ്റക്കാരൻ ആകും.'

1840 ജനുവരി മൂന്നിന് ബൽജിയത്തിലെ ഒരു പാവപ്പെട്ട കുടുംബത്തിലാണ് ഫാ. ഡാമിയൻ ജനിച്ചത്. 1859 ഫെബ്രുവരി രണ്ടാം തീയതി സന്യാസസഭയിൽ ചേരുകയും 1860 ഒക്ടോബറിൽ വ്രതവാഗ്ദാനം നടത്തുകയും ചെയ്തു. 1864 മെയ് രണ്ടാം തീയതി വൈദികനായിത്തീർന്ന ഫാ. ഡാമിയൻ ഒരിക്കൽ പറഞ്ഞു: 'ഞാനാദ്യമായി നിത്യജീവന്റെ ഭോജനം വിശ്വാസികൾക്ക് വിതരണം ചെയ്തപ്പോൾ വികാരാധിക്യം കൊണ്ട് എന്റെ ഹൃദയം ഉരുകിയൊലിച്ചുപോകുമോ എന്ന് ഞാൻ ഭയപ്പെട്ടു' (യോഹ. 6:25-59).

പഴയനിയമ പെസഹായുടെ പശ്ചാത്തലത്തിൽ പുതിയനിയമത്തിലെ പാപമോചനത്തിനായുള്ള വി. കുർബ്ബാന രക്ഷകനും പാപവിമോചകനുമായ യേശുക്രിസ്തു സ്ഥാപിച്ചു. ഇതു ദൈവവുമായുള്ള ഒരു പുതിയ ഉടമ്പടിയാണ്. പുതിയ ഉടമ്പടി മുദ്ര വയ്ക്കപ്പെട്ടത് പുതിയനിയമ പെസഹാ കുഞ്ഞാടായ യേശുക്രിസ്തുവിന്റെ രക്തം കൊണ്ടാണ്. സ്വയം ഇല്ലായ്മയായിക്കൊണ്ട് കർത്താവ് തന്നെ അപ്പവും വീഞ്ഞും വാഴ്ത്തിക്കൊടുത്തുകൊണ്ട് 'ഇതെന്റെ ശരീരവും ഇതെന്റെ രക്തവും' എന്ന് കല്പിച്ച് 'വാങ്ങി ഭക്ഷിക്കുവാൻ' പറഞ്ഞ് ശിഷ്യന്മാരെ പങ്കിട്ട് ഏല്പിച്ചു. പിറ്റേ ദിവസം കാൽവറി ക്രൂശിലെ യാഗത്താൽ യഥാർത്ഥ മാംസവും രക്തവും നമ്മുടെ വീണ്ടെടുപ്പിനുവേണ്ടി നൽകിയതിനാൽ അത് യോഗ്യമായ രീതിയിൽ അനുഭവിച്ച് നിത്യജീവൻ അവകാശമാക്കുവാൻ നമുക്ക് സാധിക്കണം.

# 31

# ക്രൂശിന്മേൽ ശത്രുത്വം ഇല്ലാതാക്കി

## ദുഃഖവെള്ളിയാഴ്ച

(യോഹ 19:17–42; ഗലാ. 2:17–21)

**(പി. യു. കെ.)**

ലോകചരിത്രത്തെ രണ്ടായി വിഭജിച്ച സംഭവമായിരുന്നു യേശുവിന്റെ കുരിശിലെ മരണം. മരണത്തോടെ അവസാനിക്കാത്ത ഒരു സ്വാധീനം, മരണത്തെ അതിജീവിക്കുന്ന ഒരു സ്വാധീനം അതിനുണ്ടായിരുന്നു എന്നതായിരുന്നു കാരണം. പൗലോസ് പറയുന്നു: 'ക്രിസ്തു എന്നെ സ്നേഹിച്ചു. എനിക്കുവേണ്ടി സ്വയം സമർപ്പിച്ചു.' കഴിഞ്ഞ രണ്ടായിരം വർഷങ്ങളായി കോടിക്കണക്കിനാളുകൾ ഈ സ്നേഹവും സമർപ്പണവും അനുഭവിച്ചറിഞ്ഞു. അതാണ് കുരിശുമരണത്തിന്റെ സ്വാധീനം. ഓരോ ദുഃഖവെള്ളിയും ഈ സ്വാധീനം നമ്മുടെ ജീവിതത്തിൽ ശക്തമായ ചലനങ്ങൾ സൃഷ്ടിക്കട്ടെ. 'കുരിശെനിക്കു നിശ്ചയമുള്ള രക്ഷ. കുരിശിനെ ഞാനാരാധിക്കുന്നു. കർത്താവിന്റെ കുരിശ് എന്നോടു കൂടെ. കുരിശെനിക്കു സദാ സങ്കേതം' എന്ന് തോമസ് അക്വീനാസിനോടു കൂടെ നമുക്കെന്നും പ്രാർത്ഥിക്കാം. അതിനുള്ള ശക്തിയാണ് നാമിന്ന് കൈവരിക്കേണ്ടത്.

1865 ഏപ്രിൽ 14-ാം തീയതി, ലോകജനതയെ മുഴുവൻ കണ്ണീരിലാഴ്ത്തിയ, ദുഃഖപൂരിതമാക്കിയ ദിനമാണ്. അന്നാണ് ലോകം കണ്ടിട്ടുള്ളതിൽ വച്ചേറ്റവും വലിയ രാഷ്ട്രീയ നേതാവും സാമൂഹ്യപ്രവർത്തകനുമായിരുന്ന, അമേരിക്കൻ ജനതയുടെ പ്രിയങ്കരനായിരുന്ന പ്രസിഡന്റ് എബ്രഹാം ലിങ്കൺ വെടിയേറ്റു നിലംപതിച്ചത്. ഞെട്ടിപ്പിക്കുന്ന ആ വാർത്ത ശ്രവിച്ചവരെല്ലാം ദുഃഖം അടക്കാനാവാതെ പൊട്ടിക്കരഞ്ഞു. വാഷിംഗ്ടൺ നഗരം ശോകമൂകമായി. അമേരിക്കൻ പ്രസിഡന്റിന്റെ ആസ്ഥാനമായ വൈറ്റ് ഹൗസിൽ നിന്നും മൃതദേഹം മാറ്റുകയാണ്. എന്നെന്നേയ്ക്കുമായി തങ്ങളോട് വേർപിരിയുന്ന തങ്ങളുടെ പ്രിയങ്കരനായ നേതാവിനെ ഒരു നോക്കു കാണുവാൻ, അന്തിമോപചാരങ്ങൾ അർപ്പിക്കുവാൻ അമേരിക്കൻ ജനത ഒന്നടങ്കം വഴിയരുകിൽ തിങ്ങിക്കൂടി. നിറഞ്ഞ നയനങ്ങളോടെ തങ്ങളുടെ പ്രിയപ്പെട്ട നേതാവിന്റെ, എബ്രഹാം ലിങ്കന്റെ, മൃതദേഹം സംവഹിക്കപ്പെടുന്നത് നോക്കിനിന്ന ഒരു നീഗ്രോസ്ത്രീ അവളുടെ എളിയിലിരുന്ന തന്റെ പിഞ്ചുകുഞ്ഞിനെ ശവമഞ്ചം ചൂണ്ടിക്കാണിച്ചുകൊണ്ട് പറഞ്ഞു: 'മകനെ ഇതാ നിനക്കുവേണ്ടി, നിന്റെ സ്വാതന്ത്ര്യത്തിനു

വേണ്ടി പടപോരുതി ജീവൻ ഹോമിച്ച നിന്റെ പ്രിയപ്പെട്ട നേതാവിന്റെ മൃതശരീരം.'

മൂന്ന് ഇരുമ്പാണികളാൽ കുരിശിൽ തറയ്ക്കപ്പെട്ടിരിക്കുന്ന യേശുവിനെ ചൂണ്ടിക്കാണിച്ചുകൊണ്ട് ഇന്ന് തിരുസ്സഭാമാതാവ് തന്റെ മക്കളായ നാം ഓരോരുത്തരോടും പറയുകയാണ്: മകനേ/മകളേ ഇതാ നിനക്കുവേണ്ടി, നിന്റെ രക്ഷയ്ക്കുവേണ്ടി, നിനക്ക് ജീവനുണ്ടാകുവാനും അത് സമൃദ്ധമാകുവാനും വേണ്ടി, സ്വജീവൻ സമർപ്പിച്ച യേശുനാഥൻ.

ഒരിക്കൽകൂടി ദുഃഖവെള്ളി നമ്മുടെ ഇടയിലേയ്ക്ക് കടന്നുവന്നിരിക്കുകയാണ്. ലോകചരിത്രം പരിശോധിച്ചാൽ മനുഷ്യൻ മതത്തിന്റേയും ദൈവത്തിന്റേയും പേരിൽ സ്വയം പീഡിപ്പിച്ചതിന്റെയും മരിച്ചതിന്റെയും, സ്വസഹോദരങ്ങളെ പീഡിപ്പിച്ചതിന്റേയും കൊന്നതിന്റെയും കഥകൾ ധാരാളമായി നമുക്ക് കാണുവാൻ കഴിയും. എന്നാൽ ദൈവം മനുഷ്യനുവേണ്ടി, ഒരു ദൈവം തന്റെ ജനത്തിനുവേണ്ടി, മരിച്ച സംഭവം ചരിത്രത്തിൽ ഒരിക്കൽ മാത്രമേ ഉണ്ടായിട്ടുള്ളൂ. തങ്ങളുടെ ദൈവം തങ്ങൾക്കായി ചമ്മട്ടി അടിയേറ്റ് രക്തം ചിന്തി, കുരിശിൽ തറയ്ക്കപ്പെട്ട് പിടഞ്ഞു മരിച്ചതിന്റെ ഓർമ്മ ആചരിക്കുന്ന ഒരേ ഒരു ജനസമൂഹം ക്രൈസ്തവരായ നാം മാത്രമാണ്.

നമ്മുടെ ദൈവം, നമ്മെ, സ്നേഹിച്ച ദൈവം, നമ്മെ സൃഷ്ടിച്ച ദൈവം, നമുക്കുവേണ്ടി നമ്മെപ്പോലെ മനുഷ്യനായി പിറന്ന ദൈവം, നമ്മെ രക്ഷിക്കുവാനായി തന്റെ അവസാനതുള്ളി രക്തംപോലും ചിന്തിയ ദൈവം, നമുക്കുവേണ്ടി ഗോഗുൽത്തായിലെ മരക്കുരിശിൽ തൂങ്ങി മരിച്ചതിന്റെ ഓർമ്മ ആചരിക്കുമ്പോൾ നാം ലോകത്തിന്റെ ആരംഭം മുതൽ ഇന്നുവരെ ഉണ്ടായിട്ടുള്ളതിൽവച്ച് ഏറ്റവും ഹൃദയസ്പർശിയായ ഒരു ദുരന്തനാടകത്തിന്റെ ഓർമ്മയാണ് ആചരിക്കുന്നത്. സ്നേഹം തന്നെയായ, സ്നേഹിക്കുവാൻ മാത്രം പഠിപ്പിച്ച, സത്യത്തിന്റെയും സൗഹൃദത്തിന്റെയും സാഹോദര്യത്തിന്റെയും സന്ദേശം മാത്രം പ്രചരിപ്പിച്ച, അന്ധന് കാഴ്ചയും ബധിരന് കേൾവിയും, രോഗിയ്ക്ക് സൗഖ്യവും നൽകിയ, എല്ലാവർക്കും നന്മ മാത്രം ചെയ്തുകൊണ്ട് ചുറ്റിസഞ്ചരിച്ച യേശുനാഥനെ, സീസറിന്റേത് സീസറിനും ദൈവത്തിന്റേത് ദൈവത്തിനും എന്നു പറഞ്ഞ് രാജ്യത്തിന്റെയും ദൈവത്തിന്റെയും അവകാശങ്ങളെ മുറുകെപ്പിടിച്ച ഒരു നല്ല മനുഷ്യനെ - അല്ല ഒരു ദൈവത്തെ - രാജ്യദ്രോഹക്കുറ്റവും ദൈവദ്രോഹക്കുറ്റവും ചുമത്തി ക്രൂരമായ കുരിശുമരണത്തിന് വിധിച്ചുകൊണ്ട് മനുഷ്യമനസ്സാക്ഷിയുടെ മരവിപ്പ് എന്തുമാത്രം ആകാമെന്ന് ലോകത്തിന് കാണിച്ചുകൊടുത്ത ഒരു ദയനീയ സംഭവമായിരുന്നു അത്. 'ഞാൻ ഇവനിൽ യാതൊരു കുറ്റവും കാണുന്നില്ല. എങ്കിലും ചമ്മട്ടികൾ കൊണ്ടിവനെ അടി

ക്കുന്നതിനും കുരിശിലേറ്റി കൊല്ലുന്നതിനുമായി നിങ്ങൾക്ക് വിട്ടുതരുന്നു.' തീർത്തും അന്യായമായ ഒരു വിധിവാചകം അന്ന് യേശുവിന്റെ മേൽ പതിച്ചു. മനുഷ്യർക്ക് ജീവനേകാൻ വന്ന ജീവന്റെ നാഥനായ ദൈവത്തെ മനുഷ്യന്റെ കോടതിയിൽ വച്ചു വധിക്കുവാൻ വിധിച്ചു. കാൽവറിയിൽ മരക്കുരിശിലേറ്റി കൊന്നു.

സ്നേഹയാഗത്തിന്റെ പ്രതീകമായി കാൽവറിയിൽ ഉയർന്ന ഈ മര ക്കുരിശിലാണ് നമ്മുടെ രക്ഷ. ഈ സത്യം നിത്യവും നമ്മെ അനുസ്മരി പ്പിക്കുവാനാണ് നമ്മുടെ അൾത്താരകളൊക്കെ കുരിശുകൊണ്ട് അലങ്കരി ച്ചിരിക്കുന്നത്. ആ സ്നേഹത്തിന്റെ ആഴം അറിയുന്നതിന് അതനുഭവിച്ച് ആസ്വദിക്കുന്നതിനാണ് നാം ഈ ദുഃഖവെള്ളി ആചരണങ്ങൾ നടത്തു ന്നത്. എന്നാൽ അല്പം കണ്ണീരിലും, രണ്ട് തുള്ളി കയ്പ്പുനീരിലും, മരക്കു രിശും പിടിച്ചുള്ള ഒരു വിലാപയാത്രയിലും മാത്രം ഒതുങ്ങിനില്ക്കുന്നതാ കരുത് നമ്മുടെ ദുഃഖവെള്ളി ആചരണങ്ങൾ. നമ്മുടെ ജീവിതത്തിൽ കാര്യമായ മാറ്റങ്ങൾ വരുത്തുവാൻ ഇതിന് കഴിയണം. അല്ലാതെ ഇന്നല്പം കയ്പ്പുനീരും കുടിച്ച് യേശുവിനുവേണ്ടി വിദ്വേഷവും മാറ്റാതെ, നമ്മുടെ പാപജീവിതം ഉപേക്ഷിക്കാതെ, സ്വാർത്ഥലാഭത്തിന്റെയും നൈമിഷിക സന്തോഷങ്ങളുടെയും പിന്നാലെ പരക്കം പായുവാനാണ് നമ്മുടെ ആഗ്രഹ മെങ്കിൽ ഈ ദുഃഖവെള്ളി ആചരണങ്ങൾ അർത്ഥശൂന്യമാകും. ഈ ദുഃഖ ഭാവവും കണ്ണുനീരും വെറും കാപട്യമാകും. മനുഷ്യരെ കബളിപ്പിക്കുവാൻ ഭക്തരെന്ന് കാണിക്കുവാൻ ഉള്ള ഒരു നാട്യം മാത്രമായിത്തീരും.

നിന്നോടുള്ള സ്നേഹത്തെപ്പറ്റി മകനെ നിനക്കുവേണ്ടി, മകളെ നിന്റെ രക്ഷക്കു വേണ്ടി എന്റെ അവസാനതുള്ളി രക്തം പോലും ഞാൻ ഊറ്റി ക്കൊടുത്തിരിക്കുന്നു എന്ന് പറഞ്ഞ് അവിടുത്തെ സ്നേഹാലയത്തിലേക്കു നമ്മെ മാടിവിളിക്കുന്ന യേശുവിന്റെ മരക്കുരിശിന്റെ ചുവട്ടിൽ നിൽക്കുവാൻ നാം തയ്യാറാണോ? കുരിശിൽനിന്നും കുരിശിന്റെ സന്ദേശം സ്വീകരിച്ച് സ്വന്തമാക്കുവാനും ജീവിതത്തിൽ പകർത്തുവാനും അങ്ങനെ യേശുവിൽ നവീകരിക്കപ്പെട്ട, യേശുചൈതന്യത്താൽ നിറഞ്ഞ, പുതിയ മനുഷ്യരാ കുവാനും നാമൊക്കെ സന്നദ്ധരാണോ? അങ്ങനെയെങ്കിൽ ഇന്നു കുരിശി നെപ്പറ്റി നാം ആഴത്തിൽ ധ്യാനിക്കണം. പ്രാർത്ഥനാപൂർവ്വം ചിന്തിക്കണം. എന്തിനാണ് യേശു കുരിശുമരണം സ്വീകരിച്ചത്? നാമുൾപ്പെടെ എല്ലാ മനുഷ്യരും ഇവിടെ ജനിക്കുന്നത് ജീവിക്കുവാനാണ്. എന്നാൽ യേശു മനു ഷ്യനായി ജനിച്ചത് ജീവിക്കുവാനല്ല പ്രത്യുത, നമുക്കു ജീവൻ നൽകു വാനായി, മരിക്കുവാനാണ്. എന്തിനാണ് യേശുനാഥൻ കുരിശിൽ മരിച്ചത്? ആദിയിൽ ദൈവപിതാവ് സ്വന്തം ഛായയിലും സാദൃശ്യത്തിലും മനു ഷ്യനെ സൃഷ്ടിച്ചു. എന്നാൽ ദൈവത്താൽ സൃഷ്ടിക്കപ്പെട്ട മനുഷ്യൻ ദൈവത്തെക്കൂടാതെ, ദൈവത്തെ മാറ്റിനിർത്തിയിട്ട്, ദൈവമാകുവാൻ

പരിശ്രമിച്ചു. ഫലമോ അവൻ പരാജയത്തിന്റെ പടുകുഴിയിലേക്കു പതിച്ചു. ദൈവവുമായി സ്നേഹത്തിലും ഐക്യത്തിലും കഴിഞ്ഞ മനുഷ്യർ ദൈവത്തിൽ നിന്നും അകന്നു – ദൈവത്തിൽ നിന്നും അകന്ന മനുഷ്യരെ, ദൈവവുമായി ശത്രുതയിലായ മനുഷ്യരെ ദൈവത്തോട് രമ്യപ്പെടുത്തുവാനാണ് ദൈവം മനുഷ്യനായതും മരക്കുരിശിൽ പിടഞ്ഞു മരിച്ചതും.

അപ്പോസ്തോലൻ പറയുന്നതുപോലെ യേശു തന്റെ കുരിശിലെ മരണം വഴി ശത്രുതയുടെ നടുഭിത്തി തകർക്കുകയും അനുരഞ്ജനം സാദ്ധ്യമാക്കിത്തീർക്കുകയും ചെയ്തു. അതുകൊണ്ട് ദുഃഖവെള്ളി അനുരഞ്ജനത്തിനുള്ള അവസരമാണ്. നമ്മുടെ അനുരഞ്ജനം രണ്ടു തലങ്ങളിലാണ് നടക്കേണ്ടത്. ദൈവത്തോടും സഹോദരരോടും നാം രമ്യപ്പെടണം. വലിയആഴ്ചയിൽ നമ്മുടെ പാപങ്ങളോർത്ത് പശ്ചാത്തപിക്കുവാനും കുമ്പസാരമെന്ന കൂദാശയിലൂടെ ദൈവത്തോടു രമ്യപ്പെടുവാനും നാമൊക്കെ ശ്രമിക്കുന്നുണ്ട്. നല്ല കാര്യം. അത് ആവശ്യവുമാണ്. എന്നാൽ അതോടൊപ്പം പ്രാധാന്യമർഹിക്കുന്ന മറ്റൊന്ന് നാം പലപ്പോഴും മറക്കാറില്ലേ? മാറ്റിവയ്ക്കാറില്ലേ എന്ന് ചിന്തിച്ചുപോവുകയാണ്. അതു മറ്റൊന്നുമല്ല. പരസ്പരം രമ്യപ്പെടുന്ന കാര്യമാണ്. പരസ്പരം രമ്യപ്പെടാതെയും, സഹോദരങ്ങളോടു ക്ഷമിക്കാതെയും പൊറുക്കാതെയും നമുക്ക് ദൈവത്തോടു രമ്യപ്പെടാനാവില്ല എന്ന പരമാർത്ഥം നാം മറക്കരുത്.

മതസ്ഥാപകരും ചിന്തകരുമൊക്കെ സഹനമെന്ന പ്രശ്നത്തിന് സർവ്വസ്വീകാര്യമായൊരുത്തരം നൽകാൻ പരിശ്രമിച്ചിട്ടുണ്ട്. എന്നാൽ സഹനത്തെക്കുറിച്ചുണ്ടായിരുന്ന സങ്കുചിതങ്ങളായ സങ്കല്പങ്ങളെല്ലാം തച്ചുടച്ചിട്ട് ക്രിസ്തുനാഥൻ നൂതനമായൊരു മൂല്യം സഹനത്തിന് പ്രദാനം ചെയ്തു. വേദനയുടെ മുമ്പിൽ ഭയന്ന് വിറച്ച് രക്തം വിയർത്ത യേശുനാഥൻ സഹനമെന്ന പ്രശ്നത്തിന് ഉത്തരം നൽകിയത് വേദനയിൽ നിന്നും ഓടിയൊളിച്ചുകൊണ്ടല്ല. പ്രത്യുത, സ്വന്തം വേദനകളെ സ്വീകരിക്കുകയും സഹിക്കുകയും ചെയ്തുകൊണ്ടാണ്. അതേസമയം അവിടുന്ന് മറ്റുള്ളവരുടെ വേദനകൾ മാറ്റുവാനായി അത്ഭുതങ്ങൾ പോലും ചെയ്തു. പരസ്യജീവിതം മുഴുവൻ അവിടുന്ന് ചിലവഴിച്ചത് ദൈവരാജ്യം പ്രസംഗിക്കുവാനും വേദനയെ ഇല്ലായ്മ ചെയ്യുവാനുമാണ്. അവിടുന്ന് രോഗം മൂലം വേദനിച്ചിരുന്നവരെ സുഖപ്പെടുത്തി, മരിച്ചവരെ ഉയിർപ്പിച്ചുകൊണ്ട് പ്രിയപ്പെട്ടവരുടെ വേർപാടിൽ വേദനിച്ചിരുന്നവരെ ആശ്വസിപ്പിച്ചു. വിശന്നിരുന്നവർക്കായി അപ്പം വർദ്ധിപ്പിച്ചു. ചുരുക്കിപ്പറഞ്ഞാൽ വേദനയുമായി വന്നവരെയെല്ലാം യേശു ആശ്വസിപ്പിച്ചു. പക്ഷേ തന്റെ ജീവിതത്തിൽ സഹിക്കേണ്ടിവന്നപ്പോൾ വേദനയാൽ തോൽപ്പിക്കപ്പെടാതെ സഹിച്ചുകൊണ്ട് സഹനത്തെ തോൽപ്പിച്ചു. ഇതിനവിടുത്തേക്ക് കഴിഞ്ഞതിന്റെ കാരണം മറ്റൊന്നുമല്ല വേദനയുടെ പാരമ്യത്തിലും യേശു പിതാവിലുള്ള വിശ്വാസം മുറുകെ

പ്പിടിച്ചു. പിതൃപുത്രബന്ധം നഷ്ടപ്പെടാതെ സൂക്ഷിച്ചു. യേശുവിനെ സംബന്ധിച്ച് ദൈവം എന്നും എപ്പോഴും തന്റെ മക്കളുടെ കാര്യങ്ങളിൽ ശ്രദ്ധയുള്ള സ്നേഹസമ്പന്നനായ പിതാവാണ്. ഈ സ്നേഹത്തിന്റെ അനുഭവത്തിൽ വളർന്നുവന്ന യേശു തന്റെ വേദനയെ പിതാവിന്റെ തിരുമനസ്സായി കണ്ടു. തന്റെ വേദനകളെയും സഹനത്തെയും ഒക്കെ മാനവരക്ഷയ്ക്കായി ദൈവപിതാവിന്റെ കരങ്ങളിൽ നിന്നും വരുന്ന സമ്മാനമായി യേശു സ്വീകരിച്ചു. അങ്ങിനെ വേദനയാൽ തോൽപ്പിക്കപ്പെടാതെ വേദനയുടെ മേൽ അവിടുന്നു വിജയം നേടി. ഈ ദുഃഖവെള്ളിയാഴ്ച സഹനത്തെക്കുറിച്ചും വേദനയെക്കുറിച്ചും യേശു നമുക്കുവേണ്ടി സഹിച്ച വേദനകളെക്കുറിച്ചും ഒക്കെ ചിന്തിക്കുന്ന, ധ്യാനിക്കുന്ന നമുക്ക് രണ്ടു കാര്യങ്ങളാണ് ചെയ്യുവാനുള്ളത്. ഒന്നാമതായി മറ്റുള്ളവർക്ക് വേദന വരുത്തുന്ന കാര്യങ്ങളിൽ നിന്നും നാം പൂർണ്ണമായും മാറിനിൽക്കണം. അതോടൊപ്പം വേദന അനുഭവിക്കുന്ന നമ്മുടെ സഹോദരങ്ങളെ നമ്മുടെ കഴിവുപോലെ ആശ്വസിപ്പിക്കണം.

# 32
# ദുഃഖശനി

**(പി. യു. കെ.)**

പേരു കൊണ്ടും പ്രയോഗം കൊണ്ടും അർത്ഥം മാറിപ്പോയ ഒരു ദിനമാണിത്. മലയാളത്തിൽ ദുഃഖവെള്ളിയെന്നും ദുഃഖശനിയെന്നുമൊക്കെ പേരിട്ട് ഈ ദിവസങ്ങളെ ആകെ ദുഃഖമയമാക്കി. ഇന്ന് ദുഃഖത്തിന്റെ ശനിയാഴ്ചയല്ല. മറിച്ച് പ്രതീക്ഷയോടെയുള്ള കാത്തിരിപ്പിന്റെ ദിനമാണ്. പ്രതീക്ഷയുടെ പെരുന്നാളാണ്. പ്രത്യാശയുടെ ആഘോഷമാണ്.

'മനുഷ്യപുത്രൻ വളരെയേറെ സഹിക്കുകയും പ്രമാണികൾ, മതപുരോഹിതന്മാർ, ശാസ്ത്രിമാർ എന്നിവർ അവനെ തള്ളിക്കളഞ്ഞുകൊല്ലുകയും അവൻ മൂന്നാം ദിവസം ഉയിർത്തെഴുന്നേൽക്കുകയും വേണം' (ലൂക്കോസ് 9:22). യേശുവിന്റെ ഈ വാക്കുകൾ ഗ്രഹിക്കുവാനോ മനസ്സിലാക്കുവാനോ ശിഷ്യർക്ക് സാധിച്ചില്ല. അതുകൊണ്ട് അവർ കുരിശു മരണത്തിനുശേഷം ഭയപ്പെട്ട്, മുറി പൂട്ടി, മുഖം കുനിച്ചിരുന്നു. കാരണം അവർ നിരാശരായിരുന്നു.

എന്നാൽ ഇന്നു നമ്മിൽ നിരാശയ്ക്കിടമില്ല. നിരാശയ്ക്കു കാരണവുമില്ല. സഹനങ്ങൾക്കും പീഡനങ്ങൾക്കുമൊടുവിൽ വിജയമാണെന്നു മനസ്സിലാക്കിയവരാണ് നാം. മുമ്പു പറഞ്ഞ വചനങ്ങളെ മനസ്സിലാക്കാതെ വരുമ്പോൾ ഈ ദിവസത്തെ ദുഃഖശനി എന്നു വിളിച്ചുപോകും. ഈ ദിവസത്തിന്റെ സന്ദേശം സഹനത്തിന് അർത്ഥമുണ്ട് എന്നുള്ളതാണ്. ദുഃഖത്തിന് ക്രിസ്തീയ തത്വചിന്തയിൽ സന്തോഷത്തിന്റെ നിറമുണ്ടെന്നതാണ്, വേദനയ്ക്ക് വേതനമുണ്ടെന്നതാണ് ഇതിന്റെ സവിശേഷത.

പ്രകൃതിയിലേക്കു ശ്രദ്ധിച്ചുനോക്കിയാൽ, വേനൽച്ചൂടിൽ കരിഞ്ഞുവീണ ഇലകളുടെ സ്ഥാനത്ത് പുതുമയോടുകൂടി പുതുമുകുളങ്ങളുമായി പ്രകൃതി അണിഞ്ഞൊരുങ്ങി നിൽക്കുന്ന കാഴ്ച എത്ര മനോഹരമാണ്. ചൂടിന്റെ കാഠിന്യത്തിലും ഭൂമിയിലെ വിത്തുകൾ പൊട്ടിമുളക്കുന്നു. വേനലിന്റെ ദൈർഘ്യത്തിൽ ശ്മശാനമായിത്തീർന്ന പ്രകൃതി ജീവനിലേക്ക് പ്രവേശിക്കുകയാണിപ്പോൾ. ജീവന്റെ തുടിപ്പുകൾ എല്ലായിടത്തും ദൃശ്യമാണ്. ഇത് ഉത്ഥാനത്തിന്റെ നാളുകളാണ്. ദുഃഖശനിയാഴ്ച ദുഃഖിച്ച് തല കുമ്പിട്ട് നിരാശരായിരിയ്ക്കുന്നവർ യേശുവിന്റെ ഉത്ഥാനത്തിൽ പങ്കാളികളാവുന്നില്ല. മരണത്തോടെ എല്ലാം അവസാനിച്ചു എന്നു കരുതുന്നവർക്ക് ഇത് ദുഃഖശനിയാഴ്ചയാണ്. എന്നാൽ യേശുവിന്റെ പ്രബോധനങ്ങളും പ്രവർത്തികളും കണ്ടറിഞ്ഞ നമുക്ക് ഇന്ന് ഒരുക്കദിനമാണ്, ഉയിർപ്പിന്റെ

ഒരുക്ക ദിനം. ഈ പ്രതീക്ഷയുടെ പെരുന്നാളിൽ പ്രത്യാശയുടെ പടിവാതിലിൽ നിന്നു കൊണ്ട് നമുക്ക് യേശുവിന്റെ ഉത്ഥാന മഹത്വത്തിലേക്കു പ്രവേശിയ്ക്കാം.

ഈ ദിനത്തിനു മറ്റൊരു സന്ദേശം കൂടിയുണ്ട്. പൗലോസ് ശ്ലീഹാ എഫേസ്യർക്കെഴുതിയ ലേഖനം 4 അദ്ധ്യായം 22 മുതൽ 24 വരെയുള്ള വാക്യങ്ങളിൽ ആ സന്ദേശമുണ്ട്. 'മുമ്പിലത്തെ നടപ്പുസംബന്ധിച്ച് ചതിമോഹങ്ങളാൽ വഷളായിപ്പോകുന്ന പഴയ മനുഷ്യനെ ഉപേക്ഷിച്ച് നിങ്ങളുടെ ഉള്ളിലെ ആത്മാവു സംബന്ധമായി പുതുക്കം പ്രാപിച്ച് സത്യത്തിന്റെ ഫലമായ നീതിയിലും വിശുദ്ധിയിലും ദൈവാനുരൂപമായി സൃഷ്ടിക്കപ്പെട്ട പുതുമനുഷ്യനെ ധരിച്ചുകൊൾവീൻ.' നമ്മിലെ പുതിയ മനുഷ്യനെ രൂപപ്പെടുത്തേണ്ട ദിനമാണിന്ന്.

'ഗോതമ്പുമണി നിലത്തുവീണ് ചാകുന്നില്ലാ എങ്കിൽ അതു തനിയെ ഇരിയ്ക്കും. ചാകുന്നുവെങ്കിലോ അതു വളരെ ഫലം പുറപ്പെടുവിയ്ക്കും' (യോഹ. 12:14). ഇത് അഴിയലാണ് കെട്ടുപൊട്ടലാണ്. ഈ അഴിയലിന് വേദനയുണ്ട്. പുതുജീവന്റെ വേദന. പുതുജീവൻ തളിരെടുക്കുന്നതിന്റെ സ്പന്ദനം ഇതിൽ അറിയാം. നിലത്തുവീണ് അഴിയുന്ന പ്രക്രിയയാണ് ഇന്ന്. ക്രിസ്ത്യാനികൾ എന്ന് വിളിയ്ക്കപ്പെടുന്ന എല്ലാവരും ഈ അഴിയലിന് വിധേയരാകണം. ഉയിർപ്പിലേയ്ക്കു പ്രവേശിയ്ക്കണമെങ്കിൽ ഈ അഴിയലിനു വിധേയരാകണം. ഉയിർപ്പിലേയ്ക്ക് പ്രവേശിയ്ക്കണമെങ്കിൽ ഈ അഴിയൽ ആവശ്യമാണ്. പുതുജീവിതത്തിന്റെ തുടിപ്പ് നമ്മുടെ ഹൃദയങ്ങളിൽ ഉണ്ടാകട്ടെ.

# 33

# ആഴ്ചവട്ടത്തിന്റെ ഒന്നാം നാൾ

## (പി. യു. കെ.)

മരിച്ചവരിൽ നിന്ന് ഉത്ഥാനം ചെയ്ത യേശുവാണ് ക്രൈസ്തവ ജീവിതത്തിന്റെ അടിസ്ഥാനം. വി. പൗലോസ് പ്രഘോഷിക്കുന്നു: 'മിശിഹാ ഉയിർത്തിട്ടില്ലെങ്കിൽ ഞങ്ങളുടെ സുവിശേഷപ്രസംഗം നിരർത്ഥകം. നിങ്ങളുടെ വിശ്വാസവും നിരർത്ഥകം.' യേശുവിന്റെ ഉയിർപ്പിന്റെ ആനന്ദത്തിൽ പങ്കു പറ്റണമെങ്കിൽ അതിരാവിലെ യേശുവിന്റെ കല്ലറയിലേക്കു പോകണം. ശൂന്യമായ കല്ലറ കണ്ടു വിശ്വസിയ്ക്കണം. ഉയിർത്തെഴുന്നേറ്റ യേശുവിനെ കാണുവാനായി കരയണം. മുമ്പിൽ പ്രത്യക്ഷപ്പെടുന്ന യേശുവിനെ മനസ്സിലാക്കണം. യേശുവിന്റെ സാമീപ്യത്താൽ കണ്ണുകൾ തുറക്കുകയും ഹൃദയം ജ്വലിക്കുകയും ചെയ്യണം.

യേശുവിന്റെ ഉത്ഥാനം നൽകുന്ന സന്ദേശങ്ങൾ.

1. അരുളിച്ചെയ്തതുപോലെ ഉത്ഥിതനായ യേശു താൻ നൽകിയ വാഗ്ദാനങ്ങൾ നിറവേറ്റും.

2. ഉത്ഥാനം ചെയ്ത യേശുവാണ് ദൈവരാജ്യത്തിലെ രാജാവ്.

3. യേശുവിന്റെ ഉയിർപ്പ് നമുക്കും ഉത്ഥാനജീവിതം നൽകുന്നു.

4. യേശുവിന്റെ ഉത്ഥാനത്തിനു കാരണമായ ദൈവശക്തി ആത്മീയമായി മരവിച്ച നമ്മുടെ വ്യക്തിത്വങ്ങളെ ഉത്ഥാന ജീവിതത്തിലേക്ക് മടക്കിക്കൊണ്ടുവരുന്നു.

5. ലോകത്തിലുള്ള സഭാസാക്ഷ്യത്തിന്റെ അടിസ്ഥാനം യേശുവിന്റെ ഉത്ഥാനമാണ്.

ക്രിസ്തുനാഥന്റെ ഉത്ഥാനം നമുക്കു നൽകുന്നത് പ്രതീക്ഷയാണ്. ജീവിതം സുന്ദരമായ ഒരനുഭവമാണെന്നും ഈ ലോകത്തിലെ ദുഃഖങ്ങളുടേയും വേദനകളുടേയും രോഗങ്ങളുടേയും നൊമ്പരങ്ങളിൽ നിന്നും നമുക്കു പൂർണ്ണമായ മോചനം ഉണ്ടെന്നുമുള്ള വാഗ്ദാനമാണത്. ആ മോചനം അവയിലൂടെ കടന്നുപോകുന്നതിലൂടെ മാത്രമേ കരഗതമാകൂ. വിശുദ്ധ പൗലോസ് പറയുന്നു: ക്രിസ്തുവിന്റെ ഉത്ഥാനമാണ് ക്രൈസ്തവ ജീവിതത്തിന്റെ അടിസ്ഥാനം. ക്രിസ്തു ഉയിർക്കപ്പെട്ടില്ലായെങ്കിൽ നിങ്ങളുടെ വിശ്വാസം നിഷ്ഫലമാണ് (1 കൊരി. 15:17).

ഉത്ഥാനത്തിലുള്ള അടിയുറച്ച വിശ്വാസമാണ് ക്രിസ്തീയ ജീവിതം നയിക്കുന്നവർക്ക് എന്നും പ്രത്യാശയും പ്രതീക്ഷയും ആകുന്നത്. അതിനാൽ ഉയിർപ്പുപെരുന്നാൾ തരുന്ന സന്ദേശവും മറ്റൊന്നല്ല. ഉത്ഥിതനായ യേശുവിൽ അടിയുറച്ചു വിശ്വസിക്കുക. വിശ്വാസത്തിന്റെ പ്രവർത്തികൾ ചെയ്യുക. 'ക്രിസ്തു രക്ഷകനാണെന്ന് അധരം കൊണ്ട് ഏറ്റുപറയുകയും ദൈവം അവനെ ഉയിർപ്പിച്ചു എന്ന് ഹൃദയത്തിൽ വിശ്വസിക്കുകയും ചെയ്താൽ നീ രക്ഷ പ്രാപിയ്ക്കും (റോമർ 10:10) എന്ന് വി. പൗലോസ് ഉത്ഘോഷിക്കുന്നു. നാം യേശുവിന്റെ ഉത്ഥാനത്തിൽ വിശ്വസിക്കുകയും ഫലത്തിൽ നമ്മുടെ ജീവിതം വിരുദ്ധസാക്ഷ്യമായിത്തീരുകയും ചെയ്യുന്നുവെങ്കിൽ നമ്മുടേത് വിശ്വാസമല്ല. അവിശ്വാസമാണ്. സ്നേഹമുള്ളവരെ! നമ്മുടെ ജീവിതം ഈ ലോകത്തിൽ അവസാനിക്കുന്നതല്ലെന്ന് നാം വിശ്വസിക്കുന്നുവെങ്കിൽ, നമ്മുടെ ജീവിതം കൊണ്ട് അപരർക്ക് പ്രത്യാശ നൽകുവാൻ നമുക്ക് കഴിയണം. യേശുവിലുള്ള വിശ്വാസത്തിന്റെ ജീവിതം സ്നേഹത്തിന്റെ ജീവിതമാണ്. ക്ഷമയുടെ ജീവിതമാണ്. അന്യരുടെ ദുഃഖങ്ങളിൽ അലിവു തോന്നുന്ന കാരുണ്യത്തിന്റെ ജീവിതമാണ്.

വ്യക്തിക്കും സമൂഹത്തിനും മാത്രമല്ല, പ്രപഞ്ചം മുഴുവനും യേശുവിന്റെ ഉത്ഥാനം ഒരു നവജീവനും പുതുചൈതന്യവും നൽകിയിരിയ്ക്കയാണ്. ദുഃഖവെള്ളിയുടെ കാർമേഘപടലങ്ങളും ദുഃഖശനിയുടെ മൂകാന്തരീക്ഷവും മാറ്റി പ്രത്യാശയുടെ സന്ദേശം നിറഞ്ഞ് ഉയിർപ്പിന്റെ കാഹളം മാലാഖമാരോടു ചേർന്ന് നമുക്കും മുഴക്കാം. 'അവനിവിടെയില്ല, മരണത്തെ തോൽപ്പിച്ച് ഉത്ഥാനം ചെയ്തു' (മത്തായി 28:6, മർക്കോസ് 16:6, ലൂക്കോസ് 24:5).

ഉപഭോഗസംസ്ക്കാരവും, ഇഹത്തിൽ മാത്രം ഒതുങ്ങുന്ന സുഖജീവിതവും ആഗ്രഹിക്കുന്നവർക്ക് യേശുവിന്റെ ഉത്ഥാനം കണ്ണുതുറപ്പിക്കുന്ന സത്യമായി മാറട്ടെ. ലൗകീക ജീവിതത്തിനപ്പുറം കുഴിമാടത്തെ അതിജീവിക്കുന്ന ഒരു നിത്യജീവിതം നമുക്കായി കാത്തിരിക്കുന്നു എന്ന നിത്യസത്യം, വെളിപാടു പുസ്തകത്തിൽ പറയുന്ന മരണമില്ലാത്ത ഒരു പുതിയ ആകാശവും പുതിയ ഭൂമിയും സംജാതമാക്കുവാൻ ഉത്ഥിതനായ തന്നോടൊപ്പം ഒരു പുതിയ ജീവിതം നയിക്കുവാനുള്ള അനുഗ്രഹവും പേറി 'കർത്താവേ വേഗം വരണമേ' എന്നു നമുക്ക് പ്രാർത്ഥിക്കാം.

ഉയിർത്ത കർത്താവ് ശിഷ്യർക്ക് ആദ്യം നൽകിയത് സമാധാനമാണ്. ഞാൻ ജീവിച്ചിരിക്കുന്നു; ലോകം കീഴടങ്ങി; സാത്താൻ കീഴടങ്ങി; മരണവും പാപവും കീഴടങ്ങി; അസ്വസ്ഥതകൾ നീങ്ങി. ഇനി സമാധാനമായിരിക്കൂ. ശാന്തി കൈവരിക്കൂ. നിങ്ങളുടെ ഉള്ളിലും നിങ്ങളിൽ തന്നെയും മറ്റുള്ളവരോടും ലോകത്തോടും, ദൈവത്തോടും മനുഷ്യരോടും സമാധാന

മായിരിക്കൂ. ഐക്യപ്പെടൂ. ക്രിസ്തുനാഥന്റെ ഉയിർപ്പിലൂടെ കൈവരിച്ചത് ഇതാണ്. നൂറ്റാണ്ടുകൾക്കപ്പുറത്ത് ഒരു ശാബതിന്റെ പിറ്റേ രാത്രിയിൽ, മരണത്തിന്റെ മൂന്നാം ദിവസം, യേശു തനിയെ എഴുന്നേറ്റ്, കല്ലറയിൽ നിന്ന് പുറത്തുവന്ന് അപ്രത്യക്ഷമായോ, അരൂപിയായി മാറിയോ എന്നതല്ല നമ്മുടെ ശരിയായ പ്രശ്നം. പ്രത്യുത അവൻ എനിക്ക് - നിങ്ങൾക്ക് - ഇന്നു ജീവിക്കുന്നവനാണോ എന്നതാണ് ശരിയായ ചോദ്യം. എന്റേയും നിങ്ങളുടെയും ജീവിതസാഹചര്യങ്ങളിൽ അവൻ ജീവനോടെ നിൽക്കുന്നുണ്ടോ? ഹൃദയത്തിന്റെ ഏകാന്തതയിൽ ഉത്തരം പറയാൻ നാം ശ്രമിക്കണം. ജീവിക്കുന്ന യേശുവിനെ എങ്ങിനെ നമ്മുടെ ജീവിതത്തിൽ കണ്ടുമുട്ടാനാകും എന്ന് പരിശോധിക്കുക. ആദ്യ ശിഷ്യർ എങ്ങിനെയാണ് യേശുവിനെ ജീവിക്കുന്നവനായിട്ട് അനുഭവിച്ചറിഞ്ഞതെന്ന് മനസ്സിലാക്കുക. അവർ അനുഭവിച്ചറിഞ്ഞ മാർഗ്ഗങ്ങളിലൂടെ, ആ ചൈതന്യവുമായി നീങ്ങുകയാണെങ്കിൽ നമുക്കും കർത്താവിനെ ജീവിക്കുന്നവനായിട്ട് അനുഭവിച്ചറിയാൻ സാധിക്കും.

ആദിമശിഷ്യന്മാരുടെ അനുഭവം പറഞ്ഞുതരുന്ന പാഠം വളരെ വ്യക്തമാണ്. യേശുവിനെ കാണാനുള്ള തീവ്രമായ ആഗ്രഹത്തിൽ നിന്നും ഉയിർക്കൊള്ളുന്ന അന്വേഷണത്തിന്റെയും പങ്കുവയ്ക്കലിന്റെയും സാഹോദര്യ കൂട്ടായ്മയുടെയും തിരുവചനശ്രവണത്തിന്റെയും, അപ്പം മുറിക്കലിന്റെയും പശ്ചാത്തലത്തിലും സ്നേഹത്തിൽ നിന്ന് ഉയിർകൊള്ളുന്ന പിടിവാശിയുടെയും കൂട്ടായ അദ്ധ്വാനത്തിന്റെയും പശ്ചാത്തലത്തിലും ഒക്കെയാണ് യേശു ജീവനോടെ അവരുടെ ജീവിതത്തിലേക്ക് കടന്നുവന്നത്. ഈ മനോഭാവങ്ങളുമായി നാമും ജീവിച്ചാൽ ഇന്നും യേശു നമ്മുടെ ജീവിതത്തിലേക്ക് പ്രത്യാശയുടെ കിരണം വീശിക്കൊണ്ട് കടന്നുവരും. ക്രിസ്തു ഉയിർത്തെഴുന്നേറ്റ് പ്രത്യക്ഷപ്പെട്ടത് പ്രതീക്ഷയുള്ളവർക്കായിരുന്നു. പ്രതീക്ഷ നഷ്ടപ്പെട്ട ആധുനികലോകത്തിന് പുതിയജീവൻ ഉണ്ടാകണമെങ്കിൽ ഉയിർത്ത യേശുവിൽ അധിഷ്ഠിതമായ വിശ്വാസത്തിൽ നിന്ന് ഉരുത്തിരിയുന്ന പ്രത്യാശയുണ്ടാകണം.

ഉയിർപ്പു തരുന്ന മറ്റൊരു സന്ദേശം വിമോചനത്തിന്റേതാണ്. അന്ധകാരപൂരിതമായ ഒരു ലോകത്ത് വെളിച്ചം കൊണ്ടുവന്നതിന് കുരിശിൽ തറച്ചുകൊന്ന ദൈവപുത്രനായ യേശുവിന്റെ ഉയിർത്തെഴുന്നേല്പിന്റെ വിശ്വാസനിഷ്ഠിതമായ ചരിത്രസ്മരണയാണ് ഉയിർപ്പുഞായറാഴ്ച. ശാരീരികവും മാനസികവും ആത്മീയവുമായ അടിമത്വത്തിൽ കഴിഞ്ഞിരുന്ന ജനതയ്ക്ക് രാഷ്ട്രീയവും മതപരവും സദാചാരപരവുമായ അടിമത്വവും, ഭയവും നിരാശയും, പാപഭാരവും ചുമന്നുനടന്ന ജനതയ്ക്ക് മുക്തി നൽകുന്ന മഹത്തായ സംഭവമാണ് ഉയിർപ്പുഞായറാഴ്ച അരങ്ങേറിയത്.

വൃക്ഷത്തിന്റെ ഫലം പഴുത്തു പാകമായി മണ്ണിൽ വീണടിഞ്ഞ് പുതിയ വൃക്ഷമായി വളർന്ന് വഴിപോക്കർക്ക് തണലും, പക്ഷികൾക്ക് കൂടും, വിശക്കുന്നവർക്ക് ആഹാരവും, പാർപ്പിടമില്ലാത്തവർക്ക് പാർപ്പിടവും, ചൂടിൽ നിന്ന് രക്ഷപ്പെടാൻ തണലും, പാവപ്പെട്ടവർക്കും പണക്കാർക്കും ഒരുപോലെ സ്വയം ദാനം ചെയ്യുന്നു. ഇതുപോലെ സഹനത്തിലൂടെ, ശൂന്യമാക്കലിലൂടെ, മഹത്വത്തിലേക്കു പ്രവേശിച്ച യേശുനാഥന്റെ ഉത്ഥാനം നമ്മുടെ ക്രൈസ്തവജീവിതത്തിന്റെ അച്ചാരമായി നിലനിൽക്കുന്നു. അതിനുള്ള അനുഗ്രഹം ഉത്ഥിതനായ യേശു പ്രദാനം ചെയ്യട്ടെ.

# 34

# ഉയിർപ്പുപെരുന്നാൾ

## (ഫാ. ഡോ. ബേബി വർഗീസ്)

ആദ്യത്തെ മൂന്നു നൂറ്റാണ്ടുകളിൽ 'പാസ്ക്കാ' അഥവാ ഉയിർപ്പുപെരുന്നാൾ, കർത്താവിന്റെ മരണത്തിന്റെയും ഉത്ഥാനത്തിന്റെയും സംയുക്തമായ ആഘോഷമായിരുന്നുവെന്നു നാം മനസ്സിലാക്കി. എന്നാൽ പാശ്ചാത്യരും പൗരസ്ത്യരും രണ്ടും മൂന്നും നൂറ്റാണ്ടുകളിൽ ഈസ്റ്റർ ആഘോഷിച്ചിരുന്നതു രണ്ടു രീതിയിലായിരുന്നു. പൗരസ്ത്യ സഭകൾ, വി. യോഹന്നാന്റെ പാരമ്പര്യമനുസരിച്ചു നീസാൻ മാസം 14-ാം തീയതി സന്ധ്യയോടുകൂടി ഉപവാസം അവസാനിപ്പിച്ച്, അന്നേദിവസം വൈകിട്ട് ഉയിർപ്പുപെരുന്നാൾ (പാസ്ക്കാ) ആചരിച്ചു. അതേ സമയത്തു തന്നെ യഹൂദന്മാർ പെസഹായും ഭക്ഷിച്ചിരുന്നു. ഇതനുസരിച്ചു നീസാൻ മാസം 14-ാം തീയതി വരുന്ന ഏതു ദിവസവും ഉയിർപ്പുപെരുന്നാൾ ആഘോഷിച്ചിരുന്നു. എന്നാൽ പാശ്ചാത്യ ക്രിസ്ത്യാനികൾക്കും, അപൂർവ്വം ചില പൗരസ്ത്യർക്കും നീസാൻ 14 നു ശേഷം വരുന്ന ഞായറാഴ്ചയായിരുന്നു ഉയിർപ്പുപെരുന്നാൾ. ഇതനുസരിച്ചു പൗരസ്ത്യർ പെരുന്നാളാഘോഷിക്കുമ്പോൾ, പാശ്ചാത്യർ ഉപവാസം അവസാനിപ്പിച്ചിരുന്നില്ല. നീസാൻ മാസം 14 നു ഈസ്റ്റർ ആഘോഷിച്ചിരുന്നവരെ 'പതിനാലുകാർ' (Quartodecimans) എന്നാണു വിളിച്ചിരുന്നത്. ഏഷ്യാമൈനർ, കിലിക്യ, മെസോപ്പൊത്തോമ്യ, സിറിയാ എന്നിവിടങ്ങളിലെ ക്രിസ്ത്യാനികൾക്കു നീസാൻ 14 നായിരുന്നു ഈസ്റ്റർ. പാലസ്തീൻ, പൊന്തോസ് (ഏഷ്യാമൈനർ), ഗ്രീസ്, ഗോൾ (ഫ്രാൻസ്), ഇറ്റലി എന്നിവിടങ്ങളിൽ ഞായറാഴ്ചയും. പാശ്ചാത്യരും പൗരസ്ത്യരും തമ്മിൽ ഇതിന്റെ പേരിൽ അഭിപ്രായ വ്യത്യാസങ്ങളുണ്ടായി.

എ. ഡി. 195 -ൽ പ്രശ്നം രൂക്ഷമായി. പാശ്ചാത്യ സഭയിലെ ഏറ്റവും പ്രധാനപ്പെട്ട പട്ടണത്തിലെ ബിഷപ്പ് എന്ന നിലയിൽ, റോമിലെ വിക്ടർ, എല്ലാ സഭകളും പാശ്ചാത്യരീതിയിൽ ഈസ്റ്ററാഘോഷിക്കണമെന്നു നിർദ്ദേശിച്ചു. അല്ലാത്തപക്ഷം മുടക്കുമെന്നും വിക്ടർ ഭീഷണിപ്പെടുത്തി. റോമിലെ ബിഷപ്പ് മറ്റു സഭകളുടെ കാര്യത്തിൽ ഇടപെടുന്ന ആദ്യത്തെ സംഭവമാണിത്. ഏഷ്യാ മൈനറിലെ സുന്നഹദോസിന്റെ പിന്തുണയോടെ, എഫെസൂസിലെ ബിഷപ്പായിരുന്ന പോളിക്രാറ്റസ്, നീസാൻ 14 ന് ഈസ്റ്ററാഘോഷിക്കുന്നതിനെ ന്യായീകരിച്ചു വിക്ടറിനെഴുതി. അപ്പോസ്തലന്മാരായ യോഹന്നാൻ, പീലിപ്പോസ്, രക്തസാക്ഷിയായ പോളിക്കാർപ്പോസ് തുടങ്ങിയ അനേകരുടെ സാക്ഷ്യങ്ങൾ അദ്ദേഹം പ്രസ്തുത ലേഖനത്തിൽ ചൂണ്ടിക്കാണിച്ചിരുന്നു. ഇതിനെത്തുടർന്നു നീസാൻ 14 ആചരിക്കുന്നവരെ വിക്ടർ മുടക്കി. പൗരസ്ത്യർ മുടക്കിനെ അംഗീകരിച്ചില്ല. മുടക്കു വിലപ്പോവില്ലെന്നു കണ്ട വിക്ടർ പിന്നീടതു പിൻവലിച്ചു. പൗര

സ്ത്യർ 325-ലെ നിഖ്യാ സുന്നഹദോസു വരെ നീസാൻ 14 -ന് ഉയിർപ്പു പെരുന്നാൾ ആചരിച്ചുപോന്നു. നിഖ്യായിൽ വച്ചു സ്നേഹത്തിന്റെ ആത്മാവിൽ പ്രശ്നം പരിഹരിക്കപ്പെട്ടു. പാശ്ചാത്യരുടെ രീതിയിൽ എല്ലാ സഭകളും നീസാൻ 14 -നു ശേഷം വരുന്ന ഞായറാഴ്ച ഈസ്റ്ററാഘോഷിക്കണമെന്നു നിഖ്യാ സുന്നഹദോസ് തീരുമാനിച്ചു.

## ഈസ്റ്ററാഘോഷം നാലാം നൂറ്റാണ്ടിൽ

ഈസ്റ്ററാഘോഷത്തെപ്പറ്റി എത്തറിയാ പ്രത്യകമായി ഒന്നും പറയുന്നില്ല. 'ഈസ്റ്ററിന്റെ അഖണ്ഡപ്രാർത്ഥന (Vigil) നമ്മുടെ രീതിയിൽ നടത്തുന്നു'വെന്നു മാത്രം അവർ രേഖപ്പെടുത്തുന്നു. എന്നാൽ യെറുശലേമിലെ വി. കൂറിലോസിന്റെ പ്രസംഗങ്ങളിൽ നിന്നും, അർമീനിയൻ വേദവായനക്കുറിപ്പിൽ നിന്നും വിശദവിവരങ്ങൾ മനസ്സിലാക്കുവാൻ കഴിയും. നാലാം നൂറ്റാണ്ടിൽ യെറുശലേമിലെ ഈസ്റ്ററാഘോഷത്തിന്റെ പ്രധാന ചടങ്ങുകൾ താഴെപ്പറയുന്നവയാണ്.

1. തിരുക്കബറിട ദേവാലയമായ അനസ്റ്റാസിസിൽ ശുശ്രൂഷകൾ ആരംഭിക്കുന്നു. രാത്രി മുഴുവനും നീണ്ടുനിൽക്കുന്ന പ്രാർത്ഥനകൾ ആരംഭിക്കുന്നതു മത്താ. 27:62-66 വായിച്ചുകൊണ്ടാണ് (കർത്താവിന്റെ ശരീരം ശിഷ്യന്മാർ മോഷ്ടിക്കാതിരിക്കുവാൻ കല്ലറ മുദ്ര വയ്ക്കണമെന്നു യഹൂദന്മാർ ആവശ്യപ്പെടുന്നതാണ് ഈ വേദഭാഗത്തിന്റെ ഉള്ളടക്കം). തുടർന്നു കർത്താവിന്റെ പാതാള പ്രവേശനത്തെപ്പറ്റിയുള്ള പ്രവചനമായ 88-ാം സങ്കീർത്തനം ചൊല്ലുന്നു. 'ഇന്നു മുതൽ എന്നെന്നേക്കും കർത്താവിന്റെ നാമം വാഴ്ത്തപ്പെടുമാറാകട്ടെ' (സങ്കീ. 113:2) എന്നു ചൊല്ലിക്കൊണ്ടു ബിഷപ്പ് മൂന്നു മെഴുകുതിരികൾ കത്തിക്കുന്നു. പട്ടക്കാരും, ശെമ്മാശ്ശന്മാരും ജനങ്ങളും മുമ്പോട്ടുവന്ന് അവരുടെ കൈകളിലുള്ള മെഴുകുതിരികൾ കത്തിക്കുന്നതോടെ മാർട്ടീറിയത്തിലേയ്ക്കുള്ള പ്രദക്ഷിണം ആരംഭിക്കുന്നു (ഈസ്റ്റർ രാത്രിയിൽ ദീപാലങ്കാരം നിർബന്ധമാക്കിയതു കുസ്തന്തീനോസ് ചക്രവർത്തിയാണ്).

2. മാർട്ടീറിയത്തിലെത്തിയാലുടനെ 'ഇതു യഹോവ ഉണ്ടാക്കിയ ദിവസം; ഇന്നു നാം സന്തോഷിച്ച് ആനന്ദിക്കുക' (സങ്കീ. 118:24) എന്നു ചൊല്ലിക്കൊണ്ടു ശുശ്രൂഷകൾ ആരംഭിക്കുകയായി. ഉയിർപ്പു സന്തോഷത്തിന്റെ പെരുന്നാളാണല്ലോ. ശുശ്രൂഷയുടെ ഭാഗമായി പന്ത്രണ്ടു വേദഭാഗങ്ങൾ വായിച്ചിരുന്നു. എല്ലാം കർത്താവിന്റെ ഉത്ഥാനത്തെപ്പറ്റി പ്രത്യക്ഷമായോ പരോക്ഷമായോ സൂചിപ്പിക്കുന്നവയാണ്.* ഓരോ വായനയ്ക്കു ശേഷവും സങ്കീർത്തനങ്ങൾ ആലപിച്ചിരുന്നു.

3. അടുത്തതു സ്നാനാർത്ഥികളുടെ മാമോദീസായാണ്. കർത്താവിന്റെ മരണത്തിലും ഉത്ഥാനത്തിലുമുള്ള പങ്കാളിത്തമായ സ്നാനത്തിന് (റോമ. 6:2-5; കൊലോ. 2:12-14). ഏറ്റവും അനുയോജ്യമായ ദിവസം ഉയിർപ്പു പെരുന്നാളായി ആദിമസഭ കണക്കാക്കി, ഉയിർപ്പിന്റെ ദിവസം മാമോദീസാ

നൽകുന്ന രീതി മൂന്നാം നൂറ്റാണ്ടു മുതൽ സാധാരണയായി, ദീർഘ നാളത്തെ വിശ്വാസബോധനത്തിനും, ഒരുക്കത്തിനും ശേഷമാണു സ്നാനാർത്ഥികൾക്കു മാമോദീസാ നൽകിയിരുന്നത്. അവരുടെ അന്തിമ ഒരുക്കത്തിനുള്ള അവസരമായിരുന്നു വലിയനോമ്പും കഷ്ടാനുഭവാഴ്ചയും.

നാലാം നൂറ്റാണ്ടിൽ യെറുശലേമിൽ ഉയിർപ്പുപെരുന്നാളിൽ മാമോദീസാ നടത്തിയിരുന്നതു മാർട്ടീറിയത്തിനടുത്തുള്ള മാമോദീസാ മുറിയിൽ (Baptistery) വെച്ചായിരുന്നു. സ്നാനാർത്ഥികളും, തലതൊടുന്നവരും (Sponsors), വൈദിക ഗണത്തിൽപ്പെട്ടവരും മാത്രമേ മാമോദീസാ മുറിയിൽ പ്രവേശിച്ചിരുന്നുള്ളു. സാത്താനെ ഉപേക്ഷിക്കുന്നത്, ക്രിസ്തുവിനെ സ്വീകരിക്കുന്നത്, ശുദ്ധീകരിച്ച ഒലിവ് എണ്ണ (exorcized olive oil) കൊണ്ടുള്ള അഭിഷേകം, ത്രിത്വനാമത്തിലുള്ള സ്നാനം, മൂറോനഭിഷേകം, വെള്ളവസ്ത്രങ്ങൾ അണിയിക്കുന്നത് എന്നിവയായിരുന്നു മാമോദീസായിലെ ചടങ്ങുകൾ. തുടർന്നു കത്തിച്ച മെഴുകുതിരികളുമായി, 'ലംഘനം ക്ഷമിച്ചും, പാപം മറച്ചും കിട്ടിയവൻ ഭാഗ്യവാൻ' (സങ്കീ. 32:1) എന്നു പാടിക്കൊണ്ടു പുതുതായി സ്നാനമേറ്റവർ കബറിടദേവാലയത്തിലേയ്ക്ക് അണിയണിയായി നീങ്ങുന്നു.

4. തിരുക്കബറിട ദേവാലയത്തിലെത്തുമ്പോൾ സ്നാനമേറ്റവർക്കായി ബിഷപ്പ് പ്രാർത്ഥിക്കുകയും, അതിനെത്തുടർന്ന് എല്ലാവരും മാർട്ടീറിയത്തിലേയ്ക്കു പോകുകയും ചെയ്യുന്നു. 5. ഈസ്റ്ററിന്റെ വി. കുർബാന മാർട്ടീറിയത്തിൽ വെച്ചാണു നടത്തിയിരുന്നത്. വി. കുർബാനയിലെ വേദവായനകൾ 1 കൊരി. 15:1–11; മത്താ. 25:1–20 എന്നിവയായിരുന്നു. 6. വി. കുർബാനയ്ക്കു ശേഷം എല്ലാവരും വീണ്ടും തിരുക്കബറിട ദേവാലയത്തിലെത്തി അവസാന ശുശ്രൂഷകൾ നടത്തുന്നു. ശുശ്രൂഷാ മദ്ധ്യേ ഉയിർപ്പിനെപ്പറ്റിയുള്ള വിവിധ പുതിയനിയമ ഭാഗങ്ങൾ വീണ്ടും വായിച്ചിരുന്നു. പുലർച്ചയോടുകൂടി ശുശ്രൂഷകൾ അവസാനിക്കുകയും എല്ലാവരും പിരിഞ്ഞുപോവുകയും ചെയ്തിരുന്നു.

കഷ്ടാനുഭവാഴ്ചയിലെ മേൽവിവരിച്ച ചടങ്ങുകൾക്കു വിശദീകരണങ്ങൾ ആവശ്യമില്ല. അത്രയ്ക്കു സൂക്ഷ്മമായും വിശദമായും എത്തറിയായും, വി. കൂറിലോസും ഓരോ ചടങ്ങും വിവരിച്ചിട്ടുണ്ട്. വേദവായനയ്ക്ക് ആ ശുശ്രൂഷയിലുണ്ടായിരുന്ന സ്ഥാനം ശ്രദ്ധേയമാണ്. പീഡാനുഭവത്തെ സംബന്ധിച്ച പ്രസക്ത വേദഭാഗങ്ങൾ വായിച്ചിരുന്നുവെന്നു മാത്രമല്ല, ഓരോ സംഭവവുമായി ബന്ധപ്പെട്ട സ്ഥലങ്ങളിൽ വച്ച് അവ അനുസ്മരിക്കാനും യെറുശലേമിലെ സഭ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. സുവിശേഷ സംഭവങ്ങൾ അരങ്ങേറിയ സ്ഥലത്തും സമയത്തും ആരാധനയിലൂടെ വിശ്വാസികൾക്ക് അവ അനുഭവവേദ്യമാക്കിയിരുന്നതു കൊണ്ടാണു ധാരാളം തീർത്ഥാടകർ എക്കാലത്തും യെറുശലേമിലെ കഷ്ടാനുഭവാഴ്ചയിൽ പങ്കെടുത്തിരുന്നത്.

## ഉയിർപ്പു പെരുന്നാൾ സുറിയാനി സഭയിൽ

പൗരസ്ത്യ ആരാധനാവർഷത്തിന്റെ കേന്ദ്രം ഉയിർപ്പു പെരുന്നാളാണ്. ഓരോ ഞായറാഴ്ചയും ഉയിർപ്പു പെരുന്നാളിന്റെ ആഘോഷമായിട്ടാണ് ഓർത്തഡോക്സ് സഭകൾ കണക്കാക്കുന്നത്. ഉയിർപ്പു പെരുന്നാൾ സമാധാനത്തിന്റെ പെരുന്നാളായി സുറിയാനിസഭ പഠിപ്പിക്കുന്നു. സ്ലീബാ ആഘോഷത്തിലെ സെദ്റായിലെ പ്രമേയം തന്നെ സമാധാനമാണ്. കർത്താവു മരണത്തിൽ നിന്നുത്ഥാനം ചെയ്തതുപോലെ വിശ്വാസികൾ ആത്മീയ മരണത്തിൽ നിന്നും ഉത്ഥാനം ചെയ്യേണ്ട ദിവസമാണ് ഈസ്റ്റർ. പാപത്തിന്റെയും അവിശ്വാസത്തിന്റെയും കല്ലറകൾ പൊളിയേണ്ട ദിവസമാണത്.

ഉയിർപ്പു പെരുന്നാളിന്റെ പ്രധാന ഘടകങ്ങൾ ഉയിർപ്പിന്റെ പ്രഖ്യാപനം, പ്രദക്ഷിണം, സ്ലീബാ ആഘോഷം എന്നിവയാണ്. ഇവയുടെ പരിസമാപ്തിയായി വി. കുർബാനയും അർപ്പിക്കുന്നു. ദുഃഖവെള്ളിയാഴ്ച, കർത്താവിന്റെ കബറടക്കത്തിന്റെ പ്രതീകമായി ഒരു തടിക്കുരിശു വെള്ളത്തുണിയിൽ പ്രത്യേകം പൊതിഞ്ഞ്, ത്രോണോസിന്റെ ഉള്ളിൽ വെക്കുന്നു (ത്രോണോസ് കർത്താവിന്റെ കല്ലറയുടെ പ്രതീകമായി നാം മനസ്സിലാക്കി). കർത്താവിന്റെ പ്രതീകമായ കുരിശ് അടക്കിയതിനാൽ ദുഃഖശനിയാഴ്ച വി. കുർബാന ആ ത്രോണോസിൽ അർപ്പിക്കാറില്ല. ഉയിർപ്പു പെരുന്നാളിൽ രാത്രി പ്രാർത്ഥനാമദ്ധ്യേ, ത്രോണോസിനുള്ളിൽ അടക്കം ചെയ്തിരുന്ന കുരിശു പുറത്തെടുത്ത് ആഘോഷപൂർവ്വം താഴെപറയുന്ന പ്രഖ്യാപനം നടത്തുന്നു: 'സഹോദരന്മാരെ, ഒരു പുതിയ വാർത്ത ഞാൻ നിങ്ങളെ അറിയിക്കുന്നു. മശിഹാ കബറിൽ നിന്ന് ഉയിർത്തെഴുന്നേറ്റു തന്റെ ശത്രുക്കളെ പിന്നിലേക്ക് അടിച്ചോടിച്ചിരിക്കുന്നു.' ഇങ്ങനെ മൂന്നു പ്രാവശ്യം പ്രഖ്യാപിക്കുന്നു. ഓരോന്നിനും പ്രതിവാക്യമായി 'സത്യമായി താൻ ഉയിർത്തെഴുന്നേറ്റു എന്നു ഞങ്ങൾ വിശ്വസിച്ച് ഏറ്റുപറയുന്നു' എന്നു ജനങ്ങൾ ചൊല്ലുന്നു. എല്ലാ പൗരസ്ത്യസഭകളിലും ഉയിർപ്പിന്റെ ഈ പ്രഖ്യാപനമുണ്ട്. ബൈസന്റയിൻ സഭയിൽ കുരിശിനു പകരം കുരിശിക്കപ്പെട്ട കർത്താവിന്റെ ഐക്കൺ ആണുപയോഗിക്കുന്നത്.

തുടർന്നു പ്രാർത്ഥനകളും മറ്റും പൂർത്തിയാക്കി ഉയിർപ്പിന്റെ പ്രദക്ഷിണം നടത്തുന്നു. ഉത്ഥിതനായ കർത്താവു മഗ്ദലന മറിയത്തിനു പ്രത്യക്ഷപ്പെടുന്ന സംഭവമാണു പ്രദക്ഷിണ ഗീതത്തിന്റെ ഉള്ളടക്കം (യോഹ. 20:11-18). ഉയിർത്തെഴുന്നേറ്റ കർത്താവിനെ എതിരേൽക്കുവാനെന്ന വിധം, വിശ്വാസികൾ കത്തിച്ച മെഴുകുതിരികളുമായി പ്രദക്ഷിണത്തിൽ പങ്കെടുക്കുന്നു. സ്നാനാർത്ഥികൾ മാമോദീസായ്ക്കു ശേഷം നടത്തിയ പ്രദക്ഷിണത്തെ അനുസ്മരിച്ചായിരിക്കണം ഇത് ഉത്ഭവിച്ചത്. പ്രദക്ഷിണത്തിനു ശേഷം നടക്കുന്ന സ്ലീബാ ആഘോഷവും ഉയിർപ്പിന്റെ പ്രഖ്യാപനമാണെന്നു പറയാം.